**Sri Narayanante Guru**

(Malayalam)

First Impression : April, 1974

Number of copies : 500

Author :

**K. Maheswaran Nair,**

Ramalekshmi Vilasam,

Karuppur, Malayinkil

**Published by the Author**

**Printed at Press Printwel**
Koder Lane, Trivandrum



**Price Rupees 6/-**

# ശ്രീനാരായണൻെറ ഗുരു

ഗ്രന്ഥകർത്താവ്:
കെ. മഹേശ്വരൻനായർ
മലയിൻകീഴ്

വിദ്യാധിരാജ അക്കാഡമി
തിരുവനന്തപുരം

# ഉള്ളടക്കം

# മുഖവുര

നായരീഴവജനത പരസ്പരം കലഹിയ്ക്കാനുള്ള സമൂഹങ്ങളുടെ സംഘാതമാണെന്ന് ഞാൻ വിശ്വസിയ്ക്കുന്നില്ല. ചരിത്രം സമൂഹങ്ങൾ തമ്മിൽ സാമരസ്യവും സൗമനസ്യവും ഊട്ടിയുറപ്പിയ്ക്കാനുള്ള ഉത്തമമായ ഉപാധിയാണ്. ചരിത്രത്തിന്റെ ഭാഷ ആത്മാവിന്റെ അന്തരംഗശബ്ദമാണ്. അതിന് അമോഘമായൊരു അന്തർദ്ധാരയുണ്ട്. ആ ധാര ധാരണകൾക്ക് ജീവൻ പകരുന്നു.

നായരും ഈഴവനും അഭിമുഖമായി തിരിഞ്ഞുനിന്ന് കോഴിപ്പോരു കൊത്തുന്ന ഏർപ്പാടിന് ഈ രാജ്യത്ത് വിരാമമിട്ടേ പററൂ. ഒരേ പശ്ചാത്തലത്തിൽ വളർന്ന് വികാസം പ്രാപിച്ച വിഭാഗങ്ങൾക്ക് ഒരുമിയ്ക്കാനും കഴിയണം. അതിന് അടിസ്ഥാനപരമായി വേണ്ടത് പരസ്പരധാരണയാണ്. ധീരമായി പ്രശ്നങ്ങളെ നേരിടാനും തുറന്ന മനസ്സോടെ വിശകലനം ചെയ്യാനും സഹിഷ്ണുതയുള്ള സമീപനം സ്വീകരിയ്ക്കാനും തയ്യാറുള്ള പുതിയ തലമുറ രംഗപ്രവേശം ചെയ്താൽ മാത്രമേ അഭിരാമവും അഭികാമ്യവുമായ നായരീഴവധാരണ സാധിതമാവുകയുള്ളൂ. മരിച്ച തലമുറയ്ക്കും ചത്തതിനൊക്കമേ ജീവിച്ചിരിയ്ക്കിലും എന്ന മട്ടിൽ മരവിച്ച തലമുറയ്ക്കും ഈ വിഷയത്തിൽ യാതൊന്നും പ്രവർത്തിയ്ക്കാൻ സാദ്ധ്യമല്ല. ഉന്നതചിന്തയും ഉദാത്തവീക്ഷണവും ഉദഗ്രമായ ഉണർവുമുള്ള പുതിയ തലമുറ വിചാരിച്ചാൽ പരേതമായ സ്വർഗീയയുഗത്തിന് പുനർജ്ജന്മം നൽകാൻ കഴിയും. നായരീഴവജനതയിൽ അത്തരം സിദ്ധിവിശേഷങ്ങളെ സ്വാംശീകരിച്ച, പുരോഗമനത്തിന്റെ ചിന്താതരംഗങ്ങൾ അലതല്ലുന്ന, ഉത്താനമായൊരു യുവതലമുറയുണ്ടെന്ന് കാണുന്നത് ആശാവഹമാണ്. നായരും ഈഴവനും ഒന്നാകുന്ന, ഒരൊററ മനുഷ്യനാകുന്ന, പുതിയ യുഗത്തിന്റെ സൃഷ്ടികർമ്മം നിർവഹിയ്ക്കാൻ രണ്ടു സമുദായത്തിലേയും യുവതലമുറയുടെ കൈകൾക്ക മാത്രമേ കരുത്തുണ്ടാവുകയുള്ളൂ. ഭീരുക്കളായ സമുദായഭക്തന്മാരെ ഒററപ്പെടുത്തി ധീരോജ്വലമായൊരു സാമൂഹ്യമുന്നേററത്തിന്റെ ഭൂമികയൊരുക്കാൻ വെമ്പൽ കൊള്ളുന്ന യുവതലമുറയുടെ മുമ്പിലാണ് ഞാനീ പുസ്തകം അർപ്പണം ചെയ്യുന്നത്. ആ തലമുറയെ മുന്നിൽ കണ്ടുകൊണ്ടാണ് ഈ പുസ്തകം രചിയ്ക്കപ്പെട്ടതും.

നായരീഴവജനതയുടെ ഏകതാനമായ ഉന്നമനത്തിനും ഏകോപനത്തിനും വേണ്ടി ജീവിതകാലം മുഴുവൻ പ്രയത്നിച്ച ചട്ടമ്പിസ്വാമിയുടേയും നാരായണഗുരുവിൻേറയും പേരിലാണ് രണ്ടു സമൂഹങ്ങളും ഏററവുമധികം കലഹിയ്ക്കുന്നതെന്ന് കാണുന്നത് ദുഃഖകരമായിരിയ്ക്കുന്നു. ശ്രീനാരായണൻെറ പേരിൽ നായന്മാരും ശ്രീചട്ടമ്പിസ്വാമികളുടെ പേരിൽ ഈഴവരും അഭിമാനം കൊള്ളുന്ന ഒരു സാഹചര്യം ഇവിടെയുണ്ടാകണം. അതിന്ന് ആദ്യം വേണ്ടത് സത്യത്തോടുള്ള അഭിരതിയും അവരെപ്പററിയുള്ള വസ്തുതാപരമായ അറിവുമാണ്. നന്മയെ അംഗീകരിയ്ക്കാനുള്ള ധീരതയും കൂടിയേ തീരൂ.

അതിനുവേണ്ടിയാണ് ഈ പുസ്തകം വിരചിതമായിട്ടുള്ളത്. അതിൽ ഒരളവോളമെങ്കിലും ഈ കൃതി വിജയിയ്ക്കുമെങ്കിൽ ഞാൻ കൃതകൃത്യനും എൻെറ ശ്രമം സഫലവും ആയിത്തീരും.

സമുദായവികാരം തീരെ സങ്കുചിതമായാൽ അതു് ആരെയും അഭികാമ്യമായ ഒരിടത്തും എത്തിയ്ക്കുകയില്ല. ശ്രീനാരായണഗുരുദേവൻ ജാതിയ്ക്കതീതനായിരുന്നു. അദ്ദേഹത്തിൻെറ അനശ്വരമായ സ്മരണയും ജാതിയ്ക്കതീതമായിരിയ്ക്കണം. ഈ വിശ്വോത്തരപുത്രൻെറ കാര്യത്തിലെങ്കിലും നമുക്ക് ജാതിയ്ക്കതീതമായി ചിന്തിച്ചു കൂടേ? അങ്ങനെ ചിന്തിച്ചിരുന്നകാലം ഇനിയും ഉണ്ടാകുമോ? ഉണ്ടാകുമെന്ന പ്രതീക്ഷയോടെ ഞാനീ പുസ്തകം കേരളത്തിലെ പ്രബുദ്ധരായ ജനസഞ്ചയങ്ങളുടെ മുൻപിൽ വയ്ക്കുന്നു.

കെ. മഹേശ്വരൻ നായർ

രാമലക്ഷ്മീവിലാസം,
കരുപ്പൂര്,
മലയിൻകീഴ്,
1-4-1974.

# നമോവാകവും നന്ദിയും

ഈ പുസ്തകരചനയിൽ എന്നെ പലവിധത്തിലും സഹായിച്ച സജ്ജനങ്ങളെ ഞാനിവിടെ അനുസ്മരിച്ചുകൊള്ളട്ടെ. അവക്ക് നമോവാകമർപ്പിക്കേണ്ടതു് എൻെറ കടമയാണ്.

പണ്ഡിതോത്തമനായ ശ്രീ. വി. ആർ. പരമേശ്വരൻ പിള്ള അവർകൾ തന്നിട്ടുള്ള വിജ്ഞാനദാനത്തിനു് എൻെറ നിസ്സീമമായ കടപ്പാടു് ഞാനിവിടെ രേഖപ്പെടുത്തുന്നു.

വിവരങ്ങൾ ശേഖരിക്കുന്നതിൽ മററു പലരും എന്നെ സഹായിച്ചിട്ടുണ്ടു്. ശ്രീമാന്മാർ ശാസ്തമംഗലം എൻ. രാമചന്ദ്രൻ നായർ, ഇടത്തറ കെ. ബാലകൃഷ്ണൻ നായർ (മലയിൻകീഴ്), വാസുദേവൻ നായർ (ഉള്ളൂർ), ജി. ബാലകൃഷ്ണപ്പണിക്കർ (പെരിങ്ങിലിപ്പുറം), തെങ്ങുമുത്തു് ബാലകൃഷ്ണപിള്ള (മങ്ങാടു്) അകരത്തറവിളാകത്തു വേലായുധൻ നായർ (ശ്രീവരാഹം) എന്നിവർ ചെയ്തുതന്ന സഹായങ്ങളെ ഞാൻ നന്ദിപൂർവ്വം അനുസ്മരിക്കുകയാണ്. ശ്രീ. രാമചന്ദ്രൻ നായരുടെ (ശാസ്തമംഗലം) ഒന്നാംകിടയിലുള്ള പുസ്തകശേഖരം എനിക്കു് അത്യന്തം പ്രയോജനപ്രദമായിത്തീൎന്നു.

അവക്ക് ഓരോരുത്തക്കും വിനയസമന്വിതനായി ഞാൻ നന്ദിയും നമോവാകവും അർപ്പിക്കുന്നു.

കെ. മഹേശ്വരൻ നായർ

# നായരീഴവമൈത്രി

സമുദായമൈത്രി എന്ന പദം പോലും മധുരമാണ്. ആപാദചൂഡം അഭിരാമമാണതു്. നായന്മാരും ഈഴവരും സ്നേഹവായ്പോടെ, പരസ്പര വിശ്വാസത്തോടെ, ജീവിച്ചിരുന്ന, ശാന്തമായി ജീവിച്ചിരുന്ന, ഒരു കാലം ഈ നാട്ടിലുണ്ടായിരുന്നു. അതോർക്കുമ്പോൾത്തന്നെ അഭിമാനം കൊള്ളുന്ന ചില വൃദ്ധജനങ്ങൾ ഇന്നും ജീവിച്ചിരിപ്പുണ്ടു്. നമ്മുടെ ഇടയിൽ എല്ലാ തുറയിലും അവരുണ്ടു്. തിമിരബാധയും വൈരബുദ്ധിയും അധികരിച്ചു് നായന്മാരും ഈഴവരും ചില സ്ഥലങ്ങളിൽ തമ്മിലടിച്ചുകൊണ്ടിരുന്നപ്പോഴും പഴയ സൗഹൃദത്തിന്റെ മസൃണമായ മൃണാളതന്തുക്കളെ ഹൃദയതന്തുപോലെ കാത്തുസൂക്ഷിച്ച പ്രദേശങ്ങളും ഈ രാജ്യത്തുണ്ടു്. ഏതെങ്കിലുമൊരു ദേശത്തു് "ചോവത്തീണ്ടൽ" ആചരിച്ചു എന്നുവരാം. എന്നാൽ അതിനടുത്ത സ്ഥലത്തു് തീണ്ടലില്ലെന്നു മാത്രമല്ല ഈഴവരെ അകത്തു സ്വീകരിച്ചിരുത്തുന്ന നായർഗൃഹങ്ങളുണ്ടായിരുന്നു എന്നും വരാം. വാസ്തവത്തിൽ ഈഴവർക്കു യാതൊരു തീണ്ടലും കല്പിക്കാത്ത നായർജനസഞ്ചയങ്ങൾ ഈ നാട്ടിലുണ്ടായിരുന്നു എന്ന സത്യത്തെ വികാരവിക്ഷോഭത്തിനടിമപ്പെട്ടു് ചിലരെങ്കിലും കാണുന്നില്ല എന്നതു് പരിതാപജനകം തന്നെ. അലയാഴിക്കു് തിരമാലയും അടിത്തട്ടുമുണ്ടായിരിക്കും എന്നു പറയുന്നപോലെ നായരീഴവജനതയ്ക്കും അലകളും അടിത്തട്ടും ഉണ്ടായിരുന്നു എന്നതാണ് സത്യം. ഇതിൽ ഒരു പ്രതിഭാസത്തെ മാത്രമേ നോക്കിക്കാണുകയുള്ളു എന്നു ശഠിക്കുന്നതു് മനസ്സംസ്കാരത്തിന്റെയും മാനവധർമ്മത്തിന്റെ ലോലഭാവങ്ങളുടേയും വിളനിലമായി ജീവിതം നയിച്ചു മൺമറഞ്ഞുപോയ കഴിഞ്ഞതലമുറക്കാലത്തെ നായരീഴവജനതയെ ആക്ഷേപിക്കുന്നതിനു് സമമായിരിക്കും. കാറും കോളും കൊടുങ്കാറ്റും സൂര്യതാപവും പ്രകൃതിയിലുണ്ടു്. പക്ഷേ, അതു മാത്രമാണോ പ്രകൃതി? ശാന്തിയുടെ സൂര്യഗായത്രികളും പ്രകൃതിയുടെ പേശലസ്വരത്തിലല്ലേ? ഉണ്ടെന്നാണ് മൺമറഞ്ഞ മഹത്തുക്കൾ ജീവിച്ചുകാണിച്ചിട്ടുള്ളതു്. അവർ പുരുഷസൂക്തം പോലെ സ്നേഹം ഉരുവിടുകയല്ല ചെയ്തതു്. പ്രചരണത്തിനു് വേണ്ടി അഭിനയിക്കുകയുമല്ല

ചെയ്തു്. മനുഷ്യസ്നേഹമെന്ന മനോഹാരമന്ത്രം, മഹോന്നത സൂക്തം, സ്വാംശീകരിയ്ക്കുകയാണുണ്ടായതു്.

ചങ്ങനാശ്ശേരിക്കാരൻ അയ്യപ്പൻപിള്ള എന്ന ബലിഷ്ഠകായൻ തീണ്ടലിൽ വിശ്വസിച്ചു് പാവപ്പെട്ട പല പതിതജാതിക്കാരേയും അടിച്ചു. ഒടുവിൽ ശ്രീനാരായണഗുരുദേവൻെറ ആത്മീയജ്യോതിസ്സിൻെറ വെളിച്ചത്തിൽ താൻ ചെയ്തതു് കടുകയ്യായിരുന്നു എന്നു മനസ്സിലാക്കി. ആ കണ്ടെത്തലിൽ നിന്നാണു് സ്വാമി സത്യവ്രതൻ രൂപം പൂണ്ടതു്. പതിതരെ തല്ലിയ കൈകൊണ്ടുതന്നെ അവരെ തലോടി. തൻെറ മനുഷ്യജന്മത്തിൻെറ ബാക്കിഭാഗം പതിതർക്കു വേണ്ടി ഗുരുദേവൻെറ തൃപ്പാദങ്ങളിൽ തർപ്പണം ചെയ്തു. ഒരിക്കൽ സ്വാമി സത്യവ്രതൻ ഒരു ഈഴവയോഗത്തിൽവച്ചു് പണ്ടു് പതിതജനങ്ങളെ അടിച്ചു് എല്ലൊടിച്ച ഉരുക്കുപോലുറച്ച കൈ ഉയർത്തിക്കാണിച്ചുകൊണ്ടു് ഉച്ചത്തിൽ പറഞ്ഞു, പരിഹാരത്തിനുവേണ്ടി ഇതേ കൈകൊണ്ടു് താഴ്ന്ന ജാതിക്കാരുടെ മലം വാരാൻ പോലും താനൊരുക്കമാണെന്നു്. ആ ജന്മം മുഴുവൻ അദ്ദേഹം അവർക്കുവേണ്ടി ഉഴിഞ്ഞുവച്ചു. ഞാൻ വിശ്വസിയ്ക്കുന്നു, സത്യവ്രതസ്വാമി ഉയർത്തിക്കാണിച്ച കൈ ഒരു പ്രതീകമാണു്. "അയ്യപ്പൻപിള്ള"യുടേയും "സത്യവ്രത"ൻെറയും കയ്യാണതു്. തല്ലുകയും തലോടുകയും ചെയ്ത കയ്യാണതു്. മജ്ജയും മാംസവും മോഹവും വികാരവും മറ്റെല്ലാ മാനവചേഷ്ടിതങ്ങളുമുള്ള ഒരു സാധാരണ ജനതയുടെ, അജ്ഞതയിലും അന്ധവിശ്വാസത്തിലും നൂററാണ്ടുകാലം ഒന്നിച്ചുകഴിഞ്ഞു് അന്ധതയുടെ സ്വാധീനമുദ്രകൾ ഒന്നുപോലെ പതിഞ്ഞിട്ടുള്ള, പരസ്പരം പതിപ്പിച്ചിട്ടുള്ള, നായരീഴവജനതയുടെ പരസ്പരബന്ധത്തിൻെറ പ്രതീകമാണു് സത്യവ്രതൻ ഉയർത്തിക്കാണിച്ച കൈ. അജ്ഞതയുടെ അന്ധകൂപത്തിൽനിന്നു് കരകയറാൻ, പ്രകാശപൂർണ്ണമായ പുതിയ ആകാശമൊന്നു കാണാൻ, അനന്തവിസ്തൃതമായ ഭൂമിയിലേക്കു രക്ഷപ്പെടാൻ കൈകാലിട്ടടിയ്ക്കുന്ന നായരീഴവജനതയുടെ വെള്ളത്തിനു മുകളിലുയർന്ന മുഷ്ടിയാണതു്.

സഹിഷ്ണുതയോടെ നോക്കി മനസ്സിലാക്കിയാൽ നൂതനമായി പലതും പഠിയ്ക്കാൻ കിട്ടുന്ന ഒരു തുറന്ന പുസ്തകമാണു് നായരീഴവ ജനതയുടെ സാമൂഹ്യജീവിതം മാനവരാശിയുടെ സാമൂഹ്യചരിത്രത്തിൽ അതൊരു അത്ഭുതപ്രതിഭാസമായിരുന്നു. അതു് അനുഭവിച്ചറിഞ്ഞ്

ട്ടുള്ള കഴിഞ്ഞ തലമുറ അതിന്റെ സ്വാദ് അയവിറക്കി കഴിയുന്നു. നമുക്കിന്ന് അവരുടെ കൈ മണപ്പിച്ച് തൃപ്തിപ്പെടാനേ നിവൃത്തിയുള്ളു.

തിരുവനന്തപുരത്തു ഒരു പറച്ചിലുണ്ട്. ഈഴവരുടെ മെക്കയാണ് പേട്ടയെന്ന്. പഴയ ഭാഷയിൽ പറഞ്ഞാൽ തിരുമധുരപ്പേട്ട. ഒരു തലമുറയ്ക്കുമുൻപ് പേട്ടയിലും പരിസരത്തും നിലനിന്നിരുന്ന നായരീഴവമൈത്രിയെപ്പററി ഡാ. പൽപുവിന്റെ മൂത്തസഹോദരനായ പേട്ടയിൽ പരമേശ്വരൻ പറയുന്ന വാക്കുകൾ പുതിയ തലമുറയെ സംബന്ധിച്ചിടത്തോളം ആവേശപ്രദമായിരിയ്ക്കും. അദ്ദേഹം പറയുന്നു:

“ഇവിടത്തെ ഈഴവരും നായന്മാരും തമ്മിൽ പണ്ടേയ്ക്കുപണ്ടേ വലിയ ഐക്യമാണ്. ഭിന്നിപ്പ് ഇടക്കാലത്താണ വന്നതു്. ക്രിസ്ത്യാനികളുടെ ചോറു ഇവിടത്തെ ഈഴവർ വളരെക്കാലമായി ഉണ്ണാറില്ല. വലിയ ഉദ്യോഗസ്ഥന്മാരും (പേർ പറയുന്നില്ല) വക്കീൽമാരുപോലും തങ്ങളുടെ വേലക്കാരായ ഈഴവരെ ഊട്ടാൻ ശ്രമിച്ചിട്ടുണ്ട്. നടന്നിട്ടില്ല. ഈഴവർ ക്രിസ്ത്യാനികളുടെ ചോറു പരസ്യമായി ഉണ്ണാൻ തുടങ്ങിയപ്പോൾ നായന്മാർ അകന്നു. ഈഴവരേയും നായന്മാരേയും രണ്ടു ജാതിക്കാരാക്കി അകത്തിയതു് ഈഴവനേതാവായി കുറേക്കാലം നിന്നു പ്രവർത്തിച്ച കുമാരനാശാനും കൂട്ടരുമാണ്. ഈഴവർക്കു ഒരു പ്രത്യേക ബില്ലും മററും അവതരിപ്പിച്ചതും നാണുഗുരുവിനെ ഞങ്ങളുടെ സ്വാമിയെന്നു “ഈഴവമുനി” ആക്കിയതും മററും ഈക്കൂട്ടരുടെ പണിയാണ്. ചട്ടമ്പിസ്വാമിയ്ക്കും നാണുഗുരുവിനും ഈ അകൽച്ച കളയണം എന്നു മോഹമുണ്ടായിരുന്നു എന്നു ഞാൻ നല്ലപോലെ അറിയും. നാണുഗുരുവിനെ ആളറിയിക്കാതെ ഇരുന്നെങ്കിൽ അദ്ദേഹം ബ്രാഹ്മണനും ചട്ടമ്പിസ്വാമിയെ ആളറിയാക്കാതെ ഇരുന്നെങ്കിൽ അദ്ദേഹം ഒരു ഈഴവനും ആയി നിന്നു പ്രവർത്തിക്കുവാൻ പോലും ഉണ്ടായിരുന്ന സാഹചര്യം ഒന്നിതാ നശിച്ചുപോയി. ഒരാൾ നായർമുനിയും മറെറാരാൾ ഈഴവമുനിയുമായി. അതു് അവരുടെ കുററമല്ല. കൂടിയവരുടെ കുററമാണ്.”

പേട്ടയെക്കുറിച്ച് പരമേശ്വരൻ പറഞ്ഞതു് കേരളത്തിലെ ആയിരക്കണക്കിനു സ്ഥലങ്ങളെ സംബന്ധിച്ചും പറയാനുണ്ടായിരിയ്ക്കും. അതൊരു സംസ്കാരസാധനയാണ്. വിലകുറഞ്ഞ പ്രചരണത്തിന് വേണ്ടി വിസ്മരിച്ചു കളയാവുന്നതല്ല അതു്.

നായരീഴവമൈത്രിയെക്കുറിച്ചു പറയുമ്പോൾ കഴിഞ്ഞ തലമുറയിലെ ഈഴവസമുദായത്തിന്റെ വെളിച്ചമായിരുന്ന രണ്ടു മഹാപുരുഷന്മാരുടെ അദൃശ്യപാദങ്ങളിൽ നമുക്കു് ആരാധനയർപ്പിയ്ക്കാം. തിരുമധുരപ്പേട്ടയിൽ രാമൻപിള്ളയാശാനും കുമ്മമ്പള്ളിൽ രാമൻപിള്ളയാശാനുമായിരുന്നു അവർ. ഈഴവർക്കു് വെളിച്ചം നിഷേധിക്കപ്പെട്ടിരുന്ന കാലത്തു് അവരുടെ വെളിച്ചമായിരുന്നു, വിദ്യയുടെ ദീപനാളമായ ഈ രണ്ടു പുണ്യപുരുഷന്മാരും. കഴിഞ്ഞതലമുറയ്ക്കു മുൻപു നായന്മാരിലും ഈഴവരിലുമുള്ള പ്രശസ്തന്മാരിൽ വലിയൊരു വിഭാഗം ഈ ആശാന്മാരിൽ നിന്നാണു് വിദ്യ നേടിയതു്. പഴയ പാരമ്പര്യത്തിന്റെ അടിമത്തശൃംഖലകളെ പൊട്ടിച്ചെറിഞ്ഞുകൊണ്ടു് ഈഴക്കുട്ടികളേയും നായർക്കുട്ടികളേയും കൂടെത്താമസിപ്പിച്ചു വിദ്യാഭ്യാസം ചെയ്യിച്ചു വന്ന അവർ ഈ രാജ്യത്തു് എന്തു് സേവനമാണു് അനുഷ്ഠിച്ചിട്ടുള്ളതെന്നു് നിർണ്ണയിയ്ക്കാനെളുപ്പമല്ല. ഒരു തലമുറയ്ക്കു മുൻപു് ഈഴവസമുദായത്തിന്റെ അഭിമാനഭാജനമായിരുന്ന ശ്രീനാരായണഗുരു, വെളുത്തേരി കേശവൻ വൈദ്യൻ, പെരുന്നെല്ലി കൃഷ്ണൻ വൈദ്യൻ മുതലായി ഒട്ടനവധിയാളുകൾ കുമ്മമ്പള്ളി രാമൻപിള്ളയാശാന്റെ ശിഷ്യന്മാരായിരുന്നു. അദ്ദേഹത്തെപ്പററി മൂലൂർ എസ്. പത്മനാഭപ്പണിക്കർ പറഞ്ഞിട്ടുള്ളതു് ഇപ്രകാരമാകുന്നു:

മാനംപൂണ്ടു കലാംബുരാശി മുഴുവൻ
സ്വാദീയമായാസ്വദി-
ച്ചൂനം വിട്ടു വിളങ്ങിടുന്ന വളരെശ്ശിഷ്യാ
ളിയോടും മുദാ
വാണീടും കവി രാമപിള്ള വിദ്വഷാ-
മഗ്രേസരൻ പാർക്കിലെൻ
മാനോട്ടം മിഴി കുംഭസംഭവനുമാണില്ലി-
ങ്ങു കില്ലേതുമേ

ഉത്തര—മദ്ധ്യതിരുവിതാംകൂറിനു് കുമ്മമ്പള്ളിയെന്നപോലെ ദക്ഷിണതിരുവിതാംകൂറിനു് വിദ്യാദീപമായി ശോഭിച്ചിരുന്നതു് പേട്ടയിൽ രാമൻപിള്ള ആശാൻ എന്നു പ്രസിദ്ധനായ തിരുമധുരപ്പേട്ടയിൽ ഇരവി രാമൻപിള്ളയാശാനായിരുന്നു. അദ്ദേഹത്തിന്റെ കീഴിൽ വിദ്യാഭ്യാസം ചെയ്ത ഈഴവർ ഏറെയുണ്ടു്. റാവുബഹദൂർ പി. വേലായുധൻ, ഡാ: പൽപ്പു, പേട്ടയിൽ പരമേശ്വരൻ മുതലായി പലരുമുണ്ടു്

അക്കൂട്ടത്തിൽ. രാമൻപിള്ളയാശാൻെറ ആത്മനിഷ്ഠമായ പാണ്ഡിത്യത്തെപ്പററി മൂലൂർ പറയുകയാണ്:–

കയ്യൂക്കേറിന നല്ല നല്ല കവിതക്കാരായ
പോരാളിമാ–
രയ്യോ വന്നു കയർക്കിലപ്പൊഴവരേ
വീഴ്ത്താൻ കരുത്തേറിലും
വയ്യാതുള്ളൊരു മട്ടിൽ മൗനമവലം–
ബിച്ചങ്ങു നിദ്രാരസം
പെയ്യും പേട്ടയിൽ മേവുമക്കവി കരുത്തൻ
കുംഭകർണ്ണൻ പ്രിയേ

അതുപോലെ തന്നെ ഈഴവഗുരുക്കന്മാരിൽ നിന്നു് വിദ്യ സമ്പാദിച്ചു് മഹത്വത്തിലേയ്ക്കുയർന്ന നായന്മാരും ധാരാളമുണ്ടായിരുന്നു. ജാതിയിൽ ഈഴവനായ പരവൂർ വി. കേശവനാശാൻെറ ശിഷ്യനാണ് മഹാപ്രതിഭാശാലിയായ മഹാകവി കെ. സി. കേശവപിള്ള. 'പ്രതിവാദിഭയങ്കര'നെ തത്വജ്ഞാനസംവാദത്തിലും വാഗ്ഭടാനന്ദനെ മതവാദത്തിലും തോല്പിച്ചുവിട്ട പ്രശസ്തനായ പന്നിശ്ശേരി നാണുപിള്ളയുടെ വിദ്യാഗുരു കരുങ്ങോലിൽ കൃഷ്ണനാശാൻ എന്നൊരു ഈഴവനായിരുന്നു.

വിദ്യോതിയ്ക്കും പ്രകാരം നവ നവ കൃതി
തീർത്തങ്ങു സർവ്വത്രമേവും
വിദ്വാന്മാരെ രസിപ്പിച്ചമലതരയശഃ പുഞ്ജ–
മാർജ്ജിച്ചു മുറ്റും
വിദ്യാനൈപുണ്യമേന്തും വിശദമതി
മണമ്പൂർ ഗോവിന്ദനാശാൻ
വിദ്വജ്ജിഹ്വാഖ്യരാത്രിഞ്ചരനതിമറിമാൻ–
കണ്ണി നീ നിർണ്ണയിയ്ക്കു.

എന്നു് മൂലൂർ വർണ്ണിയ്ക്കുന്ന ഈഴവനായ മണമ്പൂർ ഗോവിന്ദനാശാനിൽ നിന്നു് വിദ്യ സമ്പാദിച്ച നായന്മാർ എത്രയോ പേരുണ്ടായിരുന്നു.

നായന്മാരെ സംബന്ധിയ്ക്കുന്ന മരുമക്കാത്തായ നിയമം നിയമസഭയിൽ വന്നപ്പോൾ ആഹ്ലാദം കൊണ്ടു് സന്ദേശകാവ്യമെഴുതിയ

സി. വി. കുഞ്ഞുരാമനേയും നായരീഴവമൈത്രിയുടെ കാതലായ ഹൈന്ദവ ഏകീകരണത്തിനു് വേണ്ടി വീറോടെ പ്രവർത്തിച്ച അകത്തൂട്ടിൽ ശേഖരപ്പണിക്കരേയും കടവൂർ ഗംഗാധരനേയും കരുവാ കൃഷ്ണനാശാനേയും നമുക്കു് മറക്കാതിരിയ്ക്കാം. നായരീഴവമൈത്രിയ്ക്കു് വേണ്ടി മാത്രമല്ല കേരളത്തിലെ ശൂദ്രജനതയുടെ മൊത്തത്തിലുള്ള ഐക്യഭാവത്തിനു വേണ്ടി അർപ്പണബോധത്തോടെ അയുസ്സു മുഴുവൻ പ്രവർത്തിച്ച സി. കൃഷ്ണപിള്ളയും സമുദായമൈത്രിയുടെ പ്രതീകമായിരുന്ന ററി. കെ. മാധവനും പ്രാതഃസ്മരണീയരാണു്. ഈഴവസമുദായത്തിന്റെ അഭ്യുന്നതിയ്ക്കു് വേണ്ടി പേനയെ പടവാളാക്കി മാററിയ സ്വദേശാഭിമാനി രാമകൃഷ്ണപിള്ള സർവസമുദായനന്മയ്ക്കു് വേണ്ടി പുണ്യശ്ലോകനായ സി. കൃഷ്ണപിള്ള അനുഷ്ഠിച്ചിട്ടുള്ള സേവനങ്ങളെ അനുസ്മരിയ്ക്കുന്നതു് ഇപ്രകാരമാണു്:-

"ഇൻഡ്യാക്കാരുടെ, വിശേഷിച്ചും കേരളീയരുടെ മനോമാലിന്യത്തിന്റെ സന്തതിയായ। പുറപ്പെട്ടിട്ടുള്ള ഇക്കാലത്തെ ജാതിവ്യത്യാസത്തെപററി കൃഷ്ണപിള്ള അവർകൾ കഠിനമായി ആക്ഷേപിച്ചതും ഉചിതമായിരുന്നു. പ്രവൃത്തിയുടെ വ്യത്യാസം കൊണ്ടു് പ്രത്യേകം ജാതിക്കാരായി തീർന്ന ആളുകൾ തമ്മിൽ തൊടാൻ പാടില്ലാതേയും അടുത്തു നിൽക്കുവാൻ പാടില്ലാതേയും അനേകം ബുദ്ധിമുട്ടുകൾ അനുഭവിയ്ക്കുന്നതിനു് നിയമിച്ചിരിക്കുന്ന ജാത്യാചാരങ്ങളുടെ കഠോരത ഈ നാട്ടിനെ പലമാതിരി ഗർഹണീയങ്ങളായ ഭേദങ്ങൾക്കു അടിമപ്പെടുത്തിയിരിക്കുന്നു. ഈഴവർക്കു ബ്രാഹ്മണരുടെ അഗ്രഹാരങ്ങൾക്കു സമീപം ഇതരകാര്യവശാൽ പോകാമെങ്കിലും അവിടെയുള്ള പാഠശാലയിൽ കടന്നാൽ അതു അശുദ്ധമായി തീരുന്നു"

"തിരുവിതാംകൂറിലെ ദൂഷ്യങ്ങളെപ്പററി പറയുന്ന അവസരത്തിൽ കൃഷ്ണപിള്ള അവർകൾ ഏതെങ്കിലുമൊരു ജാതിക്കാരോടു് പ്രത്യേക വൈരമോ പ്രത്യേക സ്നേഹമോ കാണിക്കുന്നതായി ഞങ്ങൾ അറിയുന്നില്ല. യാതൊരു മുടക്കവും കൂടാതെ വളരെക്കാലം നിന്നുപോന്നതും ഇനിയും നിലനില്ക്കുകയാണെങ്കിൽ നാട്ടിനും ജനസമുദായത്തിനും അനവധി ദുരിതങ്ങളെ ഉല്പാദിപ്പിക്കുന്നതുമായ ചില ആചാരങ്ങളെയും ഏർപ്പാടുകളെയും അദ്ദേഹം പ്രബലമായി ആക്ഷേപിച്ചതിൽ സ്വാർത്ഥപ്രസക്തിയോ പരാർത്ഥവിപ്രതിപത്തിയോ ഉന്നയിക്കുവാൻ ഞങ്ങൾ വഴികാണുന്നില്ല."

സ്വദേശാഭിമാനിയുടെ പൂജാപദങ്ങളാൽ പരിലാളിതനായ സ്റി. കൃഷ്ണപിള്ള പുലയമഹാസഭയുടെ പ്രസിഡൻറായിരുന്നു് പുലയരെ പ്രബുദ്ധരാക്കിയ കാര്യം ഇന്നാരും അറിഞ്ഞില്ലെന്നു വരാം. ഭഗവദ്ഗീത ഉപദേശിച്ച ശ്രീകൃഷ്ണനോടു് താരതമ്യപ്പെടുത്തിക്കൊണ്ടു് സ്റി. കൃഷ്ണപിള്ളയെ ശ്രീകൃഷ്ണപിള്ളയായി സ്വദേശാഭിമാനി ചിത്രീകരിച്ചിട്ടുള്ള കാര്യം നമുക്കോർമ്മിക്കാം.

സ്റി. കൃഷ്ണപിള്ളയുടെ നേതൃത്വത്തിൽ നായന്മാരുടെ സാമൂഹ്യ പരിഷ്കാരത്തിനു് വേണ്ടി വമ്പിച്ച സേവനമനുഷ്ഠിച്ചുകൊണ്ടിരുന്ന കേരളീയ നായർ സമാജം അന്തഃഛിദ്രം കൊണ്ടു നിർജ്ജീവമായപ്പോൾ അതു് ഏററവും വേദനിപ്പിച്ചതു് ഈഴവരെയായിരുന്നു. അന്തഃഛിദ്രം അവസാനിപ്പിയ്ക്കുന്നതിനു് തിരുവനന്തപുരത്തു ചില ഈഴവ നേതാക്കന്മാർ മുൻകൈയെടുത്തതു് കേരളത്തിൻെറ സാമൂഹ്യചരിത്രത്തിൽ സ്വർണ്ണം കൊണ്ടു് എഴുതിച്ചേർക്കേണ്ട കാര്യമാണു്. ഈ വിഷയത്തിൽ മലബാറിൽനിന്നും മിതവാദിപ്പത്രം നായന്മാരെ ഉൽബോധിപ്പിക്കുകയുണ്ടായി എന്നതു് അധികമാരും അറിഞ്ഞിട്ടുണ്ടെന്നു് തോന്നുന്നില്ല.

അതേസമയം ഈഴവരുടെ അവശതകൾക്കെതിരായി പത്രലോകത്തെ പടക്കുററന്മാരായ രണ്ടു നായർപ്രമാണിമാർ രംഗപ്രവേശം ചെയ്തു. പത്രപ്രവർത്തനരംഗത്തു് ഇടിമുഴക്കമുതിർത്തുകൊണ്ടു് ലീലാവിനോദമാടിയിരുന്ന സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയും ജി. പരമേശ്വരൻപിള്ളയുമായിരുന്നു. അവർ എക്കാലത്തും ഈഴവരുടെ ഉന്നതിയ്ക്കുവേണ്ടി ആത്മാർത്ഥമായ സഹായഹസ്തം നീട്ടിയിട്ടുള്ള രാമകൃഷ്ണപിള്ള ഒരിക്കൽ "ഈഴവരുടെ ക്ലേശങ്ങൾ" എന്ന പേരിൽ ഇപ്രകാരമെഴുതി:-

"സക്കാരിനു പ്രജകൾ എല്ലാം ഒരുപോലെ ആണെന്നിരിക്കിൽ ഒരു സ്കൂളിൽ ഏതാനും ജാതിക്കാരെ മാത്രമേ കടത്തുവാൻ പാടുള്ളൂ എന്നു നിർബന്ധിക്കുവാനോ, ജനങ്ങൾ അങ്ങനെ ഒരു നിബന്ധനയ്ക്കു് ആവശ്യപ്പെടുവാനോ അവകാശമില്ലാ. ഈഴവരെ കൂടെയിരുത്തി പഠിപ്പിക്കുന്ന വിഷയത്തിൽ ജാതി വൈരമാണു് ഹേതുവായിരിക്കുന്നതെന്നു് വല്ലവരും വിചാരിക്കുന്നുണ്ടെങ്കിൽ അബദ്ധമാകുന്നു. ചിരകാലമായി ബ്രാഹ്മണമതാചാരങ്ങളാൽ മുറുക്കപ്പെട്ടിരിക്കുന്ന ഈ നാട്ടിൽ, ബ്രാഹ്മണരുടെ ഹിതത്തിനു വേണ്ടുന്ന മുറകളെ സഹായിക്കുവാനല്ലാതെ ജനങ്ങളും ഗവണ്മെൻറുദ്യോഗസ്ഥന്മാരും ഏറെക്കുറെ ശ്രദ്ധിക്കുമാറില്ല."

ഈഴവമെമ്മോറിയൽ സമർപ്പിക്കപ്പെട്ട കാലത്തു് നായർ പത്രാധിപത്യത്തിലുള്ള "മലയാളി" മെമ്മോറിയലിനെ ശക്തമായി അനുകൂലിച്ചുകൊണ്ടു് ഇപ്രകാരം എഴുതി:

"തിരുവിതാംകൂറിലെ ഈഴവർ ഇതര ജാതിക്കാരെപ്പോലെ വിദ്യാഭ്യാസ വിഷയത്തിൽ വേണ്ട സൗകര്യം കൊടുത്തിട്ടില്ലായ്കയാൽ അവരുടെ ഉൽകൃഷ്ടവിദ്യാഭ്യാസസ്ഥിതി താഴ്ന്ന നിലയിലാണെന്നു് കാണുന്നതിൽ വ്യസനിക്കേണ്ടിയിരിക്കുന്നു. ഇതിനു കാരണം ഒന്നുമാത്രമല്ല. വിദ്യാഭ്യാസത്തിന്റെ ഫലമായിട്ടും അതിൽ പ്രോത്സാഹനത്തിനൊരു വഴിയായിട്ടും സാധാരണ ജനങ്ങൾ ധരിച്ചിരിക്കുന്നതും കണ്ടുവരുന്നതുമായ ഗവൺമെൻറുദ്യോഗങ്ങളിൽ തിരുവിതാംകൂറിൽ ഈഴവർക്കു അവകാശമില്ലെന്നു വച്ചിരിക്കുന്നതു് അവരുടെ വിദ്യാഭ്യാസവർദ്ധനയെ ബലമായി തടയുന്നതായിരിക്കുന്നു എന്നുള്ള ഹർജിക്കാരുടെ അഭിപ്രായം ഏത്രയും സമ്മതിക്കത്തക്കതാണു്."

ഈഴവ മെമ്മോറിയലിനു് പിന്തുണ നൽകികൊണ്ടു് ജി. പരമേശ്വരൻ പിള്ള ഇംഗ്ലീഷ് പത്രങ്ങളിൽ ധാരാളമെഴുതുകയുണ്ടായി. മദ്രാസ് സ്റ്റാൻഡാർഡിൽ അദ്ദേഹമെഴുതി:-

It is certainly not in keeping with the liberal spirit of the enlighted government of a State like Travancore that they should accord such treatment to a low caste population of the State; and the sooner these restrictions are removed the better. All subjects of His Highness ought to have the free right to be educated in any Government school, but if not feasible, it is the duty of the Government to open special schools for the lower classes who form an important unit of the State population and who make no small contribution to the revenue of the State."

ചുരുക്കിപ്പറഞ്ഞാൽ കൊല്ലം 1050 നും 1100 നും ഇടയ്ക്കുള്ള കാലഘട്ടത്തിൽ നായരും ഈഴവരും കൈകോർത്തു പിടിച്ചു സാമൂഹ്യപുരോഗതിയിലേയ്ക്കു മുന്നേറുകയായിരുന്നു. രണ്ടു സമുദായങ്ങളിൽ ഓരോ

ന്നിന്നും അതിൻേറതായ അവശതകളും പ്രശ്നങ്ങളുമുണ്ടായിരുന്നു. രണ്ടിനും പൊതുവായ പ്രശ്നങ്ങളും അവശതകളും അതോടൊപ്പം ഉണ്ടായിരുന്നു. നായർ ഈഴവനോ ഈഴവൻ നായർക്കോ എതിരായിരുന്നില്ല. ആരും ആരുടേയും ശത്രുവല്ലായിരുന്നു. നായരുടേയും ഈഴവരുടേയും സംയുക്തപരിശ്രമങ്ങൾ വിജയിയ്ക്കുകയും ഒററപ്പെട്ട ശ്രമങ്ങൾ തോല്ക്കുകയും ചെയ്തു. എന്നു കരുതി ഒററപ്പെട്ട ചില സംഭവങ്ങളും ശ്രമങ്ങളുമെങ്കിലും സമുദായമൈത്രിയെ ഭീഷണിപ്പെടുത്തിയിരുന്നില്ല എന്നു ധരിയ്ക്കരുതു്. ചില സ്ഥലങ്ങളിൽ ചില പ്രശ്നങ്ങളുടെ പേരിൽ നായരും ഈഴവനും ചേരിതിരിഞ്ഞു കോഴിപ്പോരു നടത്തിയിട്ടുണ്ടു്. അതിനെ ഉത്സവവും അപവാദവുമെന്നപോലെ കരുതിയാൽമതി. അത്തരം സംഘട്ടനങ്ങൾ നായന്മാരും നായന്മാരും തമ്മിലും ഈഴവരും ഈഴവരും തമ്മിലും നടന്നിട്ടുള്ള സംഘട്ടനങ്ങളെക്കാൾ ഒരുതരത്തിലും രൂക്ഷമായിരുന്നില്ല. ഈഴവർക്കിടയിലുള്ള വിഭാഗങ്ങൾ തന്നെ ചേരിതിരിഞ്ഞുനിന്നു നടത്തിയിട്ടുള്ള രക്തരൂക്ഷമായ സംഘട്ടനങ്ങളെത്രയായിരുന്നു? ശ്രീനാരായണഗുരുവിൻെറ ക്ഷേത്രപ്രതിഷ്ഠാപരിപാടിയെ നായന്മാരാരും എതിർത്തതായി കേട്ടിട്ടില്ല. പ്രത്യുത, ആത്മാർത്ഥമായി സഹായിയ്ക്കുകയാണുണ്ടായതു്. എന്നാൽ ഈഴവരിൽതന്നെ ശക്തിമത്തായ ഒരുവിഭാഗം ഈ സംരംഭത്തെ എതിർത്തു. എന്തിനെന്നുഅവർക്കുതന്നെ നിശ്ചയമുണ്ടായിരുന്നില്ല. അത്രയ്ക്കു് അജ്ഞത സമുദായത്തിലുണ്ടായിരുന്നു. ക്ഷേത്രസ്ഥാപനത്തെ എതിർത്ത കൂട്ടരും ഗുരുദേവൻെറ അനുയായികളുംതമ്മിൽ എത്രയോ സ്ഥലങ്ങളിൽവെച്ചു് രൂക്ഷസംഘട്ടനങ്ങൾ നടന്നിട്ടുണ്ടു്. പല സ്ഥലങ്ങളിലും നായർപ്രമാണിമാർ ഗുരുദേവനുവേണ്ടി ലഹളയിൽ ഇടപെടുകയും ലഹളശമിപ്പിയ്ക്കുകയും ചെയ്തിട്ടുണ്ടു്. നമുക്കൊന്നു് ആലോചിയ്ക്കാം. ഈഴവരും ഈഴവരും തമ്മിൽത്തല്ലുകയും അതിൽ നായന്മാരിടപെട്ടു നാരായണഗുരുദേവനെ സഹായിയ്ക്കുകയും ചെയ്യുന്ന കാലത്തെക്കുറിച്ചു് ആ കാലഘട്ടത്തിൻെറ പ്രാണവായുവെന്തെന്നു് അറിയാത്ത ഒരാധുനികനായർക്കോ ഈഴവനോ ഒന്നു സങ്കല്പിക്കാൻ കഴിയുമോ?

1080-ാമാണ്ടത്തെ അസ്വാസ്ഥ്യങ്ങൾ കേവലം നിസ്സാരമായിരുന്നു. ഒരു നായരും മറെറാരു ഈഴവനും തമ്മിലുള്ള സ്പർദ്ധ അവർ തമ്മിൽ മാത്രമുള്ള സ്പർദ്ധയായിട്ടേ വിവേകശാലികൾ കരുതുകയുള്ളൂ. അതു രണ്ടു് ജാതികൾ തമ്മിലുള്ള ലഹളയായി വളർത്തിയെടുക്കേണ്ടതു് കാര്യലാഭത്തിനു വേണ്ടി എന്തിനും തയ്യാറുള്ള കപടസമുദായഭക്ത

ന്മാരുടെ ആവശ്യമാണ്. വാസ്തവത്തിൽ ഒരു ചെറിയ വിഭാഗം ആളുകൾ മാത്രമേ അതിൻെറ പിന്നിലുണ്ടായിരുന്നുള്ളു. ജനസാമാന്യം അസ്വസ്ഥമായില്ല. അവർ നേതാക്കളായി അഭിനയിച്ചുവന്ന ക്ഷുദ്ര ജീവികളെ ധിക്കരിച്ചു, പുറംതള്ളി. അന്ന് വിദ്യാഭ്യാസവും അക്ഷര ജ്ഞാനവും വളരെ കുറഞ്ഞ ഒരു ജനതയായിരുന്നു ഈഴവരെങ്കിലും അവർ പ്രകടിപ്പിച്ച പ്രബുദ്ധത അപാരമായിരുന്നു. ലഹളയുടെ സൂത്ര ധാരന്മാർ വിഷം വമിച്ച് ചീറുന്ന തങ്ങളുടെ ഫണങ്ങളെ മാളങ്ങളി ലേയ്ക്കു വലിയ്ക്കാൻ നിർബന്ധിതരായി. യാതൊന്നും നേടാതെ, പരസ്പര ബന്ധത്തിൽ പറയത്തക്കവണ്ണം പ്രകടമായ പോറലുകൾ ഏൾപ്പിക്കാ തെ, സ്നേഹത്തിൻെറ പളുങ്കുപാത്രം നിലത്തിട്ട് ഉടയ്ക്കാതെ, വഴക്ക അവ സാനിച്ചു. ആരു് ആരെയാണ് അനുമോദിയ്ക്കേണ്ടതെന്നു തീർച്ചയില്ല. ഇതു് സംബന്ധിച്ച സത്യമെന്തെന്ന് സ്വദേശാഭിമാനി രാമകൃഷ്ണ പിള്ള നമ്മോടുപറയുന്നതു് ഇതാണ്:-

"റഷ്യരുടെ അപകൃത്യത്തെപ്പററി പ്രതികാരംചെയ്യാൻ ബഹുജന ങ്ങൾക്ക ക്ഷോഭജനകങ്ങളായ ഉപദേശങ്ങൾ നൽകിയ ഈപത്ര ങ്ങൾക്കും, ചില നായന്മാരും ചില ഈഴവരും തമ്മിൽ നടത്തിയ ലഹ ളകളെ രണ്ടുസമുദായങ്ങൾ തമ്മിലുള്ള കലഹപ്രയോഗങ്ങളാണെന്നും നായന്മാർ ഈഴവരെ സംഹരിക്കുന്നുവെന്നും ഈഴവർ മററുള്ളവർ മൗനം ഭജിയ്ക്കുന്നതു്നന്നല്ലെന്നും മററും അവാസ്തവമായും ക്ഷോഭജനകമായും തുടരെത്തുടരെ പ്രസംഗിച്ചുകൊണ്ടിരുന്ന ചില നാട്ടുപത്രങ്ങൾക്കും സ്വ ഭാവത്തിൽ അധികം അന്തരമുണ്ടെന്നു നാം ഗണിക്കുന്നില്ലാ. മിസ്റ്റർ സ്റ്റെഡിൻെറ അഭിപ്രായം അംഗീകരിച്ചിരുന്നുവെങ്കിൽ തിരുവിതാം കൂറിലെ ചില പത്രാധിപന്മാർ എന്തവസ്ഥയെ പ്രാപിക്കുമായിരുന്നു എന്ന് വായനക്കാർ ഊഹിച്ചുകൊള്ളട്ടെ. എന്നാൽ, തിരുവിതാംകൂർ ശിക്ഷാനിയമത്തിൽ, ഒരു വർഗ്ഗക്കാർക്ക് കൊലക്കുററത്തിനുപോലും പ്രാണ ഹാനിയെ ശങ്കിക്കാനില്ലെന്നുള്ള ഒരു അനുചിതമായ വിധി ഈകുസൃ തിക്കാരിൽ ഒരു വർഗ്ഗക്കാർക്ക രക്ഷയായിരിക്കുന്നു. പരശരീരോപജീവി കളായ ഇവർ മഹാരാജാവു തിരുമനസ്സിലേക്കും ഗവർമെണ്ടിനും രാജ്യ ത്തിനും വരുത്തിയ അവമാനം സീമാതീതമാകുന്നു. ഈ ഭിജിഹ്വന്മാ രുടെ വിചിത്രമായ ഫണത്തെക്കണ്ടു് വിസ്മയാകുലരായിത്തീർന്ന ചില ഈഴവപ്രതിനിധികൾ 'കല്യാവേശവശന്മാരെ'പ്പോലെ നായന്മാ രുടെ നേർക്ക ചെയ്ത അസഭ്യപ്രസംഗങ്ങൾ അവയുടെ കർത്താക്കന്മാർക്ക

ലാഘവകരമായിപ്പോയി. ഈഴവർ ഈ ദ്വിജിഹ്വന്മാരുടെ വിഷമേററ് വിദഗ്ദ്ധന്മാരാകുവാനാണു കരുതുന്നതെങ്കിൽ അതിങ്കൽ നാം ഏററവും അനുശോചിക്കുന്നു. എന്നാൽ ഈ കുനയനിധികളുടെ മിത്രഭേദിത്വം മററുള്ളവർക്കു മനസ്സിലാകയും നായന്മാരും ഈഴവരുംതമ്മിൽ മുമ്പത്തെപ്പോലെ മൈത്രിയെ അനുവർത്തിപ്പാൻ വേണ്ട ഏർപ്പാടുകൾ ചെയ്യുന്നതിനു കൊല്ലത്തു മഹായോഗം കൂട്ടുകയുംചെയ്തതു് അല്പം ആശ്വാസപ്രദമായിട്ടുണ്ടു്. ഈ സമ്മേളനത്തിൻെറ ഫലങ്ങളിൽ ചിലതു് കണ്ടുതുടങ്ങീട്ടുണ്ടെങ്കിലും ദ്വിജിഹ്വദംശനത്താലുള്ളവിഷം ഈഴവരിൽ ചിലരുടെ ഉള്ളിൽനിന്നു് ഇനിയും നിശ്ശേഷം മാറീട്ടില്ലെന്നു് ഏതാനും ലക്ഷ്യങ്ങൾ വീണ്ടും ഉണ്ടാകുന്നുണ്ടു്. ഈഴവർ സ്വസമുദായത്തിൻെറ ഉന്നതിക്കു് തന്നത്താൻ യത്നിക്കയത്രേ വേണ്ടതു്. അല്ലാതേ, യാതൊരു വർഗ്ഗക്കാരുടെയും ആശ്രയത്തിൽ ഇരുന്നുകൊള്ളാമെന്നു വയ്ക്കുന്നതു് അപകർഷകാരണമായ ഒരു അയുക്തകർമ്മമാണെന്നു് നാം ഇപ്പഴേ അവരെ ഓർമ്മിപ്പിക്കുന്നു".

വിദ്യയും സംസ്കാരവുമുള്ള നായന്മാരും ഈഴവരും ഒരു നല്ലകാര്യത്തിലും ജാതി കടത്തിവിടാതെ ജാതിക്കതീതമായി ചിന്തിയ്ക്കുകയും പ്രവർത്തിക്കുകയും ചെയ്തിരുന്ന ആ കാലഘട്ടത്തിലെ ജനതയെ നായരെന്നോ ഈഴവരെന്നോ പറയാതെ നായരീഴവജനത എന്നു പറയുന്നതായിരിയ്ക്കും കൂടുതൽ ഭംഗി. ആ സംസ്കാരത്തിൻെറ ചൈതന്യവത്തായ പ്രതീകമായിരുന്നു ശ്രീചട്ടമ്പിസ്വാമിതിരുവടികളും ശ്രീനാരായണഗുരുദേവനും. കൊല്ലം 1050 നും 1100 നും ഇടയ്ക്കുള്ള കാലത്തു് കേരളം കണ്ട സാമൂഹ്യപരിഷ്കരണപ്രസ്ഥാനം വമ്പിച്ചതായിരുന്നു. നൂററാണ്ടുകാലമായി ഉറങ്ങിക്കിടന്ന ശൂദ്രജനതയുടേയും അവരിലും താഴേക്കിടയിലുള്ള പതിതജനതയുടേയും ഉയർത്തെണീപ്പായിരുന്നു അതു്. അതിൻെറ ആദ്യത്തെമണിനാദം വൈദികമേധാവിത്വത്തിൻെറ മരണമണിയായിരുന്നു. അതു് മുഴക്കിയതു് ശ്രീചട്ടമ്പിസ്വാമികളുമായിരുന്നു. നിലവിലുള്ള സാമൂഹ്യവ്യവസ്ഥിതിയ്ക്കെതിരായ ആദ്യത്തെ ശബ്ദം സ്വാമിയുടേതായിരുന്നു. അതു് മുറവിളിയായിരുന്നില്ല. സ്വതഃസിദ്ധമായ ധീരതയോടെ കാണിച്ച ഒരു സാമൂഹ്യധിക്കാരമായിരുന്നു. അന്നുവരെ സർവ്വശക്തനായിരുന്നതു് അന്നുമുതൽ ജഡമാണെന്നു തോന്നിത്തുടങ്ങി. ദൈവികമായി കരുതപ്പെട്ടിരുന്നതെല്ലാം, അതിനുവേണ്ടി എഴുതപ്പെട്ടിരുന്നതെല്ലാം, വെറും

ഓലപ്പെട്ടികളിൽ വലിഞ്ഞുകളഞ്ഞു. വ്യവസ്ഥിതി ദൈവികമാണെന്ന അന്ധവിശ്വാസത്തെ ചട്ടമ്പിസ്വാമികൾ തകർത്താണ് സാമൂഹ്യ പുരോഗതിയുടെ ആദ്യത്തെ ചുവടുവെപ്പ്. ജന്മിയ്ക്കും ജാതിയ്ക്കുമെതിരായി ആദ്യം മുഴങ്ങിയ ധീരസ്വരം ചട്ടമ്പിയുടേതായിരുന്നു. ആ സ്വരത്തിന് അന്ധതാമിസ്രത്തിൽ ആണ്ടുപോയ നായരീഴവജനതയുടെ ഉയർച്ചയ്ക്കു വേണ്ടിയുള്ള ഉന്മാദഗർജ്ജനത്തിന്റെ ശക്തിയുംതീക്ഷ്ണതയുമുണ്ടായിരുന്നു. നായർക്കും ഈഴവനും മൊത്തത്തിലുള്ള സാമൂഹ്യയാതനകൾ മൗലികമായി പ്രധാനപ്പെട്ടവയായിരുന്നു. ഓരോന്നിനും പ്രത്യേകമായ ചില പ്രശ്നങ്ങളുമുണ്ട്. പക്ഷേ അടിസ്ഥാനപരമായി പ്രാധാന്യമർഹിയ്ക്കുന്ന പ്രശ്നം നായർക്കും ഈഴവനും ഒന്നുതന്നെ. നിലവിലുള്ള വൈദികവ്യവസ്ഥിതിയുടെ മൗലികഘടകമായ ദൈവികതാകല്പനയെ തകർക്കുക എന്നതായിരുന്നു അത്. അത് സാധിച്ചുകഴിഞ്ഞാൽ ഈഴവർക്ക് പ്രത്യേകമായുള്ള യാതനകളുടെ പരിഹാരം ക്ഷിപ്രസാദ്ധ്യവും ലക്ഷ്യത്തിലേയ്ക്കുള്ള ദൂരം ഏതാനും ചുവടുകളും ആയിത്തീരും. നായരുടേയും കാര്യം അങ്ങനെതന്നെ. അതുകൊണ്ട് ചോദ്യംചെയ്യാനാവാത്ത വൈദികശക്തിയുടെ നട്ടെല്ലുതകർക്കുക എന്ന മൗലികകാര്യത്തിന് ഒരു ചട്ടമ്പിതന്നെ വേണ്ടിവന്നു. ആ അർത്ഥത്തിൽ കുഞ്ഞൻപിള്ളച്ചട്ടമ്പി അധൃഷ്യനായൊരു ചട്ടമ്പിതന്നെയായിരുന്നു. അദ്ദേഹം ജാതിയെ അംഗീകരിച്ചില്ല. ജാതികൃതമായ ഉച്ചനീചത്വങ്ങൾക്കെതിരായി അദ്ദേഹം ജനതയെ അണിനിരത്തി. വളരെ സങ്കീർണ്ണമായ സാമൂഹ്യപ്രശ്നങ്ങളാണ് അന്നു നിലനിന്നിരുന്നത്. അതിന്റെയെല്ലാം പരിഹാരത്തിനുവേണ്ടി നായന്മാരുടേയുംഈഴവരുടേയും ശക്തമായ ഒരു ഐക്യനിര കെട്ടിപ്പടുക്കുകയാണ് ചട്ടമ്പിസ്വാമി ചെയ്തത്. ഒരേ ലക്ഷ്യത്തിനുവേണ്ടി പ്രവർത്തിയ്ക്കുന്ന നായരും ഈഴവനും അതിലൊന്നിച്ചു. ആ ഒന്നിപ്പിന് മറ്റൊരു മൗലികഘടകവുമുണ്ടായിരുന്നു. പരസ്പരമുള്ള വിട്ടുവീഴ്ച്ചയും സഹിഷ്ണുതയും. ഇതു് രണ്ടും ഊട്ടിവളർത്തുന്നതിൽ ചട്ടമ്പിസ്വാമി അപാരമായി വിജയിച്ചു. അദ്ദേഹത്തിനോടൊപ്പം ശ്രീനാരായണനുമുണ്ടായിരുന്നു. രണ്ടുപേരുടേയും സാമൂഹ്യമായ ലക്ഷ്യബോധവും വീക്ഷണവും ഒന്നുതന്നെയായിരുന്നു.

# ചട്ടമ്പിസ്വാമിയും ഈഴവരും

ജാതിവ്യവസ്ഥയെ നിരങ്കുശം എതിർത്ത ശ്രീചട്ടമ്പിസ്വാമികളുടെ പുരോഗമനപരമായ സാമൂഹ്യവീക്ഷണം അദ്ദേഹത്തെ ഈഴവജനസാമാന്യത്തിന്റെ ആരാധനയ്ക്കുപാത്രമാക്കി. അദ്ദേഹത്തിന്റെ അനന്യസുലഭമായ സിദ്ധിവിശേഷങ്ങൾ ജനങ്ങളുടെ ആരാധനാമനോഭാവത്തിന് മാററുകൂട്ടി. നായരെന്നോ ഈഴവനെന്നോ പുലയനെന്നോ ഉള്ള ഭേദചിന്ത സ്വാമിതിരുവടികളെ തീണ്ടിയിരുന്നില്ല. അദ്ദേഹത്തിന്റെ അനുയായികളായി അനേകം ഈഴവരുണ്ടായിരുന്നു. ഈഴവർക്കിടയിൽ മറെറാരു ഈഴവനെന്നപോലെയാണ് അദ്ദേഹം കഴിഞ്ഞിരുന്നത്. ഏതു ഈഴവഗൃഹത്തിലും അദ്ദേഹം ചെല്ലുമായിരുന്നു. 'ഏഴയോ കോഴയോ' എന്ന വ്യത്യാസം കൂടാതെ ഈഴവരുടെ ആതിഥ്യം സ്വീകരിയ്ക്കുമായിരുന്നു. ഈഴവരുടെ ചോറുണ്ണുന്നതിൽ അദ്ദേഹത്തിനു യാതൊരു സങ്കോചവുമുണ്ടായിരുന്നില്ല. ഇന്നത്തെ കാര്യമല്ല ഇതെന്ന് ആലോചിയ്ക്കണം. പുലയന്റെ വീട്ടിൽനിന്ന് കൈ നനയ്ക്കാത്ത ഈഴവരും നായന്മാരും ഇക്കാലത്തുമുണ്ട് എന്നകാര്യം നാമോർക്കണം. എങ്കിൽ, കഴിഞ്ഞശതകത്തിൽ എന്തായിരുന്നുസ്ഥിതി എന്നു ഊഹിക്കാവുന്നതേയുള്ളു. ആ കാലത്താണ് ചട്ടമ്പിസ്വാമിതിരുവടികൾ ഈഴവരെ തീണ്ടിയതും തീണ്ടിത്തിന്നതും. പേട്ടയിൽ തച്ചക്കുടിവീട്ടിൽ ഒരു പതിവുവിരുന്നുകാരനായിരുന്നു ചട്ടമ്പിസ്വാമി. പൽപ്പുവിന്റെ മൂത്തസഹോദരനായ ശ്രീ. പരമേശ്വരനും സ്വാമിയുമായി കൂട്ടുകൂടിനടന്നിരുന്നു എന്നു അദ്ദേഹംതന്നെ അനുസ്മരിച്ചിട്ടുണ്ട്. മുട്ടത്തറയിൽ പെരുന്നെല്ലി കൃഷ്ണൻവൈദ്യന്റെ വീട്ടിലും മണക്കാട്ട് തോട്ടത്തിൽ ശ്രീ വെളുത്തേരി കേശവൻവൈദ്യന്റെ വീട്ടിലും ചാവർകോട്ടുവൈദ്യന്റെ വീട്ടിലും, അങ്ങനെ ഒട്ടേറെ ഈഴവഗൃഹങ്ങളിൽ, ചട്ടമ്പിസ്വാമി തീണ്ടിത്തിന്നിട്ടുണ്ട്. ഈഴവർ തങ്ങളെക്കാൾ താണവരെ തീണ്ടൽകല്പിച്ച് അകററിയിരുന്ന കാലമായിരുന്നു അതെന്നു പ്രത്യേകം ഓർമ്മിക്കുക. ആ കാലഘട്ടത്തിലാണ് ചട്ടമ്പിസ്വാമിതിരുവടികൾ ഈഴവർക്കൊപ്പം തൊട്ടുംതിന്നും ഈഴവരിലൊരാളായി ജീവിച്ചത്. തൊട്ടുകൂടായ്മയ്ക്കും തീണ്ടിക്കൂടായ്മയ്ക്കും എതിരായ ആദർശത്തെ ഇത്ര ആത്മാർത്ഥമായി

സ്വജീവിതത്തിൽ സ്വാംശീകരിച്ചുകാണിച്ച മറെറാരു മഹാപുരുഷൻ അതിനു മുൻപ് ഈ നാട്ടിലുണ്ടായിട്ടില്ല.

ഈഴവസമുദായവുമായി സ്വാമിക്കുണ്ടായിരുന്ന അടുത്ത ബന്ധവും ആത്മനിർവ്വിശേഷമായ പ്രതിപത്തിയും ചട്ടമ്പിസ്വാമികൾക്ക് സ്വജന്മസമുദായത്തിൽ നേടിക്കൊടുത്ത വിരോധവും അവജ്ഞയും അളവററതായിരുന്നു. അന്ധവിശ്വാസത്തിനടിമപ്പെട്ട് പ്രബുദ്ധത കുറഞ്ഞ ഒരു വിഭാഗം നായന്മാർ ഈഴവരുമായി തീണ്ടിത്തീണ്ടുനടക്കുന്നു എന്ന കാരണത്താൽ സ്വാമിയെ പുച്ഛിച്ചു, അവഗണിച്ചു, അധിക്ഷേപിച്ചു. ഈഴവർക്കിടയിൽ ചോദ്യംചെയ്യാനാവാത്ത അംഗീകാരം നേടുന്നതിനു മുൻപ് ശ്രീനാരായണഗുരുദേവൻ പുലയരേയോ പറയരേയോ തീണ്ടിത്തീന്നിരുന്നെങ്കിൽ, അവരുമായി കൂടിനടന്നിരുന്നുവെങ്കിൽ, ശ്രീനാരായണഗുരുവിനെ ഈഴവസമുദായം കൈയൊഴിയുമായിരുന്നു. ഏതായാലും ചട്ടമ്പിസ്വാമിയുടെ പുരോഗമനപരമായ സാമൂഹ്യവീക്ഷണത്തെ അനുകൂലിക്കാത്തവിഭാഗം നായന്മാർ സ്വാമിയെത്തന്നെയും അനുകൂലിച്ചില്ല. ചട്ടമ്പിസ്വാമിയുടെ ഗുരുഭൂതനായ പേട്ടയിൽരാമൻപിള്ളയാശാൻ ഒരിക്കൽ ഇക്കാര്യം സ്വാമിയോട് സംസാരിച്ചു. അപ്പോൾ ചട്ടമ്പിസ്വാമി സ്വഗുരുവിനു കൊടുത്ത ഉപദേശം സ്വപിതാവിനു സുബ്രഹ്മണ്യൻ കൊടുത്ത ഉപദേശത്തെക്കാൾ മഹത്തരമായിരുന്നു. ആശാൻെറ വീട്ടിൽ നിന്നും ഉണ്ണുന്നപോലെതന്നെയാണ് ഒരു ഈഴവഗൃഹത്തിൽനിന്നും ഉണ്ണുന്നതെന്നായിരുന്നു ചട്ടമ്പിസ്വാമി പറഞ്ഞത്. ആ മഹാനുഭാവൻെറ ഹൃദയശുദ്ധിയും വീക്ഷണവ്യാപ്തിയും യുഗപുരുഷന്മാരിൽ മാത്രമേ ദർശിക്കാനാവുകയുള്ളു. അല്ലെങ്കിൽ,മഹാനായ ആ മനുഷ്യസ്നേഹിയുടെ, മൃഗങ്ങളോടുപോലും കരുണ കാട്ടണമെന്നും അവയെ ഹിംസിക്കരുതെന്നും ഉപദേശിച്ച ആ അഹിംസാവാദിയുടെ, സ്നേഹത്തിൻെറ മേഖലയിൽ ഒതുങ്ങാത്ത എന്തെങ്കിലുമുണ്ടായിരുന്നോ?

ഈഴവരോടുള്ള പെരുമാററത്തിൽ ചട്ടമ്പിസ്വാമി അസുലഭമായ, അതിഭാസുരമായ, മസൃണഭാവമാണ് കാട്ടിയിരുന്നത്. മൂലൂർ എസ്. പത്മനാഭപ്പണിക്കർ അവസാനമായി സ്വാമിയെ കണ്ടകാര്യം അദ്ദേഹം തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്:

> പുൽപ്പായ ശിഷ്യനെക്കൊണ്ടരികിലിടുവിച്ചിട്ട-
> പ്പനേയിരി എന്നു കല്പിച്ച വാക്യാമൃതം

താനിരുന്നതിൻെറ അടുത്തു് പുല്പായ വിരിപ്പിച്ചു് "അപ്പനേ ഇരി" എന്നു് അരുളിച്ചെയ്തതിൽ അടങ്ങിയിട്ടുള്ള അഭിരാമമായ സ്നേഹഭാവം അനിർവചനീയം തന്നെ. 'അപ്പനേ'എന്ന വിളിയിൽ അടങ്ങിയിട്ടുള്ള അന്തർമുഖവും അമോഘവുമായ സ്നേഹധാരയുടെ മാധുര്യസാരം മുഴുവൻ നുകരണമെങ്കിൽ തെക്കൻ സംസ്കാരത്തിൻെറ സത്തയുൾക്കൊള്ളാതെ തരമില്ല.

ഈഴവനാണോ എന്നു് നോക്കാതെ തന്നെ ഭാവിയുടെ വാഗ്ദാനങ്ങളായ ഒരുപററം ഈഴവച്ചെറുപ്പക്കാരെ സ്വാമി പ്രോത്സാഹിപ്പിച്ചു. അവരെല്ലാം സ്വാമിയുടെ പ്രതീക്ഷകളെ പൂവണിയിപ്പിച്ചു, സാഫല്യകരിച്ചു, ധന്യമാക്കി. അവരീ രാജ്യത്തു അൽഭുതങ്ങൾ വിളയിച്ചു. പ്രശസ്തി വാരിക്കൂട്ടി. അവരുടെ വ്യക്തിത്വവികാസത്തിനു് വഴിതെളിച്ച സ്വാമി ഇതെല്ലാം കണ്ടുകൊണ്ടു് മാറിനിന്നു് ചാരിതാർത്ഥ്യമടഞ്ഞു അവിടെ ജാതിയോ ജാതിക്കുശുമ്പോ തിമിരമോ ഉണ്ടായിരുന്നില്ല. ഉണ്ടായിരുന്നതു് സ്നേഹം മാത്രമായിരുന്നു. ഈ വിഭാഗത്തിൽ ആദ്യം പറയേണ്ടവേരു് കരുവാ കൃഷ്ണനാശാൻേറതാണു്. കൃഷ്ണനാശാനെന്ന ഈഴവയുവാവിനെ കണ്ടെത്തിയതു് ചട്ടമ്പിസ്വാമിയായിരുന്നു. കൃഷ്ണനാശാനെ കാവിയുടുപ്പിച്ചില്ല. സന്യസിപ്പിച്ചില്ല. ആ അത്ഭുതപുരുഷനിൽ കുടികൊണ്ടിരുന്ന അതുല്യശക്തിയെന്തെന്നു് മനസ്സിലാക്കുകയും ആശക്തിവിശേഷത്തെ സമൂഹത്തിൻെറ നന്മയ്ക്കുവേണ്ടി പ്രയോജനപ്പെടുത്തുകയുമായിരുന്നു സ്വാമിചെയ്തതു്. കൃഷ്ണനാശാനെ സന്യസിപ്പിച്ചു് ഈഴവസമുദായത്തിനു് ഒരു പ്രഗത്ഭപുത്രൻ നഷ്ടമാക്കാൻ സ്വാമി ഇഷ്ടപ്പെട്ടില്ല. പ്രത്യുത,അദ്ദേഹത്തെ ഈഴവസമുദായത്തിനു് വിട്ടുകൊടുത്തുകൊണ്ടുതന്നെ ഈഴവർക്കു വേണ്ടിസേവനമനുഷ്ഠിയ്ക്കുന്നതിനു് പ്രാപ്തനാക്കിക്കൊടുത്തു. കരുവാ കൃഷ്ണനാശാനെ നാമിന്നു് അറിയുന്നതു് പ്രധാനമായും ഒരനുഗ്രഹീത പ്രസംഗപ്രഗത്ഭനായും സമുദായസ്നേഹിയായും ക്രിസ്തുമതഖണ്ഡകനായുമാണു്. സാമൂഹ്യമായ യാതനകളവസാനിപ്പിയ്ക്കാൻ ഈഴവർ പലമാർഗ്ഗങ്ങളും ആലോചിച്ചു, ചിലതെല്ലാം പരീക്ഷിയ്ക്കുകയും ചെയ്തു. ക്രിസ്തുമതത്തിലേയ്ക്കുള്ള പരിവർത്തനമായിരുന്നു അതിലൊന്നു്. ഈഴവർതന്നെ പിന്നീടു് അതു വേണ്ടെന്നുംവച്ചു. ഹിന്ദുസമൂഹത്തിൽ ഉറച്ചു നിൽക്കുന്നതാണു് ശ്രേയസ്കരമെന്നു ബോദ്ധ്യം വന്നു. അതുതന്നെയാണു് ചട്ടമ്പിസ്വാമിയും കരുവാ കൃഷ്ണനാശാനും നേരത്തേ പറഞ്ഞിരുന്നതു്. ഈഴവരേയും മററു് അവശജനതകളേയും പ്രലോഭിപ്പിച്ചു മതംമാററാനുള്ള പരിപാടിയ്ക്കെതിരായി ഈ രാജ്യത്തു് ആദ്യ

മായി നടന്ന ധീരോദാത്തമായ മുന്നേററം ചട്ടമ്പിസ്വാമികളായിരുന്നു തുടങ്ങിവച്ചത്. അദ്ദേഹത്തിന്റെ വലങ്കൈപ്പടയാളിയായിരുന്നത് അദ്ദേഹംതന്നെ പരിശീലിപ്പിച്ചെടുത്ത കരുവാ കൃഷ്ണനാശാനായിരുന്നു. കരുവയ്ക്കുവേണ്ട കരുക്കളൊരുക്കിക്കൊടുത്ത് സമരസജ്ജനാക്കി കയ്യിലൊരു വേദപുസ്തകവും കൊടുത്ത് സ്വാമി കർമ്മരംഗത്തിറക്കി. ചട്ടമ്പിസ്വാമിതന്നെ എഴുതിയ "ക്രിസ്തുമതനിരൂപണ"മായിരുന്നു ആ വേദപുസ്തകം. പിൽക്കാലത്ത് കരുവയുടെ "ചാവേററ്" സംഘത്തിൽ വളരെപ്പേർ കൂടിച്ചേർന്നു. അവരുടേയും വേദം "ക്രിസ്തുമതനിരൂപണ"മായിരുന്നു. ചട്ടമ്പിസ്വാമികളിൽ നിന്ന് കിട്ടിയ ശിക്ഷണത്തെപ്പററി കരുവാ കൃഷ്ണനാശാൻ തന്നെ പറയുന്നത് നോക്കുക:-

"സ്വാമി ക്രിസ്തുമതഛേദനം എഴുതിയുണ്ടാക്കിയശേഷം വടക്ക കാളിയാങ്കൽ നീലകണ്ഠപ്പിള്ളയേയും തെക്ക എന്നെയും പഠിപ്പിച്ച് ഉത്സവസ്ഥലങ്ങളിൽ പ്രസംഗിപ്പിച്ചു. അതായിരുന്നു സ്വാമിയുടെ നിർദ്ദേശപ്രകാരം ഞാൻ നിർവഹിച്ച ജോലി."

പിന്നീട് പ്രഗത്ഭനായ കരുവാ കൃഷ്ണനാശാന്റെ സേവനം ഈഴവസമുദായത്തിനുതന്നെ കിട്ടി. ഈഴവരുടെയിടയിലെ ഏററവും ഉന്നതനായ പ്രസംഗകനായിത്തീർന്നു അദ്ദേഹം. അന്ന് രണ്ടോ മൂന്നോ പ്രസംഗകരേ ഈഴവസമുദായത്തിലുണ്ടായിരുന്നുള്ളൂ. ചട്ടമ്പിസ്വാമിയും കരുവയും ഈഴവരുടെ മതപരിവർത്തനത്തിന്റെ വഴിയടയ്ക്കുന്നതിൽ വഹിച്ച പങ്ക് വമ്പിച്ചതാണ്. ഇന്ന് ജനസംഖ്യയുടെ പേരിൽ ഈഴവസമുദായം അനുഭവിക്കുന്ന ആനുകൂല്യങ്ങൾക്കെല്ലാം സാഹചര്യമൊരുക്കിയത് മതപരിവർത്തനനിരോധമായിരുന്നു. ഈഴവരിൽനിന്നും മതപരിവർത്തനംചെയ്ത് ക്രിസ്ത്യാനികളായ വളരെപ്പേർ ഇന്നും പണ്ടത്തെ അധോഗതിയിൽ കഴിയുന്നുണ്ട്. ഈഴവർക്കുള്ള ആനുകൂല്യങ്ങൾ അവർക്ക് കിട്ടുന്നുമില്ല. ഈ പശ്ചാത്തലത്തിൽ വേണം ധീരോദാത്തനായ കരുവയുടേയും, അദ്ദേഹത്തിന്റെ പുരസ്കർത്താവായ ചട്ടമ്പിസ്വാമിയുടേയും സേവനങ്ങളെ വിലയിരുത്താൻ.

ചട്ടമ്പിസ്വാമിയുടെ പരിലാളനമേററ് വ്യക്തിത്വം വികസ്വരമാക്കിയ മററു രണ്ട് ഈഴവരാണ് വെളുത്തേരി കേശവൻവൈദ്യനും പെരുന്നെല്ലി കൃഷ്ണൻവൈദ്യനും. അതിൽ വെളുത്തേരി വളരെക്കാലം സ്വാമിയുമായി ഇടപഴകിയിരുന്നു. സ്വാമിയുടെ സമ്പർക്കവും സവിശേഷമായ ശിക്ഷണവും വെളുത്തേരിയിൽ വിലയം കൊണ്ടിരുന്ന

കവിതാശക്തിയെ എങ്ങനെ രൂപപ്പെടുത്തി എന്നതിനു് കരുവാ കൃഷ്ണനാശാന്റെ വാക്കുകൾ പ്രമാണമാക്കാം:

“67-ാംമാണ്ടിൽ തിരുവനന്തപുരത്തു വെളുത്തേരി കേശവൻ വൈദ്യന്റെ വീട്ടിൽവച്ചാണു് ഞാൻ സ്വാമിതിരുവടികളെ ആദ്യമായി കണ്ടതു്. അന്നു് തിരുവനന്തപുരത്തു നെൽപുര സൂപ്രേണ്ടായിരുന്ന ഒരുനായർപ്രഭു പെൻഷൻപററി മണക്കാട്ടു താമസിച്ചിരുന്നു. ഒരു ബ്രാഹ്മണൻ അവിടെ നിത്യവും ഭാഗവതം (സംസ്കൃതത്തിൽ ഉള്ളതു്) വായിച്ചു് അർത്ഥം പറയുകയും പതിവായിരുന്നു. ആ നായർവീട്ടുകാർ കേശവൻവൈദ്യനെക്കൂടെ വായനകേൾപ്പാൻ ക്ഷണിച്ചു. സ്വാമിയും കേശവൻവൈദ്യനും ഒരുമിച്ചു രാത്രിവായന കേൾപ്പാൻപോയി കേശവൻവൈദ്യൻ കുശാഗ്രമതിയും ദൃഢഗാത്രനും ആണു്. വായന കഴിഞ്ഞു വെളുപ്പാറായപ്പോൾ രണ്ടുപേരും കേശവൻവൈദ്യന്റെ വീട്ടിലേക്കുമടങ്ങിപ്പോന്നു. കേശവൻവൈദ്യൻ മാളികയിലും അവിടത്തെ ചാവടിയിൽ സ്വാമികളും കിടന്നുറങ്ങി. ചാവടിപ്പത്തായത്തിന്റെ പുറത്താണു്കിടന്നതു്. പായും തലയണയും ഒന്നും അദ്ദേഹത്തിനു ഉറങ്ങാൻ വേണ്ട. തോർത്തുമുണ്ടു വിരിച്ചു കിടന്നു. പിറേറദിവസം ദിനചര്യകളിൽ ചിലതു നിർവ്വഹിച്ചു സ്വാമികളും കേശവൻവൈദ്യനും കൂടി സംഭാഷണം ചെയ്തുകൊണ്ടിരിക്കുമ്പോൾ സ്വാമി കേശവൻവൈദ്യനോടു് ഇങ്ങിനെപറഞ്ഞു ‘ചുണയുണ്ടെങ്കിൽ ഇന്നലെവായിച്ചുകേട്ട ഭാഗങ്ങൾ എല്ലാം ഇപ്പോൾ കാണാപാഠം ചൊല്ലണം.’ കേശവൻ വൈദ്യൻ ചൊല്ലിത്തുടങ്ങി. ഇടയ്ക്കിടയ്ക്കുനിൽക്കും. അതിനെ സ്വാമികൾ പൂരിപ്പിച്ചുംകൊണ്ടു് തലേദിവസം വായിച്ച ഭാഗങ്ങൾ അത്രയും ചൊല്ലിത്തീർത്തു. സ്വാമികൾ മലർന്നുകിടന്നു കാൽമുട്ടുകൾ രണ്ടും കൈകോർത്തു പിടിച്ചുകൊണ്ടാണു് ചൊല്ലിക്കൊടുത്തതു്. അതിന്റെ ശേഷം സ്വാമികൾ എവിടെയോ പോയി. വൈകുന്നേരം തിരിയെ വന്നു. അന്നുരാത്രിയും കേശവൻവൈദ്യനും ഒരുമിച്ചു് ഭാഗവതംവായന കേൾക്കാൻ പോയി. കേശവൻവൈദ്യൻ പറഞ്ഞു “ഇന്നു ഞാൻ ഇന്നലത്തെപോലെ സ്വാമികളെ ബുദ്ധിമുട്ടിക്കാതെ കേട്ടഭാഗം കാണാപാഠം പറവാൻ തയ്യാറായിട്ടാണു് പോന്നതു്.” കേശവൻ വൈദ്യൻ പിറേറദിവസവും വിട്ടുവിട്ടുചൊല്ലി. സ്വാമികൾ വിട്ടുപോയ ഭാഗങ്ങൾ പൂരിപ്പിക്കയും ചെയ്തു.”

ഇതിനെക്കാൾ ഗാഢതരമായിരുന്നു സ്വാമിയും പെരുന്നെല്ലിയും തമ്മിലുണ്ടായിരുന്ന ബന്ധം. മലയാളസാഹിത്യനഭസ്സിൽ ജ്വലിച്ചു

ഒന്നാം പ്രകാശനക്ഷത്രമായി മിന്നിപ്പൊലിഞ്ഞ പെരുന്നെല്ലി കൃഷ്ണൻവൈദ്യൻ സ്വാമിയുടെ വാത്സല്യവർഷത്തിനു് പാത്രമായിരുന്നു. പെരുന്നെല്ലി കൃഷ്ണൻവൈദ്യൻെറ കവിപ്രതിഭയ്ക്കു വികാസമുണ്ടാകുന്നതിനുവേണ്ടിയാണു് താൻ കവിവേഷം കെട്ടിയതെന്നു് സ്വാമി മൂലൂരിനോടു പറഞ്ഞിട്ടുണ്ടു്. കൃഷ്ണൻവൈദ്യനുമായി ചട്ടമ്പിസ്വാമി ആശയവിനിമയം ചെയ്തിരുന്നതു് പദ്യത്തിലാണു്. അതെല്ലാം തന്നെ തൻെറ വാത്സല്യഭാജനമായ യുവകവിയ്ക്കു അഭ്യാസം കൊടുക്കുന്നതിനായിരുന്നു. പക്ഷേ, കൃഷ്ണൻവൈദ്യൻ അകാലമൃത്യുവിനിരയായി. സ്വാമി കവിതയെഴുത്തും നിറുത്തി. ഇതു് സംബന്ധിച്ച് സ്വാമി മൂലൂരിനോടു പറഞ്ഞതിനെപ്പററി മൂലൂർ രേഖപ്പെടുത്തുന്നതിങ്ങനെയാണു്

> കേശവൻ കിട്ടനെന്നു രണ്ടു പക്ഷങ്ങൾ പോയ
> വാസരം തൊട്ടു കവിവേഷം ഞാൻ കെട്ടഴിച്ചു
> കിട്ടനെ കവിയാക്കാനായിട്ടു കവിവേഷം
> കെട്ടുകമാത്രമത്രേ ഞാനന്നു ചെയ്തിട്ടുള്ളു.
> പൂർവ്വാർദ്ധോത്തരാർദ്ധങ്ങൾ ചൊല്ലി രണ്ടാളും കവി-
> ശർവ്വോടും 'ഹ' പ്രാസത്തിൽ ശതകം തീർത്തു ഞങ്ങൾ

നാരായണഗുരു ഈഴവസമുദായത്തിൻെറ ഉന്നതിയ്ക്കുവേണ്ടി പ്രയത്നിയ്ക്കാൻ തുടങ്ങിയ കാലത്തു് ആത്മീയവിഷയങ്ങളിൽ തല്പരരായ ഈഴവരിൽ നല്ലൊരുവിഭാഗം ആളുകൾ ആലത്തൂർ ബ്രഹ്മാനന്ദ ശിവയോഗിയുടെ സ്വാധീനവലയത്തിലായിരുന്നു. നാരായണഗുരുദേവൻെറ ക്ഷേത്രപ്രതിഷ്ഠാസംരംഭം അവരെ രോഷാകുലരാക്കി. അവരുടെ ആത്മീയ ഗുരുവല്ലാതെ, മററാരും ഈഴവരുടെയിടയിൽ ആരാധ്യനായിത്തീരുന്നതു് അവരിഷ്ടപ്പെട്ടില്ല. മാത്രമല്ല, ആലത്തൂർ ശിവയോഗിയുടേയും നാരായണഗുരുവിൻേറയും സമ്പ്രദായങ്ങളും വിഭിന്നമായിരുന്നു. അതുകൊണ്ടു് നാരായണഗുരുദേവൻ ഈഴവരുടെ ഉന്നതിയ്ക്കുവേണ്ടി ക്ഷേത്രങ്ങൾ സ്ഥാപിച്ച് പുതിയ പ്രതിഷ്ഠകൾ ഉണ്ടാക്കിയപ്പോൾ ശിവയോഗിയുടെ ശിഷ്യന്മാരുടെ പ്രേരണയ്ക്കു വശംവദരായി ഒരു വിഭാഗം ഈഴവർ അതിനെ എതിർത്തു. പി. കെ. കൃഷ്ണൻവൈദ്യൻ ആ വിഭാഗത്തിൽപെടും. ഒടുവിൽ അവരുടെ എതിർപ്പു അതിരൂക്ഷമാവുകയും ചില സ്ഥലങ്ങളിൽ സംഘട്ടനാത്മകമായിത്തീരുകയും ചെയ്തു. ശിവയോഗിയുടെ അനുയായികളെ നിശ്ശ

ബ്ദരാക്കാനും ഈഴവരുടെ സാമൂഹ്യപുരോഗതിയുടെ മാർഗ്ഗതടസ്സം നീക്കം ചെയ്യുന്നതിനും ഈഴവരെക്കാൾ കൂടുതൽ പ്രവർത്തിച്ചതു് നായന്മാരായിരുന്നു. ബ്രഹ്മാനന്ദശിവയോഗിയുടെ 'മോക്ഷപ്രദീപ'മെന്ന സിദ്ധാന്തഗ്രന്ഥം ശ്രീനാരായണന്റെ ക്ഷേത്രസ്ഥാപനപരിപാടിയ്ക്കു് തടസ്സമായി വന്നതുകൊണ്ടു് നായന്മാർ തന്നെ അതിനെ ഖണ്ഡിച്ചു. അതിന്റെയും ശക്തിധാര ചട്ടമ്പിസ്വാമിതന്നെയായിരുന്നു.

ഇങ്ങനെ നോക്കിയാൽ നായരീഴവ ജനതയ്ക്കിടയിൽ അനന്യനായി ജീവിയ്ക്കുകയും പ്രവർത്തിയ്ക്കുകയും ചെയ്ത ജ്ഞാനധനനായിരുന്നു ചട്ടമ്പിസ്വാമിയെന്നു കാണാം. സ്വാമിയ്ക്കു് ഈഴവരോടും ഈഴവർക്ക സ്വാമിയോടും അപാരമായ സ്നേഹമാണുണ്ടായിരുന്നതു്. സാമൂഹ്യരംഗത്തു് നായർക്കുണ്ടാകുന്ന പുരോഗതി ഈഴവരുടേയുംകൂടെ പുരോഗതിയാണെന്നു അന്നു് പരക്കെ ബോദ്ധ്യമായിരുന്നു. അതുകൊണ്ടു് നായരീഴവജനതയുടെ സർവതോമുഖമായ ഉയർച്ചയ്ക്കുവേണ്ട അടിസ്ഥാനഭൂമിക ഒരുക്കുക എന്ന മഹത്തായ ലക്ഷ്യത്തിനുവേണ്ടിയാണു് ചട്ടമ്പിസ്വാമി യത്നിച്ചതു്. ആ കർമ്മയജ്ഞത്തിൽ ഇന്നാട്ടിലെ നായന്മാരും ഈഴവരും നിരങ്കുശമായ വിശ്വാസമർപ്പിച്ചു.

# ശ്രീനാരായണഗുരുവും നായന്മാരും

ശ്രീനാരായണഗുരുദേവനെ ഈഴവയോഗിയായി നിലനിർത്താൻ ഈഴവർക്കും ഈഴവയോഗിയായി മാത്രം കാണാൻ ഈഴവേതരർക്കും ഇന്ന് നിർബന്ധമാണെന്ന് തോന്നുന്നു. പറയൻ പൂജിക്കുന്ന ക്ഷേത്രത്തിൽ തൊഴുകയും പറയന്റെ കൈയിൽ നിന്നു പ്രസാദം വാങ്ങുകയും ചെയ്യുന്ന ആഢ്യൻ നമ്പൂതിരിമാരുള്ള ഈ കേരളത്തിൽ ഇതെങ്ങനെ സംഭവിച്ചു എന്നു അന്വേഷിക്കേണ്ടതു് അത്യാവശ്യമാണ് ഏതായാലും അതു വേറെ കാര്യമായതുകൊണ്ടു തൽക്കാലം വിടാം.

ഗുരുദേവനും നായന്മാരുമായുള്ള ബന്ധത്തെപ്പററി നാമൊരു വിചിന്തനം ചെയ്യുന്നതു് നന്നായിരിക്കും. ഒരു സത്യം തുറന്നു പ്രസ്താവിക്കേണ്ടതാണ്. ഗുരുദേവൻ ഇന്ന് ഈഴവരുടെ മാത്രം സ്വാമിയാണ്. പക്ഷേ, മററൊരു കാര്യം കൂടെ ഉറക്കെ പറയേണ്ടതായിട്ടുണ്ട്. ഇതു് ഇന്നത്തെ സ്ഥിതിമാത്രമാകുന്നു. അടുത്ത കുറേക്കാലമായി സംജാതമായിട്ടുള്ള നിർഭാഗ്യകരമായ ഒരവസ്ഥാന്തരം മാത്രമാണിതു്. ഗുരുദേവൻ നായന്മാരുടേയും ഗുരുവായിരുന്ന ഒരു കാലമുണ്ടായിരുന്നു. അന്നു് ചട്ടമ്പിസ്വാമിയും നാരായണഗുരുവും നായന്മാർക്ക് ഒന്നുപോലെ സമാരാദ്ധ്യന്മാരായിരുന്നു. നാരായണഗുരുവിന്റെ ജാതിനോക്കാതെ തന്നെ നായന്മാർ അദ്ദേഹത്തെ ആരാധിച്ചു. പക്ഷേ, കാലക്രമത്തിൽ വിഭാഗീയപ്രവണതകളും രാഷ്ട്രീയമായ പാരവെപ്പുകളും ഇരട്ടത്താപ്പും കപടവിദ്യകളും പലതും പലതും നിമിത്തം നായന്മാരും ഈഴവരും തമ്മിലകന്നപ്പോൾ നായന്മാർ നാരായണഗുരുവിൽ നിന്നും തങ്ങളറിയാതെ അകലുകയായിരുന്നു. രണ്ടു സമുദായങ്ങളും തമ്മിലുള്ള അകൽച്ച വർദ്ധിക്കുംതോറും നാരായണഗുരു ഈഴവഗുരുവായി ചുരുങ്ങിക്കൊണ്ടുമിരുന്നു. വിടവടയ്ക്കാനുള്ള ശ്രമം ഇരുഭാഗത്തുനിന്നും ഉണ്ടായില്ല. ഒരു സമുദായം ഒററയ്ക്കുനിന്ന് എത്ര ഉച്ചത്തിൽപ്പറഞ്ഞാലും അതിന് ചില സ്വാഭാവികമായ പരിമിതികളുണ്ടെന്നും ഉദ്ദേശിക്കുന്ന സാർവജനീനത്വം ഉണ്ടാവുകയില്ലെന്നും ശാന്തമായി വസ്തുതകളെ നോക്കിക്കാണുന്നവർക്ക് അറിയാം. ഏതായാലും, ശ്രീനാരായണഗുരുവും നായർസമുദായവുമായുള്ള ബന്ധം നായർ സമുദായവും ഈഴവ

സമുദായവും തമ്മിലുള്ള ബന്ധംപോലെ ഒരു പരിണാമചക്രമാണ്.
ദശകളും ദശാന്തരങ്ങളും അതിനുണ്ട്. നായരീഴവജനത ഒന്നിച്ചു
നിന്നപ്പോൾ നാരായണഗുരുവിന്റെ പിന്നിൽ നായന്മാരുണ്ടായിരുന്നു.
ഈഴവരെക്കാൾ ആത്മാർത്ഥമായി ഗുരുദേവന്റെ അനുയായികളായി
നിന്ന് പ്രവർത്തിച്ചു. അദ്ദേഹത്തെ ആരാധിച്ചു, സ്തുതിച്ചു, അദ്ദേഹ
ത്തിന്റെ മഹത്വം പ്രചരിപ്പിച്ചു.

നായരീഴവജനത ഒന്നിച്ചു നില്ക്കുകയും ചട്ടമ്പിസ്വാമിയും നാരാ
യണഗുരുവും നായരീഴവജനതയുടെ പൊതുസ്വത്തായി അംഗീകരി
ക്കപ്പെടുകയും ചെയ്തിരുന്ന കാലഘട്ടത്തെക്കുറിച്ചാണ് ഇവിടെ പ്രതി
പാദിക്കുന്നത്. അന്ന് നാരായണഗുരുവും നായന്മാരും തമ്മിലുള്ള
ബന്ധത്തിൽ ജാതിക്കറ പുരണ്ടിരുന്നില്ല. വയല്വാരത്തെ മാടനാ
ശാന്റെ മകൻ കൊച്ചുനാണുവാണെന്ന് അറിഞ്ഞുകൊണ്ടുതന്നെയാണ്
ഗുരുദേവനെ അവർ ആരാധിച്ചത്. അവിടെ ആരും ജാതിനോക്കി
യില്ല. കുലം നോക്കിയില്ല. ചാന്നാരാണോ തണ്ടാരാണോ എന്നൊന്നും
അന്വേഷിച്ചില്ല. അന്വേഷിച്ചതും അറിഞ്ഞതും ബോദ്ധ്യമായതും
അംഗീകരിച്ചതും അദ്ദേഹത്തിൽ കുടികൊണ്ടിരുന്ന അഭൗമമായ ദിവ്യ
ഗുണങ്ങളും വിശ്വോത്തരമായ മഹത്വവുമായിരുന്നു. ജാതിചിന്തയ്ക്ക
തീതമായി ഗുരുദേവനെ അംഗീകരിക്കാനുള്ള അഭിവാഞ്ഛ അദ്ദേഹ
ത്തിന്റെ തിരുവവതാരം മുതൽ മഹാസമാധിവരെ നായന്മാർ പുല
ർത്തിപ്പോന്നു. ചട്ടമ്പിസ്വാമിയും നാരായണഗുരുവും ജീവിച്ചിരുന്ന
പ്പോൾ ജാതിസ്പർദ്ധയ്ക്കും കിടമത്സരത്തിനും വലിയ സാദ്ധ്യതയുണ്ടായി
രുന്നില്ല. ജാതിക്കുശുമ്പും ക്ഷുദ്രചിന്തകളും കൊണ്ടുവരാൻ ചിലർ ശ്രമി
ച്ചെങ്കിലും അതെല്ലാം അലസിപ്പോവുകയാണുണ്ടായത്. 1099-ൽ ചട്ട
മ്പിസ്വാമിയും 1104-ൽ നാരായണഗുരുവും സമാധിയടഞ്ഞു. അതു
വരെ അടങ്ങിക്കഴിഞ്ഞ സമുദായഭക്തന്മാർ അതിനെത്തുടർന്ന് പോർവി
ളിയും മല്ലടിയുമായി ഗോദയിൽ ചാടിവീഴുകയാണുണ്ടായത്. പിന്നീ
ടുണ്ടായതെന്തെന്ന് സകലർക്കുമറിയാം.

ഗുരുദേവന്റെ തിരുവവതാരം മുതൽ മഹാസമാധിവരെയുള്ള
കാലഘട്ടം മുഴുവൻ നായന്മാർ അദ്ദേഹത്തെ അംഗീകരിച്ചിരുന്നു എന്നു
മുൻപ് പറഞ്ഞുവല്ലോ. നാരായണഗുരുവിന്റെ ആദ്യവിദ്യാഭ്യാസം ചെ
മ്പഴന്തിപ്പിള്ളമാരിൽ ഒരാളായ കണ്ണങ്കര അധികാരിയിൽ നിന്നാ
യിരുന്നു. തുടർന്ന് പേട്ടയിൽ രാമൻപിള്ള ആശാന്റെ കീഴിൽ വിദ്യാ

ഭ്യാസം ചെയ്തു. അതിനുശേഷം കുമ്മമ്പള്ളിൽ രാമൻപിള്ളയാശാന്റെ കീഴിൽ കൂടുതൽ സംസ്കൃതം പഠിച്ചു. സംസാരവിമുക്തനായി മുമുക്ഷുവായി കഴിഞ്ഞിരുന്ന ഗുരുദേവനെ ചട്ടമ്പിസ്വാമിയ്ക്കു പരിചയപ്പെടുത്തിക്കൊടുത്തതു് കൊടിപ്പുറമ്പിൽ നാരായണപിള്ളയെന്ന ഒരു നായരായിരുന്നു. പിന്നീടു്, ശ്രീനാരായണഗുരുവിനെ അരുവിപ്പുറത്തു്വച്ചു് മഹാസിദ്ധനായി ജനങ്ങൾ കണ്ടു. അന്നു് ആദ്യമായി ഗുരുദേവനിൽനിന്നു് ശിഷ്യത്വം സ്വീകരിച്ചതു് അദ്ദേഹത്തിന്റെ ഉച്ഛിഷ്ടം പതിവായി വാങ്ങിത്തിന്നുകൊണ്ടിരുന്ന കൊച്ചപ്പിപ്പിള്ള എന്ന ഒരു നായരാണു്. തുടർന്നു് ഗുരുദേവന്റെ മഹത്വം നാടൊട്ടുക്കു പ്രചാരമായി വന്നു തുടങ്ങിയപ്പോൾ നായന്മാർ ജാതിപരിഗണനയ്ക്കതീതമായി അദ്ദേഹത്തിന്റെ തൃപ്പാദം വണങ്ങി. വളരെയേറെ നായന്മാർ ഗുരുദേവന്റെ സന്തതസഹചാരികളും അന്തേവാസികളും ഗൃഹസ്ഥശിഷ്യന്മാരുമായിത്തീർന്നു. ആരുംതന്നെ ജാതിയെ കാര്യമാക്കിയില്ല. ശ്രീനാരായണന്റെ സന്യാസശിഷ്യന്മാരാകാനും നായന്മാർ ധാരാളമായി മുന്നോട്ടുവന്നു. പില്ക്കാലത്തു് ഈഴവരുടെ ഇഷ്ടദേവനും രക്ഷാപുരുഷനുമായിത്തീർന്ന സ്വാമി സത്യവ്രതൻ ജാതിയിൽ നായരാണെന്ന കാര്യം ഈഴവജനസാമാന്യമോ നായർജനസാമാന്യമോ ഗ്രഹിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ശ്രീനാരായണന്റെ മറ്റൊരു സന്യാസ ശിഷ്യനും പ്രശസ്തനുമായ ധർമ്മതീർത്ഥനും ജാതിയിൽ നായരായിരുന്നു. ശ്രീനാരായണശിഷ്യന്മാരിൽ വച്ചു് സ്വാമിയുടെ അമിതമായ വാത്സല്യത്തിനു പാത്രമായിരുന്ന വ്യക്തിയും കോഴിക്കോട്ടെ പ്രസിദ്ധ സന്യാസിയുമായ ശ്രീനാരായണ ചൈതന്യസ്വാമിയും ജാതിയിൽ നായരായിരുന്നു. ഇങ്ങനെ നോക്കിയാൽ ശ്രീനാരായണഗുരുവിന്റെ ശിഷ്യപരമ്പരയിൽ നായന്മാരുടെ സംഖ്യ ഗണ്യമായിരുന്നു എന്നു കാണാം. ഒരു സമുദായം എന്ന നിലയിൽ നായന്മാർ നാരായണഗുരുവിൽ ജാതി കണ്ടെത്തിയിരുന്നെങ്കിൽ ഇതൊന്നും സംഭവിയ്ക്കുമായിരുന്നില്ല. മാത്രമല്ല, ശ്രീനാരായണസന്ദേശം പ്രചരിപ്പിയ്ക്കാനും ശ്രീനാരായണന്റെ ദിവ്യഗുണങ്ങൾക്കു ജനസാമാന്യത്തിന്റെ അംഗീകാരം നേടുന്നതിനും വേണ്ടി പരിശ്രമിച്ചിട്ടുള്ള നായന്മാരുടെ സംഖ്യ തിട്ടപ്പെടുത്താൻ സാദ്ധ്യമല്ല. എസ്. എൻ. ഡി. പി. യോഗത്തിന്റെ ഔദ്യോഗികജിഹ്വയായിരുന്ന വിവേകോദയത്തിന്റെ പഴയ ലക്കങ്ങൾ മറിച്ചുനോക്കിയാൽ നമുക്കു ഈ വസ്തുത ബോദ്ധ്യമാകും. സർവ്വശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള, നെയ്യാറ്റിൻകര മുൻസിഫ് എൻ. മാധവൻ

പിള്ള, സ്റ്റേഷൻ ഇൻസ്പെക്ടർ മാധവൻപിള്ള, ജ്ഞാനപ്രദായിനി ഗ്രന്ഥശാല സെക്രട്ടറി ഏ. പി. നായർ, കരിങ്കുളം പത്മനാഭപിള്ള, ററി. കൃഷ്ണപിള്ള, എൻ. കുമാരൻ തമ്പി മുതലായവരുടെ പേരുകൾ ഇത്തരുണത്തിൽ അനുസ്മരണീയമാണ്. ശ്രീ. ചട്ടമ്പിസ്വാമികൾക്ക ആതിഥ്യമേകിയ നായർഗൃഹങ്ങളെല്ലാം നാരായണഗുരുവിനേയും അകളങ്കമായി സ്വാഗതം ചെയ്തു. കല്ലുവീട്, ചിററല്ലൂർ വീട്, ചെമ്പഴന്തിപ്പിള്ളയുടെ വസതി, ഡാ: ഗോപാലപിള്ളയുടെ വസതി, പ്രാക്കുളം പരമേശ്വരൻപിള്ളയുടെ വീട് എന്നിങ്ങനെ ഒട്ടേറെ നായർ ഭവനങ്ങൾ അക്കൂട്ടത്തിൽ പെടും. മഹാകവി കുമാരനാശാൻ ഈഴവരിൽത്തന്നെ താണ വിഭാഗത്തിൽപ്പെട്ടവനാണെന്ന കാരണത്താൽ കൂടിയതരം ഈഴവർ അദ്ദേഹത്തെ പന്തിയിൽനിന്നും ഇറക്കിവിട്ട കാലഘട്ടത്തിലാണ് തീണ്ടൽ ജാതിക്കാരനായ നാരായണഗുരുവിനെ ഇപ്രകാരം സ്വാഗതം ചെയ്തതെന്ന കാര്യം പ്രത്യേകം ഓർമ്മിക്കുക.

മററൊരു കാര്യം കൂടി ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ഉയർന്ന സമുദായക്കാരുടെ തീണ്ടൽ ആചരണം അവസാനിപ്പിയ്ക്കാനും അതുവഴി ഈഴവരെ മനുഷ്യരാക്കാനും പരിശ്രമിച്ച ഈഴവനേതാക്കളിൽ സമുന്നതനെന്ന് പുകഴ്പെററ വ്യക്തിയാണ് മിതവാദി പത്രാധിപർ സി. കൃഷ്ണൻ. ഈഴവരുടെ തീണ്ടലിനെതിരായ സമരത്തിന് നേതൃത്വം കൊടുത്തുകൊണ്ടിരുന്ന അദ്ദേഹം അക്കാലത്തു തീയർക്കുമാത്രമായി ചാവക്കാട്ട് ഒരു സത്രം പണിയിച്ചു. സ്വന്തം പണം ചെലവാക്കിയാണ അതു് ചെയ്തതു്. ആദർശത്തിന്റെ പേരിലാണെങ്കിൽ മററ" അവർണ്ണജനതയ്ക്കും കൂടെ വേണ്ടിയല്ലേ സത്രം സ്ഥാപിയ്ക്കേണ്ടിയിരുന്നതു? അങ്ങനെ, തീയസത്രം തീയർക്കുമാത്രമായി വേർതിരിച്ച് നിറുത്തിയതു് "സവർണ്ണ"ർക്കെതിരായി സർവത്ര പോർവിളിമുഴക്കിയിരുന്ന ഒരു "അവർണ്ണ" നേതാവായിരുന്നു എന്ന വസ്തുതയും ശ്രദ്ധേയമാണ്.

ഇതിൽ നിന്നു് നമുക്കൊരുകാര്യം മനസ്സിലാക്കാം. ശ്രീനാരായണനെ സംബന്ധിയ്ക്കുന്ന കാര്യങ്ങളിൽ നായന്മാർ ജാതിചിന്ത കടത്തിവിട്ടിരുന്നില്ല. ജാതിയ്ക്കതീതമായിത്തന്നെ ആ പുണ്യപുരുഷനിൽ കുടികൊണ്ടിരുന്ന അമാനുഷഗുണങ്ങളെ കണാനും കണ്ടു് ആദരിയ്ക്കാനും അറിഞ്ഞു ആരാധിയ്ക്കാനും അവർക്കു കഴിഞ്ഞു. ശ്രീനാരായണനെ ഈഴവഗുരുവായി മാത്രം കാണാനും ഈഴവരുടെ മാത്രം

അഭിമാനഭാജനമാക്കാനും ഈഴവസമുദായത്തിന് താല്പര്യമുണ്ടായിരുന്നു. അതോടൊപ്പം അദ്ദേഹം ലോകഗുരുവായി അംഗീകരിക്കപ്പെടണമെന്നും നിർബന്ധമുണ്ടായിരുന്നു. ഈഴവഗുരുപ്പട്ടവും ലോകഗുരുപ്പട്ടവും തമ്മിൽ കൂട്ടിക്കെട്ടാൻ പ്രായോഗികമായ ദൂരെക്കാഴ്ച തീരെ കുറഞ്ഞ ചിലർ ശ്രമിച്ചതോടെയാണ് ശ്രീനാരായണനെ സംബന്ധിച്ച് ഇരുസമുദായങ്ങൾക്കുമുണ്ടായിരുന്ന വീക്ഷണൈക്യത്തിന് ഉലച്ചിൽ തട്ടിയത്. രണ്ടു ചങ്ങാടത്തിലും ചവുട്ടി നിന്നാൽ രണ്ടിനേയും ക്രമേണ അടുപ്പിക്കാമെന്നും അങ്ങനെ ലോകഗുരുപ്പട്ടവും ഈഴവഗുരുപ്പട്ടവും തമ്മിൽ ഏകസാത്കരിക്കാമെന്ന് മോഹിച്ചവരുടെ പ്രതീക്ഷകളെ ശാശ്വതമായി അകററുന്ന കുതിച്ചൊഴുക്കാണ് പിന്നീടുണ്ടായത്. അതിന്റെ ചുഴിയിൽപ്പെട്ട് ചുററുന്നതിനിടയിൽ ഏതെങ്കിലുമൊരു ചങ്ങാടത്തിൽ നിന്നും കാലുവലിച്ചിരുന്നുവെങ്കിൽ കാര്യങ്ങൾ കൂടുതൽ ആർജ്ജവപ്പെടുമായിരുന്നു.

# രണ്ടു് സ്വാമിമാരും സ്വജാതിയും

ചട്ടമ്പിസ്വാമിയും ഈഴവരും നാരായണഗുരുവും നായന്മാരും തമ്മിലുണ്ടായിരുന്ന അഭികാമ്യമായ ബന്ധമെന്തായിരുന്നു എന്നു് നാം കണ്ടുകഴിഞ്ഞു. ഇനി രണ്ടു സ്വാമിമാരും അവരവരുടെ സ്വജാതിയും തമ്മിലുണ്ടായിരുന്ന ബന്ധമെന്തെന്നു് നോക്കാം. സ്വജാതി എന്ന പദം കൊണ്ടു് ജനിച്ച സമുദായമെന്നുമാത്രമേ അർത്ഥമാക്കുന്നുള്ളൂ. ജന്മം കൊണ്ടല്ലാതെ അവർക്കു് ജാതിയുണ്ടായിരുന്നില്ല. കർമ്മംകൊണ്ടു് അവർ ജാതിസ്മൃതീതരായിത്തീർന്നു.

ചട്ടമ്പിസ്വാമിയെന്നു് പറയുമ്പോൾ നായന്മാരും നാരായണഗുരുവെന്നു് പറയുമ്പോൾ ഈഴവരും ഇന്നു് അഭിമാനം കൊണ്ടു പുളയും. ജാതീയമായ പിരിമുറുക്കത്തിന്റെ ഫലമായി രൂപം പൂണ്ട ഒരു പ്രവണത മാത്രമാണിതു്. പരസ്പരം എതിർക്കുന്നതിനും വൈരത്തിന്റെ വീര്യം കൂട്ടുന്നതിനും വേണ്ടി ആ അവധൂതന്മാരുടെ പുണ്യസ്മരണയെ ഉപയോഗപ്പെടുത്തുന്നു എന്നുമാത്രം. ഇക്കാലത്തു് നാരായണഗുരുവിന്റെ പേരു കേൾക്കുമ്പോൾത്തന്നെ അഭിമാനത്താൽ ഊററം കൊള്ളുന്നവരാണു് ഈഴവരിൽ അധികംപേരും. അതിൽ കാര്യലാഭമുണ്ടു്. കറയററ കമ്മ്യൂണിസ്ററുകാരനും അത്രത്തോളം മുററാത്ത സോഷ്യലിസ്റ്റുകാരനും ഇന്നു് നാരായണഗുരുവിനെ ആവശ്യമുണ്ടു്. ചില മാർക്സിസ്ററ ചിന്താഗതിക്കാർ പോലും നാരായണഗുരുവിനെ ആരാധിയ്ക്കുകയാണിന്നു്. ചില ഈഴവഗൃഹങ്ങളിൽ കാറൽമാർക്സിന്റേയും നാരായണഗുരുവിന്റേയും ഛായാചിത്രങ്ങൾ ചുവരിൽ ചാർത്തിയിരിയ്ക്കുന്നതു് കാണാം. ഒരു പടികൂടെ മുന്നോട്ടു പോയി ശ്രീനാരായണനെ ഒരു കറതീർന്ന മാർക്സിസ്ററു് ചിന്താഗതിക്കാരനായി ചിത്രീകരികരിയ്ക്കാനുള്ള ശ്രമങ്ങളും ചിലർ നടത്തുന്നുണ്ടു്. ചുരുക്കിപ്പറഞ്ഞാൽ നാരായണഗുരുവിനെ അള്ളിക്കീറി പങ്കുവയ്ക്കാനും തന്റേതാക്കാനും ഈഴവസമുദായത്തിലെ വിവിധഘടകങ്ങൾ തമ്മിൽ ഇന്നു് മത്സരമാണു്. വാസ്തവത്തിൽ, ശ്രീനാരായണൻ ജീവിച്ചിരുന്നപ്പോൾ ഈ വക അവകാശകോലാഹലമൊന്നും ഉണ്ടായിരുന്നില്ല. ഈഴവസമുദായത്തിൽ സാർവത്രികമായ അംഗീകാരം അദ്ദേഹത്തിനു് കൊടുത്തില്ല.

അദ്ദേഹമർഹിയ്ക്കുന്ന രീതിയിൽ സമുദായമദ്ദേഹത്തെ മാനിച്ചുമില്ല. ശ്രീനാരായണൻെറ പുരോഗമനപരമായ എല്ലാ പരിപാടികൾക്കും ഈഴവസമുദായത്തിലെ വമ്പിച്ച ഒരു വിഭാഗം എതിരായിരുന്നു. വിപ്ലവകരമായ ഒരു പരിപാടി എന്ന നിലയിൽ പ്രഖ്യാതമായ ക്ഷേത്രപ്രതിഷ്ഠാസംരംഭത്തെ യാതൊരു കാര്യവും കൂടാതെ ഈഴവരിൽ തന്നെ ഒരു വിഭാഗം ശക്തിയായി എതിർത്തു. സംഘടനയിലൂടെ ശക്തിയാർജ്ജിയ്ക്കാനുള്ള ഗുരുദേവൻെറ ഉപദേശം പോലും വേണ്ടത്ര മാനിയ്ക്കപ്പെട്ടില്ല. എസ്. എൻ. ഡി. പി. യോഗത്തിൻെറ സംഘടനാപരമായ വ്യാപനശ്രമത്തെ പലസ്ഥലങ്ങളിലും ഈഴവർ എതിർക്കുകയുണ്ടായി. ചില സ്ഥലങ്ങളിൽ ശക്തസംഘട്ടനങ്ങൾ നടന്നു. ഈഴവർക്കിടയിൽ നിലനിന്നിരുന്ന ചില പഴയ ആചാരങ്ങളെ തിരസ്കരിയ്ക്കാനും പുരോഗമനപരമായ പുതിയ ആചാരങ്ങളെ അനുസരിയ്ക്കാനും ഗുരുദേവൻ ചെയ്ത ആഹ്വാനത്തെ പഴമയുടെ ആരാധകന്മാരും അവരുടെ അനുയായികളും നഖശിഖാന്തം എതിർത്തു. വാഗ്വാദങ്ങളും സംഘട്ടനങ്ങളും നടന്നു. ശ്രീനാരായണ ഗുരുവിനെപ്പോലും ഈഴവർ കുററപ്പെടുത്തിയിരുന്നു. സർവ്വോപരി, ഈഴവരിലും താണവരോട് ഈഴവർ പുലർത്തിപ്പോന്ന അയിത്തമനോഭാവം അവസാനിപ്പിക്കണമെന്ന് ഗുരുദേവൻ നടത്തിയ ആഹ്വാനം ഈഴവക്കിടയിലുള്ള "സവർണ്ണ ഈഴവന്മാരെ" ചൊടിപ്പിയ്ക്കുകയുണ്ടായി. അതിൻെറ പേരിലും വളരെയേറെ കോലാഹലങ്ങൾ നടമാടി. ശ്രീനാരായണന് ധർമ്മമായി ലഭിച്ച ചില സ്വത്തുക്കളുടെ പേരിൽ കോടതി വ്യവഹാരം ഉണ്ടാവുകപോലും ചെയ്തു. ഗുരുദേവനെതിരായി കേസു കൊടുക്കുകയും ചില സന്ദർഭങ്ങളിൽ അദ്ദേഹത്തെ കൂട്ടിൽ കയററി വിസ്തരിക്കുകയും ചെയ്തു. ചുരുക്കിപ്പറഞ്ഞാൽ കറതീർന്ന ഈഴവനായി പെരുമാറാത്തതു് കൊണ്ടുള്ള വെറുപ്പ് പോലും അദ്ദേഹത്തിന് നേരിടേണ്ടിവന്നു.

എങ്കിലും, കൊടുങ്കാററിനെതിരെ തലയുയർത്തി നിൽക്കുന്ന പടുകൂററൻ പേരാലുപോലെ ശ്രീനാരായണൻ ജാതിയ്ക്കതീതമായ തൻെറ നിലപാട് ആവർത്തിച്ചു. സ്വന്തം അനുചരന്മാരിൽ തന്നെ ജാതിതിമിരം കൂടുതലുള്ളവരുടെ വാക്കും പ്രവൃത്തിയും അദ്ദേഹത്തെ വ്യാകുലചിത്തനാക്കി. അദ്ദേഹം ആ വക ക്ഷുദ്രപ്രവണതകളെ കയ്യൊഴിഞ്ഞു. തൻെറ ശുദ്ധമായ ആത്മാവ് ജാതിക്കറ പുരണ്ട് പങ്കിലമാകരുതെന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു.

അങ്ങനെ, താൻ നിലകൊണ്ട നീതിയ്ക്കുവേണ്ടി, ജാതിനിരപേക്ഷമായ മാനവധർമ്മത്തിനു വേണ്ടി, ആ പുണ്യാത്മാവ് ഈ ലോകത്തോട് പോരാടി. അദ്ദേഹം പ്രഖ്യാപിച്ചു:

"സംഘടന കൊണ്ടല്ലാതെ യാതൊരു സമുദായത്തിനും അഭിവൃദ്ധിയോ ശക്തിയോ ഉണ്ടാകുന്നതല്ല. ഈ തത്വമനുസരിച്ചാണ് നാം ഇരുപത്തഞ്ചു സംവത്സരങ്ങൾക്ക മുമ്പു യോഗം സ്ഥാപിച്ചതു്. ഈഴവൻ എന്ന പേരു ഒരു ജാതിയേയോ മതത്തേയോ സൂചിപ്പിയ്ക്കുന്നില്ല. അതിനാൽ ഈ യോഗത്തിൽ ജാതിമതഭേദം നോക്കാതെ അംഗങ്ങളെ ചേർക്കാവുന്നതാണ്. ഈ യോഗത്തിൽ ധാരാളം അംഗങ്ങൾ ചേരട്ടെ എന്നു നാം ആശംസിയ്ക്കുന്നു."

ഇതാണ് ഗുരുദേവന്റെ ആദർശം. ജാതിയ്ക്കതീതമായി മാനവനന്മയെക്കണ്ട ആ മഹാൻ വിഭാവനചെയ്ത ശ്രീനാരായണധർമ്മപരിപാലനയോഗം ഇന്നാട്ടിലെ സകല ജാതിക്കാരുടേയും മതക്കാരുടേയും മാതൃസംഘടനയായിരുന്നു. പക്ഷേ, ഗുരുദേവന്റെ അഭികാമ്യമായ അഭിമതം ആകാശസൂനം പോലെ അവശേഷിച്ചതേയുള്ളു. ഗുരുദേവന്റെ ഉൾക്കാഴ്ച്ചയില്ലാത്ത പ്രിയശിഷ്യൻ കുമാരനാശാൻ ഗുരുദേവന്റെ വിശാലവീക്ഷണത്തെ നിഷ്പ്രഭമാക്കുമാറ് എസ്. എൻ. ഡി. പി. യോഗത്തിന്റെ വർഗ്ഗസ്വഭാവത്തെപ്പററിയും വർഗ്ഗീയസ്വഭാവത്തെപ്പററിയും സമർത്ഥമായൊരു വിശദീകരണം നൽകുകയുണ്ടായി. അതിങ്ങനെയായിരുന്നു:–

"ഇവിടെ പ്രസ്തുതമായ ശ്രീനാരായണധർമ്മപരിപാലനയോഗത്തെക്കുറിച്ചു കേൾക്കുന്നതു് അധികം ശ്രദ്ധാർഹമായിരിക്കുമെന്നു തോന്നുന്നു. ഈ യോഗം അർത്ഥത്തിൽ കേവലം മലയാളത്തിലെ ഈഴവമഹാജനയോഗമാകുന്നു. എന്നാൽ ഇതിന്റെ നാമം ഈ അർത്ഥത്തെ വെളിപ്പെടുത്തുന്നില്ല തന്നെ. ആ നാമത്തിനു പ്രയോജനാന്തരം ഉണ്ട്."

ഗുരുദേവനും ചിന്നസ്വാമിയും പറഞ്ഞിട്ടുള്ള പരസ്പരം കടകവിരുദ്ധമായ കാര്യങ്ങൾ ശ്രദ്ധേയമാണ്. ഗുരുദേവന്റെ സർവ്വാദരണീയമായ വിശാലവീക്ഷണം ചിന്നസ്വാമിയ്ക്കു സ്വീകാര്യമല്ല. ഗുരുദേവൻ പറഞ്ഞിട്ടുള്ളതിനു് നേരേ വിപരീതമായ കാര്യമാണ് ഗുരുദേവന്റെ പേരും പറഞ്ഞു് ഉന്നതിയുടെ ഉത്തുംഗസോപാനത്തിലേയ്ക്കു കുതിച്ചുകയറിയ പ്രിയശിഷ്യൻ പ്രചരിപ്പിച്ചതു്. അതായതു്, ഗുരു

ദേവൻ എത്രതന്നെ ജാതിനിരപേക്ഷതയ്ക്കു വേണ്ടി യത്നിച്ചാലും, ശിഷ്യസഞ്ചയത്തിന് ജാതി കൂടിയേ തീരൂ എന്നു സാരം. അതില്ലെങ്കിൽ നേതൃത്വമില്ല. അങ്ങനെ, ശ്രീനാരായണൻ ജീവനോടെ ഇരിയ്ക്കുമ്പോൾത്തന്നെ ശിഷ്യന്മാർ അദ്ദേഹത്തെ തന്ത്രപരമായി തഴഞ്ഞുകളഞ്ഞു. അദ്ദേഹത്തിനു വിശന്നപ്പോൾ സമുദായം അപ്പം കൊടുത്തില്ല. സമുദായത്തിന് തോന്നിയപ്പോൾ കൊടുത്തു. തോന്നിയതു് കൊടുത്തു. വസുധൈവ കുടുംബകം എന്നമട്ടിൽ കഴിഞ്ഞ അദ്ദേഹത്തിന് ആവശ്യമില്ലെന്ന് അറിഞ്ഞുകൊണ്ടുതന്നെ ആശ്രമങ്ങളും മഠങ്ങളും ഉണ്ടാക്കിക്കൊടുത്തു. എന്നിട്ട്, ചാവടിയിലും സത്രത്തിലും പോയിക്കിടക്കേണ്ട സാഹചര്യം സൃഷ്ടിച്ചു. ഇതൊന്നും തന്നെ ഗുരുദേവനോടുള്ള ഭക്തികൊണ്ടായിരുന്നില്ല. സമുദായത്തിൻെറ ആവശ്യമായിരുന്നു. പഴയ കോട്ട പൊളിച്ചു പുതിയ കോട്ടകൾ പണിയണമായിരുന്നു. അതിനുള്ള മാന്ത്രികദണ്ഡായി ഗുരുദേവനെ ഉപയോഗപ്പെടുത്തി. അദ്ദേഹത്തിൻെറ ജീവിതസായാഹ്നത്തിൽ ആ പുണ്യപുരുഷനെ അധിക്ഷേപിയ്ക്കുന്ന ലേഖനങ്ങൾ മിതവാദി മുതലായ ഈഴവപത്രങ്ങളിൽ തുടർച്ചയായി വന്നുകൊണ്ടിരുന്നു. സമുദായപ്രവർത്തനത്തിനും സാമാന്യജനതയുടെ ആദരവും അംഗീകാരവും ആർജ്ജിയ്ക്കുന്നതിനും വേണ്ടി മാത്രം ഗുരുദേവൻെറ പ്രഭാവലയം അവർക്കാവശ്യമായിരുന്നു. അതിൽക്കവിഞ്ഞ ഭക്തിയും ബഹുമാനവുമൊന്നും അവർ അദ്ദേഹത്തോടു കാട്ടിയിരുന്നില്ല.

ചട്ടമ്പിസ്വാമിയുടെ കാര്യത്തിലും ഏതാണ്ടിതുപോലെയൊക്കെയായിരുന്നു സ്ഥിതി. പക്ഷേ അദ്ദേഹത്തിനൊരു സവിശേഷതയുണ്ടായിരുന്നു. അനുയായികളെ വരച്ച വരയിൽ നിറുത്താൻ അദ്ദേഹത്തിനു കഴിഞ്ഞു. തികഞ്ഞ അതിവർണ്ണാശ്രമിയായി ജീവിച്ച ആ മഹാൻ ആശ്രമങ്ങളോ മഠങ്ങളോ മററു സ്ഥാപനങ്ങളോ ഉണ്ടാക്കിയില്ല. ക്ഷേത്രങ്ങൾ സ്ഥാപിച്ചില്ല. പുതിയ പ്രതിഷ്ഠകൾ ഏർപ്പെടുത്തിയില്ല. കണക്കററ ശിഷ്യന്മാരെ സ്വീകരിച്ചില്ല. ഉള്ള ശിഷ്യന്മാരത്രയുംതന്നെ മുത്തുമണിപോലെ മികച്ചവരായിരുന്നു. തന്നിമിത്തം സ്വാഭാവികമായി ഉണ്ടാകുമായിരുന്ന പല അലട്ടലുകളും കൂടാതെ കഴിഞ്ഞു. പക്ഷേ, ഉല്പതിഷ്ണുവായ ചട്ടമ്പിസ്വാമിയുടെ പുരോഗമനപരമായ നയങ്ങൾ നായന്മാരിൽ ഒരു വിഭാഗത്തെ സ്വാമിയിൽനിന്നു അകററി. താണജാതിക്കാരുമായി കൂടി നടക്കുക, തീണ്ടുക, തീണ്ടി തിന്നുക, അവരെ ഉദ്ധരിക്കാൻ ശ്രമിക്കുക മുതലായ ചട്ടമ്പിസ്വാമി

കളുടെ നടപടികൾ അന്നത്തെ രീതിയ്ക്കു സാമൂഹ്യധിക്കാരങ്ങൾ തന്നെയായിരുന്നു. അക്കാര്യത്തിൽ സ്വാമിയൊരു "ചട്ടമ്പി"യും ആയിരുന്നു. നൂററാണ്ടുകാലമായി ബ്രാഹ്മണദാസ്യമനുഷ്ഠിച്ചു ശീലിച്ച ഒരു വിഭാഗം നായന്മാർക്കു ചട്ടമ്പിസ്വാമിയുടെ സാമൂഹ്യധിക്കാരങ്ങൾ തീരെ രുചിച്ചില്ല. പക്ഷേ, ചട്ടമ്പിയുടെ പിന്നിൽ തീവ്രമായ പുരോഗമനദാഹം പൂണ്ട ശക്തിമത്തായൊരു നായർജനതയുണ്ടെന്നു പഴമയുടെ ഉപാസകന്മാർക്കറിയാമായിരുന്നു. അതുകൊണ്ടു് അവർ അനങ്ങിയില്ല. തന്നിമിത്തം വൈദികദുഷ്പ്രഭുത്വത്തിൻെറ ആജ്ഞാശക്തി കടലാസുപുലിയുടെ പരാക്രമം പോലും പ്രകടമായി കാണിച്ചില്ല. എങ്കിലും, പല കോണുകളിൽനിന്നും പല വിധത്തിലും പല തന്ത്രത്തിലും അവർ ചട്ടമ്പിസ്വാമിയെ എതിർത്തുകൊണ്ടിരുന്നു. ബ്രാഹ്മണവൈദികശക്തിയെ എതിർത്തതിൻെറ പേരിൽ ആഴ്വാഞ്ചേരി മുതൽ സ്ഥലത്തെ എമ്പ്രാൻ വരെ എതിരു്. ഈ ജനവർഗ്ഗത്തിൻെറ ആജ്ഞാനുവർത്തികളായ നായന്മാരുടേയും ക്ഷത്രിയരുടേയും എതിർപ്പു്. തീയനെ തീണ്ടിയതും തീണ്ടിത്തിന്നതും മററും പറഞ്ഞു് നായന്മാരിൽ മറെറാരു വിഭാഗത്തിൻെറയും എതിർപ്പു്. യഥാർത്ഥമായ ജ്ഞാനസാഗരമായിരുന്നതുകൊണ്ടു് പൂച്ചസന്യാസിമാരുടേയും അവരുടെ ശിങ്കിടികളുടേയും എതിർപ്പു്. ക്രിസ്തീയ മിഷനറിമാരുടെ മതപരിവർത്തനയജ്ഞത്തിനു് വിഘാതമുണ്ടാക്കിയതുകൊണ്ടു് മിഷനറിമാരുടേയും അവരുടെ ആജ്ഞാനുവർത്തികളുടേയും അവരുടെ കൊഴുത്ത സാമ്പത്തികശക്തിയുടേയും എതിർപ്പു്. അങ്ങനെ, നിരന്തരമായ എതിർപ്പുകൾക്കിടയിൽ നിന്നുകൊണ്ടാണു് ചട്ടമ്പിസ്വാമി സാമൂഹ്യസേവനം അനുഷ്ഠിച്ചതും സാമൂഹ്യമായ മാററത്തിനു വേണ്ടി പരിശ്രമിച്ചതും. ഈ പരിശ്രമത്തിൽ നായർ സമുദായത്തിൻെറ നിർലോഭമായ സഹകരണം സ്വാമിയ്ക്കു് ലഭിച്ചു എന്നു പറഞ്ഞുകൂടാ. സമുദായമൊററക്കെട്ടായി അദ്ദേഹത്തിൻെറ പിന്നിൽ അണിനിരന്നു എന്നും പറഞ്ഞുകൂടാ. വാസ്തവത്തിൽ, നായന്മാരിലും ഈഴവരിലും വെള്ളാളരിലും ബ്രാഹ്മണരിലും ക്രിസ്ത്യാനികളിലും പെട്ട പുരോഗമനചിന്താഗതിക്കാർ ചട്ടമ്പിസ്വാമിയുടെ കൂടെയുണ്ടായിരുന്നു. ഇതു തന്നെയാണു് നാരായണഗുരുവിൻെറയും സ്ഥിതി. സകല സമുദായത്തിലും പെട്ട നല്ല മനുഷ്യർ അദ്ദേഹത്തെ ആരാധിച്ചു. മനസ്സുകൊണ്ടും വാക്കുകൊണ്ടും കർമ്മം കൊണ്ടും ചട്ടമ്പിസ്വാമിയും നാരായണഗുരുവും നായരോ ഈഴവനോ അല്ലാത്തതു കൊണ്ടു് മാത്രമാണു് ഇതു് സാദ്ധ്യമായതു്.

ചട്ടമ്പിസ്വാമി നായരെന്ന പരിഗണനയ്ക്കതീതനായിരുന്നു എന്ന സംഗതി വ്യക്തമാക്കുന്ന മറെറാരുദാഹരണം നോക്കാം. ശ്രീനാരായണനെ ഈഴവഗുരുവെന്നും ഈഴവവംശഗുരുവെന്നും സിംഹളമുനിയെന്നും ഈഴവദൈവതമെന്നും മററും ഈഴവർ തന്നെ വിശേഷിപ്പിയ്ക്കുകയും പുതിയ യോഗസ്ഥാപനം വഴി ഈഴവരുടെ സമുദായ ഗുരുവാണ് ശ്രീനാരായണൻ എന്ന ധാരണ പ്രബലപ്പെട്ടുകയും കുമാരനാശാനെപ്പോലുള്ള യോഗനേതാക്കന്മാർ അക്കാര്യം വാതോരാതെ പ്രസംഗിയ്ക്കുകയും ചെയ്തതിനെ തുടൻ നായന്മാരിൽ ചിലരിൽ പുതിയ ഒരാശയം ഉദയം ചെയ്തു. നായന്മാർക്കും വേണം ഒരു സമുദായഗുരു എന്നായിരുന്നു അവരുടെ ചിന്ത. അക്കാലത്തു് നായന്മാർക്കിടയിൽ ഫലപ്രദമായ സാമൂഹ്യസേവനം അനുഷ്ഠിച്ചുകൊണ്ടിരുന്ന സന്യാസിമാർ മൂന്നുപേരാണ്. ആലത്തൂർ ശിവയോഗി, സദാനന്ദസ്വാമി, ചട്ടമ്പിസ്വാമി എന്നിവരായിരുന്നു അവർ. അതിൽ ആലത്തൂർ ശിവയോഗിയും സദാനന്ദസ്വാമിയും പല കാരണങ്ങളാലും നായന്മാർക്കു സ്വീകാര്യരായില്ല. ശ്രീനാരായണൻെറ പല പ്രവൎത്തനങ്ങളുമായി യോജിക്കാത്തവരാണ് ശിവയോഗിയുടെ ശിഷ്യന്മാരായ ഈഴവർ. എന്നിരുന്നാലും, ഈഴവബന്ധുവാണെങ്കിലും ചട്ടമ്പിസ്വാമിയെ നായന്മാരുടെ സമുദായഗുരുവാക്കിയാൽ കൊള്ളാമെന്നായിരുന്നു അവരുടെ ചിന്ത. സർവാദരണീയനും സർവസൽഗുണസമ്പന്നനും സർവജ്ഞനുമായൊരു ഋഷീശ്വരനെ, അദ്ദേഹത്തിന് ഏതെങ്കിലുമൊരു ജാതിയോടു പ്രത്യേക മമതയില്ലെങ്കിലും, സ്വജാതിയുടെ ആത്മീയ ഗുരുവാക്കിയാൽ ആ ജാതിയ്ക്കു അതുകൊണ്ടു അനല്പമായ അഭിവൃദ്ധിയുണ്ടാകുമെന്നു അവർ കണക്കുകൂട്ടി. ആലത്തൂർശിവയോഗിയുടേയും സദാനന്ദസ്വാമിയുടേയും പ്രവൎത്തനങ്ങളെ സംയോജിപ്പിയ്ക്കാനും അങ്ങനെ നായന്മാർക്കു ഏകീകൃതമായൊരു സമുദായനേതൃത്വമുണ്ടാക്കി അവിടെ ചട്ടമ്പിസ്വാമിയെ അവരോധിയ്ക്കാനുമായിരുന്നു സമുദായസ്നേഹികളുടെ പ്ലാൻ. മനോഹരമായൊരു മാസ്റ്റർപ്ലാനായിരുന്നു അതു്. ആ മഹോന്നതസ്ഥാനലബ്ധിയെക്കുറിച്ചു ഓർക്കുമ്പോഴും തന്നെ ഏതു് അവധൂതനും അടി തെററിപ്പോകും. അത്രയ്ക്കു് അഭിരാമമായൊരു പദവിയാണതു്. വേണാട്ടിലെ കുലശേഖരപ്പെരുമാളും പെരുമ്പടപ്പിലെ മൂപ്പിലും കോഴിക്കോട്ടെ കുന്നലക്കോനും കോലത്തുനാട്ടിലെ മൂവരാജനും കൂടി ഒന്നിച്ചാൽ ഉണ്ടാകുന്നതിനെക്കാളും വമ്പിച്ച ഒരു രാജന്യശക്തിയുടെ അധീശത്വമാണതു്. പരസ്യതം

കേരളരാജാക്കന്മാർ കൊതിപൂണ്ട പദവിയായിരുന്നു അതു്. പക്ഷേ വിനയാവതാരമായ ആ അവധൂതപുരുഷൻ പ്രമാണിമാരുടെ നിർദ്ദേശങ്ങളെ ഒന്നടങ്കം തള്ളിക്കളയുകയാണു് ചെയ്തതു്. തനിയ്ക്കു് നായന്മാരുടെ ആത്മീയചക്രവർത്തിയാകേണ്ട എന്നദ്ദേഹം തറപ്പിച്ചു പറഞ്ഞു.

ഈ പശ്ചാത്തലത്തിൽ വേണം ചട്ടമ്പിസ്വാമിയുടേയും ശ്രീനാരായണന്റേയും സ്വജാതിബന്ധം നിർണ്ണയിയ്ക്കാൻ. രണ്ടുപേരും രാകേന്ദുപോലെ ഉന്നതന്മാരായിരുന്നു. അവരെ സംബന്ധിയ്ക്കുന്ന കാര്യങ്ങളിൽ ജാതിമാത്രം അചിന്ത്യമാണു്. മറ്റെന്തെല്ലാം വീക്ഷണകോണുകളും ആകാമെങ്കിലും ജാതിമാത്രം അരുതു്. അതു് പാപമാണു്, അധാർമ്മികമാണു്. താമരയിലയിൽ തുഷാരബിന്ദുക്കൾ വീണാലും ഇല നിർലേപമാണു്. പക്ഷേ, വിശ്വാസികൾ കപടഭക്തിയുടെ തങ്കസൂചി കൊണ്ടു് പോറലേൽപ്പിച്ചു് അതിനെ അനിർലേപമാക്കാൻ ശ്രമിയ്ക്കുന്നുണ്ടു്. അതനുവദിച്ചുകൂടാ. സ്വതന്ത്രമായി ചിന്തിയ്ക്കുന്ന പുത്തൻ തലമുറയ്ക്കു വിശ്വാസം മൂത്തു സ്വഭാവഹത്യയാകുന്ന സമ്പ്രദായത്തോടു് യോജിയ്ക്കാൻ വയ്യ. സ്തുതിയ്ക്കു് അതിർവരമ്പുകളുണ്ടെന്നും അതു കടന്നാൽ സ്തുതി ശകാരത്തിന്റെ ഫലം ചെയ്യുമെന്നും അവർക്കറിയാം.

# ഗുരുശിഷ്യബന്ധം: ആദ്യത്തെ ധാരണകൾ

ശ്രീനാരായണൻ കൊല്ലവർഷം 1031-ചിങ്ങം 14-നു ചതയം നക്ഷത്രത്തിൽ (എ. ഡി. 1854 ആഗസ്റ്റ് 20 നു) ജനിച്ചതായി ഗണി ക്കപ്പെടുന്നു. ആദ്യവിദ്യാഭ്യാസം കണ്ണങ്കര അധികാരി എന്ന നായർ പ്രഭുവിൻെറ കൂടെയായിരുന്നു. പിന്നീടു കുമ്മമ്പള്ളി രാമൻപിള്ളയാ ശാൻെറ കീഴിൽ സംസ്കൃതം പഠിച്ചു. 1877 വരെ രാമൻപിള്ള ആശാൻെറ കീഴിൽ വിദ്യാഭ്യാസം ചെയ്തുകൊണ്ടു് വാരണപ്പള്ളിയിൽ താമസിച്ചു. വീട്ടിൽ മടങ്ങിവന്നശേഷം രക്ഷാകർത്താക്കളുടെ നിർബ ന്ധത്തിനു് വഴങ്ങി ഒരു വിവാഹബന്ധത്തിൽ ഏർപ്പെട്ടു. പക്ഷേ, സംസാരബന്ധം നേരത്തേതന്നെ ശിഥിലമാവുകയും സന്യാസചിന്ത ഉൽക്കടമാവുകയും ചെയ്തിരുന്നതുകൊണ്ടു് ദാമ്പത്യം അധികനാൾ നീണ്ടുനിന്നില്ല. ഭാര്യ സ്വന്തം വീട്ടിലേയ്ക്കു മടങ്ങിപ്പോയി. അസ്വ സ്ഥചിത്തനായ ഒരു സത്യാന്വേഷിയുടെ മട്ടിൽ ശ്രീനാരായണൻ വളരെക്കാലം അലഞ്ഞു നടന്നു. ഐഹികചിന്ത അതിനകം അദ്ദേ ഹത്തെ വിട്ടകന്നിരുന്നു. പ്രപഞ്ചസത്യം അറിയാനുള്ള ജിജ്ഞാസ വളർന്നുവന്നു. സന്യാസത്തിനു് ഒരു ഗുരുവിനെത്തേടി അദ്ദേഹം വലഞ്ഞു. ജാതിയിൽ ഈഴവനാണെന്ന കാരണം പറഞ്ഞു പല ആഢ്യന്മാരും അദ്ദേഹത്തിനു് ശിഷ്യത്വം നിഷേധിച്ചു. അതു് ആ പ്രശാന്തചിത്തനെ കൂടുതൽ ദുഃഖിതനാക്കി. ആയിടയ്ക്കു 1883-ൽ അണിയൂർ ക്ഷേത്രത്തിൽവച്ചു് കൊടിപ്പുറമ്പിൽ നാരായണപിള്ള മുഖാ ന്തിരം അദ്ദേഹം ചട്ടമ്പിസ്വാമിയെ സമീപിച്ചു. പതിതജനതയുടെ ആരാദ്ധ്യവിഗ്രഹമായി അതിനകം പ്രശസ്തനായിക്കഴിഞ്ഞിരുന്ന ചട്ടമ്പിസ്വാമിയിൽ ശ്രീനാരായണൻ പുതിയ ഒരു ആശാകേന്ദ്രം കണ്ടെത്തി. ശ്രീനാരായണൻെറ അഭ്യർത്ഥന സ്വീകരിച്ചുകൊണ്ടും അദ്ദേഹത്തിൽ സദ്‌വൃത്തനായൊരു സന്യാസശിഷ്യൻെറ ലക്ഷണ ങ്ങൾ കണ്ടുകൊണ്ടും ചട്ടമ്പിസ്വാമി തിരുവടികൾ ആ മുമുക്ഷുവിനു് ശിഷ്യത്വം കൊടുത്തു. വാമനപുരത്തു് ആറാവുറത്തു വച്ചു് സുബ്രഹ്മ ണ്യമന്ത്രം ഉപദേശിച്ചു് ശ്രീനാരായണനെ സ്വശിഷ്യനാക്കി. തുടർന്നു കുറെക്കാലം വാത്സല്യനിധിയായ ചട്ടമ്പിസ്വാമികൾ ശ്രീനാരായ ണനെ കൂട്ടിക്കൊണ്ടു് നടന്നു. വലിയ ഉദ്ദേശ്യേശ്വരത്തും് മററു ചില

സ്ഥലങ്ങളിലും വച്ച് യോഗാഭ്യാസം പഠിപ്പിച്ചു. നെയ്യാററിൻകര വച്ച് ഖേചരീമുദ്ര അഭ്യസിപ്പിച്ചു. ശ്രീനാരായണൻ 1881-ൽ വിജ്ഞാനചിന്തനം, ദൈവചിന്തനം എന്നീ കൃതികൾ എഴുതി. 1884-ൽ വിനായകശതകം, ഗുഹാഷ്ടകം, ഭദ്രകാളി അഷ്ടകം, വൈരാഗ്യദേശികം മുതലായ ചില സ്തോത്രങ്ങൾ രചിച്ചു. ചട്ടമ്പിസ്വാമിയുടെ ആജ്ഞയനുസരിച്ച് നവമഞ്ജരി എഴുതി. സ്വഗുരുവായ ചട്ടമ്പിസ്വാമിയുടെ കല്പനപ്രകാരമാണ് നവമഞ്ജരി എഴുതുന്നതെന്ന് അദ്ദേഹം രേഖപ്പെടുത്തുകയുണ്ടായി. അതേവർഷം തന്നെ അരുവിപ്പുറത്തു ഇരിപ്പുറച്ചു. 1897-ൽ അരുവിപ്പുറത്തു വച്ച് ആത്മോപദേശശതകം എഴുതി. 1901 ആയപ്പോഴേയ്ക്കും ഗുരുദേവൻ സർവ്വത്ര പ്രശസ്തനായിത്തീർന്നു. 1903 ൽ എസ്. എൻ. ഡി. പി യോഗം സ്ഥാപിച്ചു 1904 ൽ ശിവഗിരി മഠം സ്ഥാപിതമായി. 1929 ൽ സമാധിയായി.

ഇവിടെ സംഗ്രഹമായി പറഞ്ഞ ജീവിതദശകളിൽ ഏററവും പ്രധാനപ്പെട്ടത് 1883 ൽ ശ്രീചട്ടമ്പിസ്വാമി തിരുവടികളെ കണ്ടുമുട്ടിയതാണ്. കേരളത്തിൽ ആയിരത്താണ്ടു് കാലമായി കൊടികുത്തി വാണ വൈദികദുഷ്പ്രഭുത്വത്തിൻെറ ഊക്കൻ ഉരുക്കുകോട്ടകളെ തകർത്തു നാമാവശേഷമാക്കിയ ചട്ടമ്പിസ്വാമിയ്ക്കു ശ്രീനാരായണൻെറ ജാതി ഒരു പ്രശ്നമായിരുന്നില്ല. ജാതിയ്ക്കതീതമായി ആ അവതാരപുരുഷനിൽ കുടികൊണ്ടിരുന്ന അഭൗമഗുണങ്ങളെയാണ് അദ്ദേഹം കാര്യമായി ഗണിച്ചതു്. മാത്രമല്ല, നായരായ കുഞ്ഞൻ പിള്ളയ്ക്കു് ശിഷ്യത്വം കൊടുത്തതു് ഉല്പതിഷ്ണുവായൊരു തമിഴ് ബ്രാഹ്മണനായിരുന്നു, ആ ഉല്പതിഷ്ണുത്വവും ആ ഉദാത്തവീക്ഷണവും ശിഷ്യൻെറ ചിന്തയിലും ചര്യയിലും സംസ്കാരമുദ്രകൾ പതിപ്പിച്ചിട്ടുണ്ടായിരുന്നു. അതുകൊണ്ടു്, ജാതിയിൽ താണവനു് ശിഷ്യത്വം കൊടുക്കാനുള്ള സവിശേഷമായൊരു സന്നദ്ധത ചട്ടമ്പിസ്വാമിയ്ക്കുണ്ടാവുക സ്വാഭാവികമാണ്. മറെറാന്നുകൂടി പരിഗണിയ്ക്കണം. ചട്ടമ്പിസ്വാമി യോഗശാസ്ത്രത്തിലെ ചില വിദ്യകൾ അഭ്യസിച്ചതു് അക്കാലത്തു് ഈഴവരിലും താണതായി ഗണിച്ചിരുന്ന നാടാർ ജാതിക്കാരനായ കുമാരവേലുവിൽ നിന്നായിരുന്നു. കുമാരവേലുവിനെ ഭക്തിപൂർവ്വം പരിചരിയ്ക്കുകയും സേവിയ്ക്കുകയും ചെയ്തു് ചട്ടമ്പിസ്വാമി കുറേക്കാലം കഴിച്ചുകൂട്ടിയിട്ടുണ്ടു്. തന്നിമിത്തം ചട്ടമ്പിസ്വാമിയ്ക്കു്

ശ്രീനാരായണന്റെ ജാതി നോക്കാതെ തന്നെ അദ്ദേഹത്തെ ശിഷ്യനായി സ്വീകരിയ്ക്കാൻ മനസ്സന്നദ്ധതയുണ്ടാവുന്നതു് സ്വാഭാവികമാണു്.

സ്വഗുരുവായ ചട്ടമ്പിസ്വാമിയിൽ ശ്രീനാരായണനു് അളവററ ഭക്തിയാണുണ്ടായിരുന്നതു്. സർവജ്ഞനും സകലകലാവല്ലഭനും സർവ്വോപരി വിശാലഹൃദയനുമായൊരു ഗുരുവിനെ തനിയ്ക്കു ലഭിച്ചതിൽ അദ്ദേഹം അതീവ സന്തുഷ്ടനായിരുന്നിരിക്കണം. നവമഞ്ജരി എഴുതിയപ്പോൾ അതിൽ ശ്രീനാരായണൻ ഇങ്ങനെ രേഖപ്പെടുത്തി:-

ശിശുനാമ ഗുരോരാജ്ഞാം കരോമി ശിരസാവഹൻ
നവമഞ്ജരികാം ശുദ്ധീകർത്തുമർഹന്തി കോവിദാ:

'ശിശു എന്ന പേരായ ഗുരുവിന്റെ ആജ്ഞയെ ശിരസാവഹിച്ചുകൊണ്ടു ഞാൻ നവമഞ്ജരി, രചിയ്ക്കുന്നു. പണ്ഡിതന്മാർക്കു അതിനെ ശുദ്ധീകരിക്കാവുന്നതാണു്.' ഇവിടെ ശിശുനാമ എന്നു പറഞ്ഞിരിക്കുന്നതു് കുഞ്ഞൻ എന്നതിന്റെ സംസ്കൃതരൂപമായിട്ടാണു്.

തുടർന്നുള്ള കാലം ശ്രീനാരായണൻ ചട്ടമ്പിസ്വാമിയുടെ സന്തതാനുയായിയായും വത്സലശിഷ്യനായും കാണപ്പെട്ടു. ചട്ടമ്പിസ്വാമിയുടെ ശിഷ്യനെന്നു പറയുന്നതു് അന്നത്തെ രീതിയ്ക്കു ഉലോം ശ്രേയസ്കരവുമായിരുന്നു. ചട്ടമ്പിസ്വാമിയുടെ ശിഷ്യപരമ്പര ക്രമേണ വിപുലമായെങ്കിലും ആദ്യശിഷ്യനെന്ന ബഹുമതി ശ്രീനാരായണനു് തന്നെയായിരുന്നു. അതിനകം ചട്ടമ്പിസ്വാമിയുടെ ശിഷ്യന്മാർക്കു വേറെ ശിഷ്യന്മാരുണ്ടായി. ഒന്നാം ശിഷ്യനായ ശ്രീനാരായണനും രണ്ടാം ശിഷ്യനായ നീലകണ്ഠതീർത്ഥപാദസ്വാമിയ്ക്കും വെവ്വേറെ ശിഷ്യന്മാരുണ്ടായി. രണ്ടുപേരും പ്രത്യേകം പ്രത്യേകം മേഖലകളിൽ പ്രവർത്തിച്ചു തുടങ്ങി. ഏതാണ്ടു് അക്കാലത്തു് തന്നെ മൂന്നാമത്തെ ശിഷ്യനായ തീർത്ഥപാദപരമഹംസ സ്വാമികൾ സാമൂഹ്യവും ആത്മീയവുമായ കാര്യങ്ങളിൽ സ്വന്തനിലയിൽ പ്രവർത്തനമാരംഭിച്ചു. ഇതിനെല്ലാം തണലായി, താങ്ങായി പരമഗുരുപാദരായ ചട്ടമ്പിസ്വാമികളും വാണരുളി. ഹിന്ദുസമൂഹത്തിന്റെ വിവിധ മേഖലകളിൽ ഈ ത്രിമൂർത്തികൾ ബ്രഹ്മസ്വരൂപിയായ പരമഗുരുപാദരുടെ അനുഗ്രഹപൂർവ്വം പ്രവർത്തിച്ചു തുടങ്ങിയപ്പോൾ കേരളത്തിൽ സാമൂഹ്യപരിഷ്കരണങ്ങളുടേയും ഹൈന്ദവപുനരുദ്ധാരണത്തിന്റേയും അത്ഭുതപൂർവ്വമായ

ഒരു വേലിയേററമുണ്ടായി. ഈഴവരുടെ ഉന്നതിയ്ക്കു വേണ്ടി ശ്രീനാരായണനും നായന്മാരുടെ അഭിവൃദ്ധിയ്ക്കു വേണ്ടി നീലകണ്ഠ തീർത്ഥപാദസ്വാമിയും പൊതുവായ ഹൈന്ദവ കാര്യങ്ങളിലും ദേശീയ ഉദ്ഗ്രഥനത്തിലും പരമഹംസസ്വാമിയും ഊന്നി പ്രവർത്തിച്ചു.

ഈ മൂന്നു മഹാപുരുഷന്മാരും ശ്രീചട്ടമ്പിസ്വാമിയുടെ ശിഷ്യരത്നങ്ങളാണെന്നു് പ്രസിദ്ധമായിരുന്നു. ശ്രീനാരായണനെ സംബന്ധിച്ചും ജനങ്ങൾക്കുണ്ടായിരുന്ന ധാരണ അതു തന്നെ. സ്വാമിയോട്ടു് അടുത്തു പെരുമാറുന്ന ആളുകൾ പറഞ്ഞു മാത്രമേ ആരുടെ ശിഷ്യനെന്നു പൊതുജനങ്ങൾക്കു് അറിയാൻ കഴിയൂ. ശ്രീനാരായണനെ ചട്ടമ്പിസ്വാമിയോടൊത്തു് കണ്ടിട്ടുള്ളവർക്കെല്ലാം അതു് കൂടുതൽ ബോദ്ധ്യമാവുകയും ചെയ്യുമായിരുന്നു. അതിനെപ്പററി ഊരാളത്തു അച്ചുതൻ വൈദ്യൻ രേഖപ്പെടുത്തിയിട്ടുള്ളതു് ഇപ്രകാരമാണു്: "നാണുഗുരുവിനെ അന്നു ഞാൻ കാണുമ്പോൾ അത്ര പ്രസിദ്ധനായിട്ടില്ല. ചട്ടമ്പിസ്വാമികളുടെ അടുക്കൽ ഒരു അശ്രിതനെപ്പോലെയാണു് ഞാൻ നാണുഗുരുവിനെ ദർശിച്ചതു്". ഈ ആശ്രിതഭാവം വിനയാന്വിതനും അനഹങ്കാരിയുമായ ഒരു ശിഷ്യനു് സ്വാഭാവികമായുണ്ടാകുന്നതാണു്. ഗുരുവര്യന്റെ പ്രാഭവം അളവററതാണെങ്കിൽ ശിഷ്യന്റെ ആശ്രിതഭാവവും വദ്ധിയ്ക്കും. അതൊക്കെ സഹജമത്രേ. അച്യുതൻ വൈദ്യൻ നാരായണഗുരുവിനെ ദർശിച്ച രീതിയിൽ സാധാരണ ജനങ്ങളും ദർശിച്ചിരിയ്ക്കാം. സർവ്വോപരി നവമഞ്ജരിയിൽ ചട്ടമ്പിസ്വാമിയെ സ്വഗുരുവായി സ്മരിയ്ക്കുകകൂടി ചെയ്തപ്പോൾ ചട്ടമ്പിസ്വാമിയുടെ ശിഷ്യൻ തന്നെയാണു് നാരായണഗുരു എന്ന കാര്യം സാർവത്രികമായി സ്വീകരിക്കപ്പെടുകയും ചെയ്തു. ഈ ധാരണ നായരീഴവ ജനതയിൽ ഏകതാനമായി രൂഢമൂലമാവുകയും ചെയ്തു.

ശ്രീനാരായണന്റെ ജീവിതകഥയെ അപദാനമായി ആലപിയ്ക്കുന്ന ആദ്യത്തെ കൃതിയെഴുതിയതു് വാഴവിളമററത്തു ജി. നാണു എന്ന ഒരു അദ്ധ്യാപകനാണു്. നാണു മുൻഷി എന്നും വിദ്വാൻ നാണു എന്നും അദ്ദേഹം അറിയപ്പെടുന്നു. കൊല്ലത്തിനടുത്തു് മങ്ങാടു് എന്ന സ്ഥലത്തായിരുന്നു താമസം. കൊല്ലത്തു് റെഡ്യാരുടെ പ്രസിദ്ധീകരണശാലയിൽ കുറേക്കാലം ഗ്രന്ഥപരിശോധകനുമായിരുന്നുവത്രേ. പട്ടാമ്പി സംസ്കൃത വിദ്യാലയത്തിൽ പഠിച്ചു് വിദ്വാനായി. ശ്രീനാരായണഗുരുവിന്റേ ആശ്രിതനും കുമാരനാശാന്റെ സഹചാരിയുമായിരുന്ന

നാണുവിൻെറ കൃതിയായ "ശ്രീനാരായണഹംസചരിതം" വഞ്ചിപ്പാട്ടിൽ ഷൺമുഖദാസനിൽ നിന്നാണ് ശ്രീനാരായണൻ യോഗവിദ്യ അഭ്യസിച്ചതെന്നു സ്പഷ്ടമായി പ്രസ്താവിച്ചിട്ടുണ്ട്. അതിപ്രകാരമാണ്:

"ഷൺമുഖപാദം ഭജിച്ചനന്തപുരത്തമർന്നൊരു
ഷൺമുഖദാസാഹ്വയനാം യോഗിയെക്കണ്ടു
സ്വാഗതോക്തികളും ചൊല്ലിയാഗമജ്ഞനോടു ചേർന്നു
യോഗ വിദ്യാഭ്യാസവും ചെയ്തമർന്നദ്ദേഹം".

ഇവിടെ ഷൺമുഖദാസനെന്ന് പറഞ്ഞിട്ടുള്ളത് ചട്ടമ്പിസ്വാമിയെക്കുറിച്ചാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. നാണുവിൻെറ പുസ്തകം പുറത്തു വന്ന ആ പഴയകാലത്ത് തന്നെ നാരായണഗുരു ചട്ടമ്പിസ്വാമിയുടെ ശിഷ്യനായിരുന്നു എന്ന കാര്യം അറിവും അക്ഷരാഭ്യാസവുമുള്ള ഈഴവർക്കു ബോദ്ധ്യമുണ്ടായിരുന്നു എന്ന് ഇതിൽനിന്നു മനസ്സിലാക്കാം. രണ്ടു സന്യാസിമാരും ജീവിച്ചിരുപ്പുണ്ട്. രണ്ടുപേരുടേയും അനുയായികളായ സകല ഉന്നതന്മാരും ജീവിച്ചിരുപ്പുണ്ട്. അക്കാലത്താണ് ജി.നാണു ഇങ്ങനെ രേഖപ്പെടുത്തിയത് എന്നുള്ളതിൽനിന്ന് അന്ന് ഈ സത്യം അധൃഷ്യമായിരുന്നു എന്ന് സിദ്ധിക്കുന്നു. കൂടാതെ നാണുവിൻെറ പുസ്തകത്തിന് അക്കാലത്തെ ഈഴവരിൽ ഉന്നതന്മാരായ പരവൂർ വി. കേശവനാശാൻ, മൂലൂർ എസ്. പത്മനാഭപ്പണിക്കർ, എൻ. കുമാരൻ (കുമാരനാശാനല്ല) മുതലായവർ ഒന്നാംതരം സർട്ടിഫിക്കററുകളും കൊടുത്തിട്ടുണ്ട്. അവരുംകൂടെ അറിഞ്ഞുകൊണ്ടുതന്നെയാണല്ലോ ചട്ടമ്പിസ്വാമിയുടെ ശിഷ്യനാണു നാരായണഗുരു എന്നു ജി. നാണു പ്രസ്താവിച്ചത്. അപ്പോൾ ഗുരുശിഷ്യബന്ധത്തെക്കുറിച്ച് നാണു പറഞ്ഞ കാര്യം കേശവനാശാനും കൂട്ടർക്കും കൂടി സമ്മതമായിരുന്നു എന്ന് സിദ്ധിക്കുന്നു. കേശവനാശാനോ, മൂലൂരോ, എൻ. കുമാരനോ മരമണ്ടന്മാരായിരുന്നില്ല. ശ്രീനാരായണനെ സംബന്ധിക്കുന്ന ഒരു കാര്യത്തിൽ അവർ കള്ളം പറഞ്ഞു എന്നും കരുതാനാവുന്നതല്ല. ഗുരുദേവനോടും ഈഴവസമുദായത്തോടും കറതീർന്ന ഭക്തി പുലർത്തിപ്പോന്നവരും ഈഴവജനതയുടെ അനന്യഷേദ്ധ്യനേതാക്കന്മാരും ആയിരുന്നു അവർ. വാസ്തവത്തിൽ ശ്രീനാരായണൻ ചട്ടമ്പിസ്വാമിയുടെ ശിഷ്യനായിരുന്നില്ലെങ്കിൽ ശ്രീനാരായണൻെറ ജീവചരിത്രം പോലൊരു പുസ്തകത്തിൽ നാണുവിനെപ്പോലൊരു സ്വാമി ഭക്തനും സമുദായ ഭക്തനും ഇത്തരമൊരു വ്യാജം പറ

യുമായിരുന്നില്ല. പരവൂർ കേശവനാശാനെപ്പോലെയും മൂലൂരിനെപ്പോലെയും എൻ. കുമാരനെപ്പോലെയുമുള്ള ഉന്നതരായ ഈഴവർ അത്തരമൊരു വ്യാജത്തിന് സർട്ടിഫിക്കററ കൊടുക്കുകയും ചെയ്യുമായിരുന്നില്ല.

അതിനെത്തുടർന്ന് കൊല്ലം 1088ൽ കിഴക്കേക്കല്ലട ശിവേലിക്കരക്കാരനായ എം. സി. കുഞ്ഞുരാമൻ വൈദ്യൻ ശ്രീനാരായണൻെറ ജീവിതത്തെപ്പററി "ശ്രീനാരായണ ഗുരുസ്വാമിചരിതം" എന്ന പേരിൽ ഒരു താരാട്ടുപാട്ട് പ്രസിദ്ധീകരിച്ചു. അന്നത്തെ പല പല സാഹിത്യശാഖകളിൽ വച്ച് പ്രചരണസാദ്ധ്യതവളരെ ഉയർന്ന ഒരു ഗാനശില്പമാണ് താരാട്ട്. വളരെ വേഗത്തിലും വ്യാപ്തിയിലും പ്രചരിയ്ക്കുന്ന ഒരു ശീലാണത്. പ്രധാനമായും ഈഴവസ്ത്രീകൾക്കു കുഞ്ഞുങ്ങളെ പാടിയുറക്കാൻ വേണ്ടിയാണ് ശ്രീനാരായണഗുരുസ്വാമിചരിതം വിരചിതമായത്. 1088-ൽ അത് അച്ചടിച്ച് പ്രസിദ്ധീകരിക്കപ്പെട്ടു. അതിൽ ശ്രീനാരായണനെ ചട്ടമ്പിസ്വാമിയുടെ ശിഷ്യനായി ചിത്രീകരിച്ചിട്ടുണ്ട്. അതിപ്രകാരമാണ്:-

ഷൺമുഖദാസനെന്നുള്ള മഹാ-
നിർമ്മലനാം യോഗിയേകൻ
ചെമ്മേയനന്തപുരത്തു സർ-
സമ്മതനായന്നമർന്നാൻ
യോഗതന്ത്രത്തിൽ സമർത്ഥനായ
യോഗിയാമദ്ദേഹത്തോട്
ലോകഗുരുസ്വാമിയക്കാലത്തു
യോഗാഭ്യാസാദി പഠിച്ചു.
ഊണുറക്കം ക്ലിപ്തമായിന്നിടം
വേണമെന്നുള്ളതില്ലാതെ
നാണുഗുരുസ്വാമി യോഗിയോടും
വാണുകുറേക്കാലമുണ്ണീ

കുഞ്ഞുരാമൻ വൈദ്യൻ തനിയ്ക്കു ഉത്തമബോദ്ധ്യമുള്ളകാര്യമാണ് പറഞ്ഞത്. അത് അക്കാലത്ത് ഈഴവസമുദായത്തിന് ശ്രീനാരായണനെക്കുറിച്ചുണ്ടായിരുന്ന ബോദ്ധ്യത്തിൻെറ പ്രതിഫലനമാണ്. യോഗവിഷയങ്ങളിൽ ശ്രീനാരായണൻെറ ഗുരു ചട്ടമ്പിസ്വാമി തന്നെ

യെന്നു് ഈഴവർപോലും അക്കാലത്തു് ബലമായി വിശ്വസിച്ചിരുന്നു എന്നു വ്യക്തമാകുന്നു മാത്രമല്ല, കുഞ്ഞുരാമൻ വൈദ്യൻെറ കൃതിയ്ക്കു ഈഴവരുടെ ഉന്നതവിഗ്രഹങ്ങളായ കെ. സി. കുഞ്ഞൻ വൈദ്യൻ, വി. ഏ. വേലുപ്പണിക്കൻ, തോട്ടക്കാരൻ എൻ. ഗോവിന്ദൻ വൈദ്യൻ, സി. മാധവനാശാൻ എന്നിവരുടെ സർട്ടിഫിക്കററു് ലഭിച്ചിട്ടുമുണ്ടു്. ഈ പറഞ്ഞ ഈഴവരിൽ ആർക്കെങ്കിലും ശ്രീനാരായണനെ വ്യാജമായി ചട്ടമ്പിസ്വാമിയുടെ ശിഷ്യനാക്കണമെന്നു് മോഹമുണ്ടായിരുന്നു എന്നു് സമചിത്തതയുള്ളവർക്കു് ആർക്കെങ്കിലും പറയാൻ കഴിയുമോ? അല്ലെങ്കിൽ, ഇവരെല്ലാം തന്നെ ഉപ്പിനും ഉണ്ണിമാങ്ങയ്ക്കും കൊള്ളാത്തവരാണെന്നു പറയണം. രണ്ടും പന്തിയല്ല. കെ. സി. കുഞ്ഞൻ വൈദ്യനെപ്പററി മൂലൂർ പറയുന്നതു് നോക്കുക:-

> നേരിട്ടാൽ ജയമില്ലയെങ്കിലവിടെത്താണും
> ജയം നേടിയും
> നേരേ സജ്ജനസംഘവൃത്തമപഹരിച്ചീടും
> വചോധാടിയും
> ഭാസിക്കും ധൃതിമാനമെന്നിവകളും ചേരുന്നൊ-
> രക്കേമനാം
> കെ. സി. കുഞ്ഞഭിഷക്ക കഞ്ജനയനേ!
> മാരീചനാണോക്കുകിൽ

ഏതായാലും, ഈഴവരായ കെ. സി. കുഞ്ഞൻ വൈദ്യൻ മുതൽപ്പേർ ചട്ടമ്പിസ്വാമിയുടെ ശിഷ്യൻ തന്നെയാണു് നാരായണഗുരു എന്നു് സമ്മതിയ്ക്കുകയാണു് ചെയ്യുന്നതു്. അവരുടെ പ്രവൃത്തിയിൽ ഒരു ദുരാരോപണവും കൊണ്ടുവരാനില്ല.

അങ്ങനെ, ശ്രീനാരായണൻെറ ഗുരു ശ്രീചട്ടമ്പിസ്വാമിതന്നെയെന്നു് ജാതിഭേദം കൂടാതെ ഇന്നാട്ടിലെ ജനങ്ങൾ വിശ്വസിച്ചിരുന്നതായി മനസ്സിലാക്കാം. ചട്ടമ്പിസ്വാമിയും നാരായണഗുരുവും പ്രശസ്തരായി ജീവിച്ചിരിയ്ക്കുമ്പോൾത്തന്നെ ഈഴവരായ ജീ. നാണുവും എം. സി കുഞ്ഞുരാമൻ വൈദ്യനും ചട്ടമ്പിസ്വാമിയുടെ ശിഷ്യനാണു് ഗുരുദേവൻ എന്നു രേഖപ്പെടുത്തുകയും അന്നു് ജീവിച്ചിരുന്ന ഈഴവപ്രമാണിമാർ അതു് അംഗീകരിയ്ക്കുകയും ചെയ്ത പശ്ചാത്തലത്തിൽ അക്കാലത്തു് നിലവിലിരുന്ന ധാരണകളുടെ ശരിയായ രൂപം വ്യക്തമായി വിളങ്ങിക്കാണാം.

# ആശാന്റെ അപസ്വരം

തെളിനീരു പോലെ സ്വച്ഛമായ ഈ സ്ഥിതിവിശേഷത്തിൽ, ജാതിചിന്തയുടെ കറ പുരളാത്ത ഈ സ്ഫടിക പാളിയിൽ ആദ്യമായിട്ടൊരു കല്ലെടുത്തിട്ടതു് മഹാകവി കുമാരനാശാനായിരുന്നു. ചിന്താസംസ്കാരത്തിന്റെ വിളഭൂമിയായിരിക്കാൻ ബാദ്ധ്യസ്ഥനായൊരു മഹാകവിയിൽ നിന്നു് ഇത്തരത്തിലൊരു നടപടിയുണ്ടായതു് പലരിലും അത്ഭുതമുളവാക്കും. ഒരേസമയത്തു് മഹാകവിയും വർഗ്ഗീയ നേതാവുമായി പ്രവർത്തിച്ചയാളാണു് കുമാരനാശാൻ എന്ന സത്യം വിസ്മരിച്ചതുകൊണ്ടുള്ള പ്രയാസമാണതു്. രണ്ടും പരസ്പരം പൊരുത്തപ്പെടാത്ത മേഖലകളാണു്. ആത്മാർത്ഥതയത്രേ കവിയുടെ കൈമുതലും കരുത്തും. വർഗ്ഗീയ നേതാവിനെന്നല്ല ഏതു പൊതുജനനേതാവിനും ആത്മവഞ്ചനയാണല്ലോ നേതൃത്വത്തിന്റെ വാശാനം. അതിനു് അതീതരായവർ അംഗുലീപരിമിതർ മാത്രം. കുമാരനാശാൻ താപസനായിരുന്നില്ല. മററാരെയുംപോലെ സാധാരണൻ. കവി പ്രതിഭയിൽ അനുഗ്രഹീതൻ. അക്കാലത്തു് ഈഴവസമുദായത്തിനുള്ളിലും ഉപജാതീയമായ ഉച്ചനീചത്വമുണ്ടായിരുന്നു. തന്നിമിത്തം ഉന്നതന്മാർ പന്തിയിൽ കടത്താതെ പിന്തിരിപ്പിച്ചുവിട്ട ആശാനാണു് ഗുരുദേവന്റെ തണലിൽ ഈഴവസമുദായത്തിന്റെയാകെ നേതൃസ്ഥാനത്തിലേയ്ക്കു കടന്നുവന്നതു്. അതുകൊണ്ടു് ഉല്ക്കടമായ വർഗ്ഗീയചിന്ത വച്ചുപുലർത്താതെയും തന്റെ ഉള്ളിൽ തുളുമ്പിത്തുടിക്കുന്ന സമുദായസ്നേഹം സാധാരണക്കാർക്കു ബോദ്ധ്യമാക്കാതെയും നേതൃസ്ഥാനത്തു് തുടരാൻ സാദ്ധ്യമായിരുന്നില്ല.

കുമാരനാശാനെ തമിഴ്സിനിമയിലെ നായകനെപ്പോലെ ചിത്രീകരിക്കാനുള്ള പ്രവണത ഇന്നു് പ്രബലപ്പെട്ടുവരികയാണു്. തമിഴ് സിനിമയിൽ നായകൻ കള്ളം പറയുകയില്ല. സത്യമേ പറയൂ. സ്നേഹസ്വരൂപനാണു്. എപ്പോഴും പാടിക്കൊണ്ടിരിക്കും. നല്ലതേ ചെയ്യൂ. നല്ലവരെ പ്രാണനെപ്പോലെ സ്നേഹിക്കും. ചീത്തയാളുകളെ തല്ലി എല്ലൊടിക്കും. പരസ്ത്രീകളെ സ്പർശിക്കുപോലും ചെയ്യുകയില്ല. വ്യഭിചരിക്കുകയില്ല. സർവോപരി, സംസാരിക്കുന്നതു് മുഴുവൻ ഗർജ്ജന

മായിരിയ്ക്കും. ചുരുക്കം പറഞ്ഞാൽ ഒരു 'ആവറേജ്' തമിഴ്നായകൻ സർവ്വസദ്ഗുണസമ്പന്നനും സർവ്വദുർഗ്ഗുണരഹിതനുമായിരിയ്ക്കും. ഏതാണ്ട് ആ ഒരവസ്ഥയിലാണ് കുമാരനാശാനെ ഇന്ന് ചിലർ കാണുന്നത്. പക്ഷേ, കൊന്നാലും കൊന്നു വെള്ളത്തിൽ താഴ്ത്തിയാലും തമിഴ്നായകൻ മരിയ്ക്കുകയില്ല. ആശാൻ മരിച്ചുപോയി. വാസ്തവത്തിൽ, ആശാനോടു ചെയ്യുന്ന കടുങ്കയ്യാണ് സ്തുതിപാഠകന്മാരുടെ ഇത്തരം സ്തോത്രവർഷം. ആശാനെപ്പററി അനുയായികൾ എന്തൊക്കെ പറഞ്ഞാലും പ്രചരിപ്പിച്ചാലും "അരിവയരിൽ പൊന്നു്, ആണിൽ മാണിമല്ലോ" എന്നമട്ടിൽ ചിത്രീകരിച്ചാലും ഒരു കാര്യം സമ്മതിച്ചേ പററൂ. ആശാൻ വികാരജീവിയായൊരു മനുഷ്യനായിരുന്നു. സ്വന്തം ജാതിയുടെ പേരിൽ തീരാത്ത ആവേശമുള്ള സമുദായ സ്നേഹിയായിരുന്നു. ഈഴവസംഘടനയുടെ സംഘാടകനും നേതാവുമായ വ്യക്തിയ്ക്ക് തീർച്ചയായും ഉത്ക്കടമായ സമുദായവികാരമുണ്ടായിരിയ്ക്കും. ആശാനെ സംബന്ധിച്ചിടത്തോളം സമുദായ നേതൃത്വവും കവിയശസ്സും പരസ്പരപൂരകങ്ങളായിരുന്നു. അതുകൊണ്ട് ആശാൻെറ വർഗ്ഗീയവികാരം, ഈഴവപക്ഷപാതം മുതലായവ അനിഷേധ്യമാണ്. അതിൽ വെള്ളപൂശൽശ്രമത്തിന് മുതിരുന്നത് ഭംഗിയല്ല. അതിൻെറ ആവശ്യവുമില്ല.

മുൻപറഞ്ഞ രണ്ടു ഭാവങ്ങളും ആശാൻെറ വ്യക്തിത്വത്തിൽ സ്വാധീനമുദ്രകൾ പതിപ്പിച്ചിരുന്നു. ജീവിതരംഗത്തു് ഇതു രണ്ടും പ്രകടമായി പ്രതിഫലിച്ചിരുന്നു. എസ്. എൻ. ഡി. പി യോഗത്തിൻെറ യഥാർത്ഥ സ്ഥാപകനും രക്ഷാധികാരിയുമായിരുന്ന ഗുരുദേവൻെറ ദൃഷ്ടിയിൽ എസ്. എൻ. ഡി. പി യോഗം കേരളത്തിലെ ഈഴവരുടെ മാത്രം സംഘടനയായിരുന്നില്ല എന്നു തീർച്ച. പക്ഷേ, ആശാൻ വിഭാവന ചെയ്ത എസ്. എൻ. ഡി. പി യോഗം കേരളത്തിലെ ഈഴവ മഹാജനങ്ങളുടെ മാത്രം സംഘടനയായിരുന്നു. യോഗത്തിൻെറ ഭരണഘടന ആവിഷ്കരിച്ചപ്പോൾത്തന്നെ ആശാൻ അക്കാര്യം വ്യക്തമാക്കുകയും ചെയ്തു. ശബ്ദത്താൽ ശ്രീനാരായണ ധർമ്മ പരിപാലന യോഗവും അർത്ഥത്താൽ ഈഴവ ജനയോഗവും. ഇവിടെ നാം കാണുന്ന ആശാൻ മഹാകവിയോ മനുഷ്യകഥാനുഗായകനോ അല്ല. ഈഴവ വർഗ്ഗീയതയുടെ വക്താവു മാത്രം. ഗുരുദേവനെക്കാൾ കൂടുതൽ പ്രായോഗികമായി ചിന്തിയ്ക്കുകയും കണക്കു കൂട്ടുകയും ചെയ്യുന്ന കാര്യഗ്രാഹി

യാണദ്ദേഹം. എസ്. എൻ. ഡി. പി യോഗത്തിന്റെ വർഗ്ഗീയസ്വഭാവം അംഗീകരിയ്ക്കുകയും നിലനിർത്തുകയും അതേ സമയം പ്രചരണമൂല്യം മാനിച്ച് ശ്രീനാരായണധർമ്മമാണ് ജീവശ്വാസമെന്ന് പ്രഖ്യാപി യ്ക്കുകയും ചെയ്യുന്ന നിലപാട് തന്ത്രപരമല്ലെന്നു പറയുന്നതെങ്ങനെ? ഇതു് വളരെയേറെ പ്രയോജനം ചെയ്യുമെന്ന് ആശാൻ പ്രസ്താവിച്ചു. വാസ്തവത്തിൽ വളരെയേറെ പ്രയോജനം ചെയ്യുകയും ചെയ്തു. ഈഴവ സമുദായത്തിനും കുമാരനാശാനും ഒന്നുപോലെ ആ പ്രസ്ഥാനതന്ത്രം പ്രയോജനപ്രദമായിത്തീർന്നു. അതാണ് ആശാന്റെ 'ജീനിയസ്സ്'. സാഹിത്യത്തിന്റെ മൂല്യനിർണ്ണയത്തിന് ഫലപ്രദമായ പ്രചരണം വളരെ സഹായകമാണെന്ന് ആദ്യമായി കണ്ടെത്തിയതും അതനുസരി ച്ച് പ്രവർത്തിച്ചതും കേരളത്തിൽ ആശാനായിരുന്നു.

1080-ാമാണ്ടത്തെ സാമുദായികമായ അസ്വാസ്ഥ്യത്തെ കുമാര നാശാൻ കണക്കില്ലാതെ ചൂഷണം ചെയ്തു. ലഹളയ്ക്കു ജാതീയമായ ഒരു പരിവേഷമണിയിച്ചതു തന്നെ പ്രധാനമായി ആശാനും കൂട്ടരു മാണ്. ആ സംഗതിയിൽ മനുഷ്യകഥാനുഗാനത്തെക്കാളും ചിത്ത സംസ്കാരത്തെക്കാളും ആശാൻ കാര്യമാക്കിയതു് സാമുദായികമായി ഈഴവജനത കൈവരിയ്ക്കേണ്ട കെട്ടുറപ്പും അതിന് ലഹളയെ എങ്ങനെ പ്രയോജനപ്പെടുത്താമെന്ന തന്ത്രയുക്തിയുമായിരുന്നു. രണ്ടു സമുദായ ങ്ങൾ തമ്മിൽ കലഹമുണ്ടായാൽ ഇരുഭാഗത്തുമുള്ള വിവേകശാലികൾ ആദ്യം ചെയ്യുന്നതും ചെയ്യേണ്ടതും ജാതിപരിഗണനയ്ക്കതീതമായി ലഹളയെ കാണുക എന്ന കർമ്മമാണ്. മനുഷ്യകഥാനുഗായിയായ മഹാ കവി ചിന്തിച്ചതു് മറ്റൊരു വഴിയ്ക്കാണ്. ആ ചിന്ത 'മഹാകവി'കുമാ രനാശാന്റെ ചിന്തയല്ല. അർത്ഥത്തിൽ ഈഴവമഹാജനയോഗമായ എസ്. എൻ. ഡി. പി യോഗത്തിന്റെ സെക്രട്ടറിയുടെ ചിന്ത യാണ്. ആ ചിന്തയിൽ 'ചിന്നസ്വാമി'യുടെ ചിത്തസംസ്കാരമോ മഹാകവിയുടെ മനുഷ്യസ്നേഹമോ കാണുകയില്ല. അന്വേഷിയ്ക്കു ന്നതുതന്നെ തെററ്. ഉള്ളതാകട്ടെ കലഹത്തിൽ കക്ഷിയായ ഒരു സമുദായത്തിന്റെ മാതൃസംഘടനയുടെ നേതൃത്വത്തിലിരിയ്ക്കുന്ന, പ്രായോഗികതന്ത്രത്തിൽ സമർത്ഥനായൊരു ജനനേതാവിന്റെ വൈഭവം മാത്രം. കലാപത്തെ ആശാൻ കൈകാര്യം ചെയ്ത രീതി ആശാനു മാത്രമല്ല ഈഴവസമുദായത്തിനും സമചിത്തത യുള്ള ജനവിഭാഗങ്ങൾക്കും ആകമാനം അപമാനമാണുണ്ടാക്കി യതു്. ആശാനെ പരസ്യമായി കുററപ്പെടുത്താൻ ഈഴവർ പോലും

തയ്യാറായി. ആശാൻെറ പ്രസംഗങ്ങളും പ്രവൃത്തിയും ഈഴവജനസാമാന്യത്തെ ഇളക്കുന്നതിനും നായന്മാർക്കെതിരായി തിരിച്ചു വിടുന്നതിനും ഒരളവോളം സഹായകമായിരുന്നു. അതു് നായന്മാരിൽ കൂടുതൽ പ്രകോപനമുണ്ടാക്കി. ലഹളയില്ലാതിരുന്ന സ്ഥലങ്ങളിലേയ്ക്കും ലഹള പടർന്നുപിടിയ്ക്കാൻ മാത്രമേ ആശാൻെറ വീശറി ഉതകിയുള്ളു. എരിതീയിൽ എണ്ണ ഒഴിയ്ക്കാൻ പര്യാപ്തമായ വിധത്തിൽ താണ നിലവാരത്തിലുള്ളതായിരുന്നു ആശാൻെറ വാക്കുകൾ. ആയിടയ്ക്കു് പുറംകടലിൽ മീൻ പിടിയ്ക്കാൻ പോയ ചില ഇംഗ്ലീഷ് ബോട്ടുകളെ ഒരു റഷ്യൻ യുദ്ധക്കപ്പൽ വെടിവച്ചു് മുക്കി. അതിൻെറ പേരിൽ റഷ്യാക്കാരോടു് ബ്രിട്ടൺ യുദ്ധം പ്രഖ്യാപിയ്ക്കേണ്ടതാണെന്നു് ഇംഗ്ലണ്ടിലെ പതിനൊന്നു പ്രബലപത്രങ്ങൾ മുറവിളി കൂട്ടി. വികാരാവേശത്തിൻെറ വേലിയേററത്തിൽ അവക്കു് സ്വബോധം നശിച്ചുപോയിരുന്നു. ഏതാണ്ടു് അതേനിലയിൽ നമ്മുടെ രാജ്യത്തു് കലഹത്തിനിടയിൽ കുമാരനാശാനും കൂട്ടരും പെരുമാറിയതും ഈഴവജനസാമാന്യത്തെ തെരുവുയുദ്ധത്തിനു് ആഹ്വാനം ചെയ്തതും അപക്വമായ മനസ്സിൻെറ വികൃതി മാത്രമായിരുന്നു. ഈഴവജനസാമാന്യം ആശാൻെറയും കൂട്ടരുടേയും ആഹ്വാനങ്ങളെ ചെവിക്കൊണ്ടില്ല. യുദ്ധത്തിനു് മുറവിളി കൂട്ടിയ ബ്രിട്ടീഷ് പത്രാധിപന്മാരെ ശിരച്ഛേദം ചെയ്യണമെന്നു് 'റിവ്യൂ ഓഫ് റിവ്യൂസ്'' എന്ന പത്രം അഭിപ്രായപ്പെട്ടതിനെ പരാമർശിച്ചുകൊണ്ടു് സ്വദേശാഭിമാനി രാമകൃഷ്ണപിള്ള ചോദിച്ചു, ആ തത്വം ഇവിടെ പ്രാവർത്തികമാക്കിയാൽ തിരുവിതാംകൂറിൽ നായരീഴവ ലഹളയ്ക്കു് പ്രേരണ നൽകിയ പത്രാധിപന്മാർ എന്തവസ്ഥയെ പ്രാപിയ്ക്കുമെന്നു്. ആശാൻെറ പേരെടുത്തു് പറയാത്തതു് സ്വദേശാഭിമാനിയുടെ സംസ്കാരബോധം കൊണ്ടായിരുന്നു.

എന്തായാലും, 1080 ലെ ലഹളയിൽ കുമാരനാശാനും കൂട്ടരും സ്വീകരിച്ച നിലപാടു് ആശാനെപ്പോലൊരു മഹാവ്യക്തിയുടെ അന്തസ്സിനു് യോജിച്ചതായിരുന്നില്ല. സ്തോഭജനകമായൊരു സംഘർഷസ്ഥിതിയിൽ മഹാകവിയുടെ ഹൃദയവീക്ഷണമോ മഹാനേതാവിൻെറ സമചിത്തതയോ ചുമതലാബോധമോ പ്രകടമാക്കാൻ കഴിയാതെപോയ ആശാൻെറ ജാതീയവികാരം ഊഹിയ്ക്കാവുന്നതേയുള്ളു. പക്ഷേ, ശ്രീനാരായണഗുരു അന്നു ജീവിച്ചിരുന്നതും അദ്ദേഹത്തിൻെറ സ്വാധീനം സജീവമായിരുന്നതും വലിയൊരു അനുഗ്രഹമായിത്തീർന്നു.

നെടുനാളായി നിലനിന്നുപോന്ന നായരീഴവമൈത്രിയ്ക്കു് ഉലച്ചിൽ തട്ടിയതിനു് പ്രധാനകാരണം കുമാരനാശാൻെറയും കൂട്ടരുടേയും തെററായ ചില നടപടികളായിരുന്നുവെന്നു് മാനേജർ പരമേശ്വരൻ (ഡാ. പല്പുവിൻെറ ജ്യേഷ്ഠൻ) പറഞ്ഞിട്ടുള്ളതു് അനുസ്മരിയ്ക്കുക.

എസ്. എൻ. ഡി. പി. യോഗത്തിൻെറ ഔദ്യോഗിക ജിഹ്വയായ വിവേകോദയത്തിൽ കുമാരനാശാൻ നാരായണഗുരുവിൻെറ ഒരു ജീവിതചരിത്രസംഗ്രഹം പ്രസിദ്ധീകരിച്ചതോടെയാണു് ഗുരുശിഷ്യബന്ധം സംബന്ധിച്ച വിവാദം ഉടലെടുത്തതു്. വാസ്തവത്തിൽ ശ്രീനാരായണഗുരുവിൻെറ ജീവിതചരിത്രത്തെക്കുറിച്ചു് ആധികാരികമായി എന്തെങ്കിലും പറയാൻ അർഹതയുള്ള മററു പലരും അന്നു ജീവിച്ചിരുന്നു. ജീവചരിത്രസംഗ്രഹം എഴുതി പ്രസിദ്ധീകരിച്ചതു തന്നെ നിലവിലുള്ള ഗുരുശിഷ്യബന്ധത്തെക്കുറിച്ചു് ഒരു പുനർവിചിന്തനം നടത്തുന്നതിനു വേണ്ടിയായിരുന്നോ എന്നു സംശയിക്കേണ്ടിയിരിയ്ക്കുന്നു. അതിനു് ഒരു പ്രകോപനവുമുണ്ടായി. ശ്രീനാരായണൻെറ കുട്ടിക്കാലം മുതൽ അദ്ദേഹത്തെ അടുത്തറിഞ്ഞിട്ടുള്ള ഡാ. കെ. ജി. ഗോപാലപിള്ള ശ്രീനാരായണൻെറ ഒരു ജീവചരിത്രം ആയിടയ്ക്കു എഴുതി. ശ്രീനാരായണഭക്തന്മാരായ സാമാന്യ ജനങ്ങൾക്കു് അങ്ങേയററം ആഹ്ലാദപ്രദമായ ഒരു നടപടിയായിരുന്നു അതു്. രണ്ടു കാരണങ്ങളാൽ അതു് കുമാരനാശാനെ ചൊടിപ്പിച്ചു. ഒന്നു്, ഈഴവജനതയുടെ രക്ഷാപുരുഷനെന്നു് ആശാൻ നാടൊട്ടുക്ക പ്രചരിപ്പിച്ചു വരുന്ന ഗുരുദേവൻെറ ജീവചരിത്രം ഒരു നായർ എഴുതുക. രണ്ടു്, ഗുരുദേവൻെറ ജീവചരിത്രമെഴുതിയാൽ തനിയ്ക്കു കിട്ടുമായിരുന്ന പ്രശസ്തി ഈഴവനല്ലാത്ത ഒരാൾ, വിശേഷിച്ചുമൊരു നായർ, കൊണ്ടുപോകുക. ഇതു രണ്ടും ആശാനെ സംബന്ധിച്ചിടത്തോളം അചിന്ത്യമായിരുന്നു. ഗുരുശിഷ്യബന്ധത്തെക്കുറിച്ചു ഡാ. ഗോപാലപിള്ളയ്ക്കുള്ള സൂക്ഷ്മജ്ഞത ആശാനുമറിയാം. അതുകൊണ്ടു് ഗോപാലപിള്ള എഴുതിയ ഗുരുദേവചരിതം ജനസാമാന്യത്തിൽ പ്രചരിയ്ക്കുന്നതിനുമുൻപു് തൻെറ തിരുത്തൽവാദം പ്രചാരത്തിൽ വരണം. അതിനുവേണ്ടിയാണു് വളരെ ധൃതിയിലൊരു ജീവചരിത്രം തട്ടിക്കൂട്ടി തയ്യാറാക്കി സ്വന്തം പത്രാധിപത്യത്തിലുള്ള വിവേകോദയത്തിൽ പ്രസിദ്ധീകരിച്ചതു്. തന്ത്രം ഫലിക്കുകയും ചെയ്തു. നാണുവിൻെറ വഞ്ചിപ്പാട്ടിനെക്കാളും കുഞ്ഞുരാമൻ വൈദ്യൻെറ താരാട്ടിനെക്കാളും എളുപ്പത്തിൽ

ആശാൻെറ ലേഖനം ഈഴവസമുദായത്തിൻെറ വിവിധമേഖലകളിൽ പ്രചരിച്ചു. വളരെ തന്ത്രപരമായ ഒരടവാണ് കുമാരനാശാൻ സ്വീകരിച്ചതു്. ചട്ടമ്പിസ്വാമിയുടെ ശിഷ്യനല്ല നാരായണഗുരു എന്നു വെട്ടിത്തുറന്നു പറഞ്ഞില്ല. നാരായണഗുരുവിനു പുതിയൊരു ഗുരുവിനെ കൊടുത്തു. തിരുവനന്തപുരം റസിഡൻസിയിലെ തോട്ടം ജീവനക്കാരനായ ഒരു അയ്യാവു്. അദ്ദേഹം ജാതിയിൽ ബ്രാഹ്മണനെന്നാണ് ആശാനെപ്പോലുള്ളവർ ആദ്യം ധരിച്ചിരുന്നതു്. തോട്ടം ജീവനക്കാരനാണെന്നു് അറിഞ്ഞിരുന്നുമില്ല. നല്ലൊരു ഗൃഹസ്ഥൻ. കുറേ ഹഠയോഗമറിയാമായിരുന്നു തിരുവനന്തപുരത്തെ ഒരു കോണമാണ് തയ്ക്കാട്. അവിടെ മാത്രം അറിയപ്പെട്ടിരുന്ന ഒരാളാണു അയ്യാവെന്നു് പേട്ടയിൽ പരമേശ്വരൻ സൂചിപ്പിച്ചിട്ടുണ്ട്. ഹഠയോഗത്തോടൊപ്പം പശുമേപ്പും ഉണ്ടായിരുന്നുവത്രേ! ഏതായാലും, അതുവരെ നിലനിന്നിരുന്ന സകല ധാരണകളും വിരുദ്ധമായി ശ്രീനാരായണൻെറ ഗുരുപ്പട്ടം അയ്യാവിൻെറ തലയിൽ വച്ചുകൊടുത്തു. ചട്ടമ്പിസ്വാമിയെ രണ്ടുപേർക്കുമിടയിലുള്ള പരിചയക്കാരനായി തരം താഴ്ത്തുകയും ചെയ്തു. തുടർന്നു, ആശാനെഴുതിയ ജീവചരിത്രം 1091-ൽ മലബാറിലെ മിതവാദിയിൽ പകർത്തി പ്രസിദ്ധീകരിക്കപ്പെട്ടു. ചില ഭാഗങ്ങൾ വിട്ടുകളഞ്ഞുവെങ്കിലും ചട്ടമ്പിസ്വാമിയുടെ സ്ഥാനചലനം കല്ലുവച്ചപോലെ എടുത്തുകാണിച്ചിരുന്നു. ആശാൻെറ വാചകം ഇതാണ്. "ഇക്കാലത്തു സ്വാമി പ്രാചീനമലയാളം മുതലായ ഗ്രന്ഥങ്ങളുടെ കർത്താവായ കുഞ്ഞൻപിള്ള ചട്ടമ്പി എന്ന മഹാനുമായി പരിചയപ്പെടുകയും ആ വഴി തിരുവനന്തപുരത്തു് തൈക്കാട്ട് അയ്യാവു് എന്ന സുബ്രഹ്മണ്യഭക്തനും യോഗിയുമായ ഗുരുവിൻെറ അടുക്കൽ നിന്നു യോഗാഭ്യാസസംബന്ധമായ ഉപദേശം കൈക്കൊള്ളുകയും ചെയ്തു." (പുറം 419. അദ്ധ്യായം 3)

ഈ ഗൂഢതന്ത്രത്തിനു് കുമാരനാശാൻ മുതിർന്നതെന്തിനു് എന്നു് അന്വേഷിയ്ക്കുന്നതു് നന്നായിരിയ്ക്കും. പലതുണ്ട് ഹേതു. ഒന്നാമതായി, കുമാരനാശാൻെറ സ്വതസ്സിദ്ധമായ ജാതിക്കുശുമ്പ്. രണ്ടാമതായി, ഒരു നായരുടെ ശിഷ്യനാണ് നാരായണഗുരു എന്നു പറയുന്നതും പ്രചരിയ്ക്കുന്നതും ഒരു സംഘടനാപ്രവർത്തകൻ എന്ന നിലയിൽ ആശാനുണ്ടാക്കുന്ന പ്രായോഗിക വൈഷമ്യങ്ങൾ. മൂന്ന്, ഒരു വിവാദം തുടങ്ങിവച്ചാൽ പിന്നീടതൊരു വിവാദമായി എക്കാലത്തും തുടരുമെന്നുള്ള

ദൂരക്കാഴ്ച. ശ്രീനാരായണനെ സംബന്ധിച്ചും നിരവധി വിവാദങ്ങൾക്കു പഴുതുണ്ടായിരുന്നു. ആരെങ്കിലും അന്നു് തുടങ്ങിവച്ചിരുന്നെങ്കിൽ ഇന്നും വിവാദം തുടരുമായിരുന്നു. ആ വാസന തികച്ചും മനുഷ്യസഹജമാണു്. ഫലപ്രദമായ പത്രപ്രചരണം കൂടെയാകുമ്പോൾ കാര്യം മേളമയം തന്നെ.

ചട്ടമ്പിസ്വാമിയുടെ ശിഷ്യനാണു് നാരായണഗുരു എന്നു് സാധാരണക്കാരായ ഈഴവർ ധരിയ്ക്കുന്നതുകൊണ്ടു് സംഘടനാപ്രവർത്തനത്തിനു് ആശാനു് അതിയായ പ്രയാസം നേരിട്ടു. ഈ പ്രശ്നത്തിന്റെ എല്ലാവശങ്ങളും ശരിയ്ക്കു ബോദ്ധ്യമാകുന്നതിനു് സംഘടനാപ്രവർത്തനത്തിന്റെ പശ്ചാത്തലം തന്നെ ഗ്രഹിച്ചിരിക്കേണ്ടതുണ്ടു്. 1080 ലെ കലഹം പ്രത്യക്ഷത്തിൽ വലിയ കുഴപ്പമൊന്നും കൂടാതെയാണു് ശമിച്ചതെങ്കിലും ആശാനും പാർശ്വവർത്തികളും ചേർന്നു് നടത്തിയ മനശ്ശാസ്ത്രപരവും തന്ത്രപരവുമായ ചില നടപടികൾ മൂലം നായരീഴവബന്ധത്തിൽ ചില വിള്ളലുകൾ ഉണ്ടായിക്കഴിഞ്ഞിരുന്നു. ഇതിനെ ഫലപ്രദമായി ചൂഷണം ചെയ്തു എസ്. എൻ. ഡി. പി. യോഗത്തിന്റെ കൊടിക്കീഴിൽ സംഘടനാബോധമില്ലാത്ത സാധാരണ ജനങ്ങളെ അണിനിരത്താൻ ആശാൻ ഉത്സാഹിച്ചു. നായർവിരോധം വളർത്തുകയാണു് ആശാൻ കണ്ട എളുപ്പവഴി. നായന്മാരിൽ നിന്നു ഈഴവർക്കു രക്ഷയുണ്ടാകണമെങ്കിൽ ഈഴവർ സംഘടിയ്ക്കണമെന്നും അങ്ങനെ ഈഴവരുടെ സംഘടിതശക്തികൊണ്ടു് നായരുടെ കുത്തക പൊളിക്കണമെന്നതുമാണു് പ്രചരണത്തിന്റെ കാതലായ അംശം. നായന്മാരിൽ നിന്നു് ഈഴവർക്കു ഉപദ്രവമല്ലാതെ ഗുണമില്ലെന്നു് ആശാന്റെ സഹായിയായ മിതവാദി സി. കൃഷ്ണൻ പരസ്യമായി പ്രഖ്യാപിച്ചിട്ടുണ്ടു്. പക്ഷേ, നായന്മാരിൽ നിന്നു് ഈഴവർക്കു ഉപദ്രവമേ ഉള്ളു എന്ന പ്രചരണവും ഈഴവരുടെ രക്ഷാപുരുഷനായ ശ്രീനാരായണൻ ഒരു നായരുടെ ശിഷ്യനാണെന്നുള്ള ധാരണയും ഒന്നിച്ചുപോകുന്നവയല്ല.

ശ്രീനാരായണൻ ആരുടെ ശിഷ്യനാണെന്നുള്ളതു് അപ്രസക്തമാണെന്നും. അതു് പൊതുജനങ്ങൾക്കു അന്വേഷിക്കേണ്ട ബാദ്ധ്യതയില്ലെന്നും വാദിക്കപ്പെടാം. പൊതുജനങ്ങൾക്കു് ബാദ്ധ്യതയുണ്ടോ ഇല്ലയോ എന്നതു് വേറെ കാര്യമാണു്. പൊതുജനങ്ങൾ അന്വേഷിയ്ക്കാറുണ്ടു്, അന്വേഷിക്കാനുള്ള മനശ്ശാസ്ത്രപരമായ ഒരു വാസന സാധാരണ ജനങ്ങൾക്കുണ്ടു് എന്നതു് സത്യമാണു്. അതു് നിഷേധി

ക്കാനാവുന്നതല്ല. നിഷേധിച്ചിട്ടു കാര്യവുമില്ല. ഇന്നും, അന്നും എന്നും അങ്ങനെതന്നെ. ഒരു മഹാവ്യക്തിയെ പരാമർശിക്കുമ്പോൾ അയാൾ ആരുടെ ശിഷ്യനെന്ന് അന്വേഷിക്കുക സാധാരണയാണ്. ചില വിഭാഗങ്ങളിൽ പെട്ട ആളുകളെ സംബന്ധിച്ചിടത്തോളം ആരുടെ ശിഷ്യനാണെന്ന് നാം അറിയാതെ ചോദിച്ചുപോകും. വൈദ്യന്മാർ, ഗുസ്തിക്കാർ, സന്യാസിമാർ എന്നിവരാണ് അതിൽ പ്രധാനം. ഈഴവ സമുദായത്തിൽ പരസഹസ്രം പാരമ്പര്യവൈദ്യന്മാരുണ്ടല്ലോ. ഇവരിൽ അധികം പേർക്കും 'ഇന്നാരുടെ ശിഷ്യൻ' എന്നൊരു പരിവേഷം കാണും. വൈദ്യഗുരുവിന്റെ യോഗ്യതനോക്കി വൈദ്യശിഷ്യന്മാരുടെ യോഗ്യത അളക്കുന്ന പ്രവണതയും നമ്മുടെ നാട്ടിലുണ്ട്. എത്രയോ വൈദ്യന്മാർ തങ്ങളുടെ ഗുരുവിന്റെ പേരുകൂടി ബോർഡിൽ എഴുതുന്നു. ഗുസ്തിക്കാരെ സംബന്ധിച്ചും ആരുടെ ശിഷ്യനാണെന്ന ഉദ്വേഗം സർവസാധാരണമാണ്. നാമൊക്കെത്തന്നെ ആ പ്രവണതയ്ക്ക് അടിമപ്പെട്ടുപോകുന്നു. ഒരു വലിയ ഗുസ്തിക്കാരന്റെ പേരു പറയുമ്പോൾ അടുത്ത ചോദ്യം ആരുടെ ശിഷ്യൻ എന്നായിരിക്കും. അച്ഛനാരെന്ന് ആരും ചോദിക്കാറില്ല. ഇതേ മനശ്ശാസ്ത്രം തന്നെയാണ് സന്യാസിയുടെ കാര്യത്തിലും. വൈദ്യനേയും ഗുസ്തിക്കാരനേയും സന്യാസിയേയും അക്ഷരം പഠിപ്പിച്ചതാര് എന്നല്ല ചോദ്യത്തിന്റെ അർത്ഥം. അവരെ അവരാക്കിയ ഗുരുവാര് എന്നാണ്. അതുകൊണ്ട്, ചട്ടമ്പിസ്വാമിയുടെ ശിഷ്യനാണ് നാരായണഗുരു എന്നു പറയുന്നതു് സാധാരണജനതയെ സംബന്ധിച്ചിടത്തോളം പ്രധാനമാണ്. അതറിയാമായിരുന്നതുകൊണ്ടുതന്നെയായിരിക്കണം കുമാരനാശാൻ വിവാദത്തിന് തുടക്കം കുറിച്ചതു്. നിലവിലുള്ള ധാരണയെ പാടേ മാററിമറിക്കാൻ കഴിയുകയില്ലെന്ന് ആശാനറിയാം. കാരണം, മറുഭാഗത്തു നിന്നും എതിർപ്പുണ്ടാകുമെന്നും ഖണ്ഡനം വരുമെന്നും മനസ്സിലാക്കാനുള്ള ബുദ്ധി ആശാനുണ്ട്. അതറിഞ്ഞുകൊണ്ട് തന്നെയാണ് ആശാൻ പുതിയ തന്ത്രം സ്വീകരിച്ചതു്. സിദ്ധാന്തദശയിലുള്ളതിനെ വിവാദമാക്കി മാററണമെന്നേ ആശാന് ഉദ്ദേശമുണ്ടായിരുന്നുള്ളു എന്നു സ്പഷ്ടം. തന്റെ തിരുത്തൽ വാദം തെളിയിക്കാൻ താൻ അശക്തനാണെന്നും ഖണ്ഡനത്തെ നേരിടുന്നതു് അസാദ്ധ്യമാണെന്നും ആശാൻ തെളിയിച്ചു. പ്രതീക്ഷിച്ച പോലെ ഖണ്ഡനങ്ങൾ ഓരോന്നായി പുറത്തു വന്നു. ആശാൻ ഒഴിഞ്ഞുകളഞ്ഞു. രൂക്ഷമായ ഖണ്ഡനമായി, വാദമായി, പ്രതിവാദമായി. ആശാൻ ആഗ്രഹിച്ചതു് നടന്നു. അതാണ് ആശാന്റെ 'ജീനിയസ്സ്'.

# ആശാന്റെ പരുങ്ങൽ

ഈഴവ പത്രാധിപത്യത്തിലുള്ള വിവേകോദയത്തിലും മിതവാദി
യിലും വന്ന ആശാന്റെ ലേഖനം ചട്ടമ്പിസ്വാമിയേയും നാരായണഗു
രുവിനേയും അടുത്തറിയാവുന്ന പല വ്യക്തികളേയും ചൊടിപ്പിച്ചു.
ആശാന്റെ അല്പത്വത്തെപ്പററി പരക്കെ വിമർശനമുണ്ടായി. നെറി
കേടും ഗുരുദ്രോഹവുമാണ് ആശാൻ പറയുന്നതെന്നു് ഈഴവരിൽ
തന്നെ പലരും അഭിപ്രായപ്പെട്ടു. പക്ഷേ, ആശാന്റെ മറിമായം
കൂടുതൽ കുഴക്കിയതു് ശ്രീനാരായണഗുരുവിനെയായിരുന്നു. താൻ ഗുരു
നാഥനായി കരുതുന്ന ഒരു മഹാത്മാവിനെ തന്റെയും ഗുരുനാഥ
ന്റെയും കൺമുമ്പിൽ വച്ചു് ഗുരുസ്ഥാനത്തുനിന്നു് തന്റെയൊരു അനു
ചരൻ 'നീക്കംചെയ്യുന്നതു്'' അദ്ദേഹത്തെ വളരെയേറെ സങ്കടപ്പെ
ടുത്തി. ഗുരുവിനെ നിന്ദിയ്ക്കാൻ വയ്യ. സംഘടനാപ്രമാണിയെ തള്ളി
പ്പറയാനും വയ്യ. ഒന്നു് ആത്മവഞ്ചനയെങ്കിൽ മറേറതു് സമുദായ
പ്രവർത്തനരംഗത്തു് വിള്ളലുണ്ടാക്കുന്ന മഹാവിന. അങ്ങനെ, ഒന്നിനും
വയ്യാതെ ഗുരുദേവൻ ധർമ്മസങ്കടത്തിലായി. ഇതിനിടയിൽ, ശ്രീനാ
രായണന്റെ അറിവോടുകൂടിയാണ് കുമാരനാശാൻ പുതിയ തിരു
ത്തൽ വാദം കൊണ്ടുവന്നതെന്നും കുമാരനാശാന്റെ ജാതിക്കുശുമ്പു്
ഗുരുദേവനേയും തീണ്ടിത്തുടങ്ങിയിട്ടുണ്ടെന്നുമുള്ള മറെറാരു ചിന്താഗതി
ചില കേന്ദ്രങ്ങളിൽ പൊന്തിവന്നു. അതു് ശ്രീനാരായണനെ വളരെ
യധികം വേദനിപ്പിച്ചു. പരിചിതമായ മുഖങ്ങൾ മങ്ങുന്നതും അടുത്ത
ആത്മാവുകൾ അകലുന്നതും അദ്ദേഹം കണ്ടു. കഴിഞ്ഞുപോയ വസ
ന്തങ്ങളേയും ശരത്തുകളേയും വിസ്മരിയ്ക്കാൻ വയ്യ. പരസ്പരസ്നേഹ
ത്തിന്റെ പരാഗരേണുക്കൾ പൊഴിയുന്ന വസന്തങ്ങൾ. പരസ്പര
വിശ്വാസത്തിന്റെ കനികളിൽ തേനൂറുന്ന ശരത്തുകൾ. അന്നു്
തന്നിലാരും ജാതികണ്ടിരുന്നില്ല. തന്നെ ജാതിക്കോലമായും കണ്ടവ
രില്ല. അനുയായിയുടെ അപാകതമൂലമുണ്ടായ മാനസികമായ
അസ്വാസ്ഥ്യം ഗുരുദേവനെ സംബന്ധിച്ചിടത്തോളം ഗുരുതരമായ
ആത്മസംഘട്ടനമായി മാറി. അദ്ദേഹത്തിന്റെ സത്വഗുണസമ്പന്ന
മായ ആത്മാവു്, അന്തർമുഖമായ സത്യത്തെ ഉപാസിയ്ക്കുന്ന ശുദ്ധ

മായ ആത്മാവു്, അനുചരൻെറ അപമര്യാദയോർത്തു പിടഞ്ഞു. തൻെറ മേൽ ആരോപിതമായ ജാതിബോധത്തെയെങ്കിലും പച്ചയായി നിഷേധിക്കേണ്ടതു് നാളതുവരെ താൻ ഉപാസിച്ച മൂല്യങ്ങളുടെ പേരിൽ ആവശ്യമായിത്തീൎന്നു. അതുകൊണ്ടു് കൊല്ലം 1091-ാമാണ്ടു് ഇടവം 15-ാനു- ശ്രീനാരായണൻ താഴെക്കാണുന്ന പരസ്യം പത്രങ്ങളിൽ കൊടുത്തു.

## പരസ്യം

നാം ജാതിമതഭേദം വിട്ടിട്ടു് ഇപ്പോൾ എതാനും സംവത്സരങ്ങൾ കഴിഞ്ഞിരിക്കുന്നു. എന്നിട്ടും ചില പ്രത്യേകവൎഗ്ഗക്കാർ നമ്മെ അവരുടെ വൎഗ്ഗത്തിൽ പെട്ടതായി വിചാരിച്ചും പ്രവൎത്തിച്ചും വരുന്നതായും അതു് ഹേതുവാൽ പലൎക്കും നമ്മുടെ വാസ്തവത്തിനു വിരുദ്ധമായ ധാരണയ്ക്കു ഇടയാകുന്നുണ്ടെന്നും അറിയുന്നു.

നാം പ്രത്യേക ജാതിയിലോ മതത്തിലോ ഉൾപ്പെടുന്നില്ല. ഉൾപ്പെടുന്നതുമല്ല. വിശേഷിച്ചും നമ്മുടെ ശിഷ്യവൎഗ്ഗത്തിൽനിന്നും മേൽ പ്രകാരം ഉള്ളവരെ മാത്രമേ നമ്മുടെ പിൻഗാമികളായി വരത്തക്ക വിധം അല്ലവ അദ്വൈതാശ്രമത്തിൽ ശിഷ്യസംഘത്തിൽ ചേൎത്തിട്ടുള്ളവെന്നും മേലും ചേൎക്കയുള്ളവെന്നും വ്യവസ്ഥപ്പെടുത്തിയിരിക്കുന്നതും ആകുന്നു.

ഈ വസ്തുത പൊതുജനങ്ങളുടെ അറിവിലേക്കായി പ്രസിദ്ധം ചെയ്തിരിക്കുന്നു

എന്നു ശ്രീനാരായണഗുരു (മുദ്ര)

ഇതിനകം മലയാളപത്രങ്ങളിലും മാസികകളിലും ആശാൻെറ വ്യാജപ്രസ്താവനയെ ചോദ്യം ചെയ്യുന്ന ഒട്ടേറെ ലേഖനങ്ങൾ വന്നു. 1091 ധനു ലക്കം ധൎമ്മപോഷിണിയിൽ പ്രശസ്തനായ പന്നിശ്ശേരി നാണുപിള്ള എഴുതിയ "ഒരു വിപ്രതിപത്തി" എന്ന ലേഖനമായിരുന്നു അതിൽ പ്രധാനം. ആശാനെക്കാൾ പ്രഗത്ഭനും പണ്ഡിതനും ശ്രീനാരായണനെ അടുത്തറിയുന്നവനുമായ പന്നിശ്ശേരിയുടെ വെല്ലുവിളി ഉഗ്രമായിരുന്നു. ശ്രീനാരായണൻ ചട്ടമ്പിസ്വാമിയുടെ ശിഷ്യനായിരുന്നു എന്നതിനു് അന്നുവരെ ലഭിച്ചിട്ടുള്ള സകല തെളിവുകളും

സമാഹരിച്ച് അതിന്റെ അടിസ്ഥാനത്തിൽ കുമാരനാശാനെ വെല്ലുവിളിയ്ക്കുകയാണ് പന്നിശ്ശേരി ചെയ്തതു്. തന്റെ ഗുരു ചട്ടമ്പിസ്വാമിയാണോ അയ്യാവാണോ എന്ന് വ്യക്തമാക്കണമെന്ന് പന്നിശ്ശേരി നാരായണഗുരുവിനോടും ആവശ്യപ്പെട്ടു. പന്നിശ്ശേരി എഴുതി: "ഈ ഒരു ലേഖനം ഇങ്ങനെ കണ്ടതുകൊണ്ട് മുമ്പു പല രേഖകളാൽ ഉറപ്പിച്ചുവച്ചിരുന്ന അഭിപ്രായത്തെ ചുവടേ പറിച്ച് എറിയാറായിട്ടില്ല. എങ്കിലും ഒരാളെ സംബന്ധിച്ചെഴുതുന്ന ജീവചരിത്രങ്ങളിൽ ഓരോന്നിലും ഓരോവിധം വ്യത്യസ്താഭിപ്രായങ്ങൾ കാണുന്നതായാൽ കാലാന്തരത്തിൽ വായനക്കാർക്ക് അവ നിരുപയോഗങ്ങളായിത്തീരുമെന്നുള്ളതിനാൽ ഇതിന്റെ നിശ്ചിതാഭിപ്രായം അറിയേണ്ടതു തന്നെ. നാണുഗുരു അവർകൾ ഇതു സംബന്ധമായി യാതൊരു സ്വാഭിപ്രായപ്രകടനവും ചെയ്തിട്ടുള്ള പ്രകാരം അറിവില്ല. അതുകൊണ്ട് അദ്ദേഹം തന്നെ ഈ അഭിപ്രായഭേദങ്ങളെ പരിഹരിയ്ക്കാൻ ശ്രമിയ്ക്കുന്നതു് യുക്തമായിരിക്കുമെന്ന് തോന്നുന്നു. അധികകാലതാമസം കൂടാതെ മുമ്പ് പറഞ്ഞ രണ്ടുപേരിൽ ആരാണ് തന്റെ യഥാർത്ഥഗുരുവെന്നു സ്ഥാപിച്ചു നാണുഗുരു അവർകൾ ഒരു ലേഖനമോ മറ്റോ പ്രസിദ്ധം ചെയ്തു കാണ്മാൻ ആഗ്രഹിയ്ക്കുന്നു. അങ്ങിനെ ചെയ്യാതിരിയ്ക്കുന്ന പക്ഷം മിതവാദിയിൽ കണ്ടതിനെ വകവെക്കാതെ കൂടുതൽ തെളിവുള്ള ഭാഗത്തെ ആശ്രയിച്ച് ഗുരു ചട്ടമ്പിസ്വാമികൾ തന്നെ എന്നു ഞാൻ തീർച്ചയാക്കുന്നതാണ്".

പന്നിശ്ശേരിയുടെ ലേഖനത്തിനെതിരായി കുമാരനാശാൻ ഒരു വാക്കുപോലും ഉരിയാടാൻ ധൈര്യപ്പെട്ടില്ല. ഒരു മനുഷ്യജീവിയും ഒരക്ഷരം പറഞ്ഞില്ല. തുടർന്ന് 1092 വൃശ്ചികം 17-ാനു- യിലെ മലയാളിയിൽ പന്നിശ്ശേരി മറ്റൊരു ലേഖനമെഴുതി തന്റെ വെല്ലുവിളി ആവർത്തിച്ചു. ആശാന്റെ നാവടഞ്ഞുപോയി. ഒരക്ഷരം ആശാൻ മിണ്ടിയില്ല. ആശാന്റെ അനുചരന്മാരും ആരുംതന്നെ മിണ്ടിയില്ല. ചട്ടമ്പിസ്വാമിയും നാരായണഗുരുവും ഇരുഭാഗത്തുമുള്ള സകല പ്രമാണിമാരും ആയുരാരോഗ്യസമേതം വാഴുന്ന കാലത്താണ് ഈ സംഭവങ്ങളുണ്ടായതെന്ന് ഓർക്കുക. എങ്കിലും, ചട്ടമ്പിസ്വാമിയുടെ ശിഷ്യനല്ല നാരായണഗുരു എന്ന് ഒരു മനുഷ്യജീവിപോലും പറഞ്ഞില്ല.

1092-ാമാണ്ട് ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികളുടെ ദേവാർച്ചാപദ്ധതി എന്ന ഗ്രന്ഥത്തിന് പരമഗുരുപാദരായ ചട്ടമ്പിസ്വാമികൾ ഒരു ഉപോദ്ഘാതമെഴുതുകയുണ്ടായി. 1092-ാമാണ്ടു വൃശ്ചികം

10-ാനു- ആലുവായിൽ വച്ചാണ് അതെഴുതിയതു്. അതിൽ ചട്ടമ്പി സ്വാമി ഇപ്രകാരം പറഞ്ഞു:-

"അമരനായകപ്പെരുമാക്കന്മാർ യുഗാന്തരാരംഭ കാലാവധി നിഷ്പ്രതിഘമായി നിലനിന്നു പോന്നവയെങ്കിലും പ്രാകൃതവസ്തു നിയമപ്രകാരം കാലപര്യയം കൊണ്ടു രജശ്ഛടാച്ഛന്നമായ ദർശന പഥത്തിൽ നിന്നും വിദൂരവർത്തികളും ആത്മാനാത്മലോകങ്ങൾ രണ്ടിലും ഒന്നുപോലെ ദൃഢമൂലങ്ങളുമായുള്ള വൈദഗ്ദ്ധ്യസദ്ഭാവാദികളെ ഉദ്ദേശ്യപ്രതിനിർദ്ദേശ്യരീതിയിൽ പടിപടിയാകെ സയുക്തി പ്രമാണവിന്യാസം വ്യവസ്ഥാപിക്കുന്നതിനായി നായക മൂർദ്ധാഭിഷിക്തരായ സമാജവിയന്മണികളുടെ ഹൃദയപൂർവ്വസാദരോപോത്സാഹത്തിന്റെ ഫലമായും പൂർവ്വപ്രത്യായിതപുരുഷധൗരേയരുടേയും മററും ഉപയോഗാർത്ഥം പുറപ്പെട്ടിട്ടുള്ള "പ്രാചീനമലയാളാ"ദി വഴിയായും നായർ സമുദായത്തിനു ഉച്ചൈസ്സായി ഉണ്ടായിരിക്കുന്ന ഉണർവിൽ എൻ-എസ്-'സൊസൈററി' - 'സമാജ' - സന്താനങ്ങൾക്കും മററും ദേവാർച്ചനവിഷയത്തിൽ സ്വാതന്ത്ര്യമുന്നയിക്കാൻ വേണ്ടി രചിച്ചിട്ടുള്ള ഈ പുസ്തകത്തിന്റെ മുദ്രണോപക്രമത്തെ ഞാൻ സശിര:കമ്പം അംഗീകരിക്കുന്നു.

യോഗജ്ഞാനപാരംഗമതയ്ക്കു - യോഗജ്ഞാനപ്രമേയങ്ങളെ സമ്പ്രദായരീത്യാ ഗ്രഹിക്കയും പരിശീലിക്കയും ചെയ്തു ആരൂഢപദത്തിലെത്തുന്നതിന്-അനേകസംവത്സരക്കാലം എന്നോടു കൂടി വസിച്ചിട്ടുള്ള എന്റെ പ്രഥമശിഷ്യൻ നാണുഗുരുവെന്നു പറയുന്ന ആൾ ആ സമുദായത്തിന്റെ അഭ്യുത്ഥാനത്തിനായി അവരുടെ ഇടയിൽ ദേവാർച്ചനാദിയെ പുരസ്കരിച്ച് ബഹുവിധകാര്യങ്ങളാൽ സ്വാതന്ത്ര്യമുണ്ടാക്കിയതുപോലെ മറെറാരു സമുദായത്തിനു സ്വയം കൃതാനർത്ഥനിലയിൽ വന്നുകൂടിയ അന്യേച്ഛാധീനവൃത്തിയെ നിഷ്കാസനം ചെയ്യാൻ ഉദിതീയ ശിഷ്യൻ ഇങ്ങനെ ഗ്രന്ഥകരണാദിയിൽ പ്രവർത്തിയ്ക്കുന്നതു ഗൌണാത്മതാഭ്യാസദൃഷ്ട്യാ ചാരിതാർത്ഥ്യജനകമായിരിയ്ക്കുന്നു. എന്നാൽ ഫലവിഷയത്തിൽ വൈഷമ്യം കാണുന്നതു് ഭോക്തൃനിഷ്ഠമായ തത്തദവസ്ഥാഭേദം മൂലമാണെന്നു വിചാരദൃഷ്ടിക്കു കാണാവുന്നതാകുന്നു."

ഈ ഉപോദ്ഘാതം എഴുതിയ കൊല്ലം 1092 ൽ ശ്രീനാരായണനും കുമാരനാശാനും മിതവാദി കൃഷ്ണനും സി. വി. കുഞ്ഞുരാമനും

മൂക്കോത്തു കുമാരനും ജീവിച്ചിരുന്നു എന്ന കാര്യം പ്രത്യേകം ഓൎമ്മിയ്ക്കണം. ഇവരെല്ലാം തന്നെ അതു് വായിയ്ക്കുകയും ചെയ്തിരിക്കണം. ആരെങ്കിലും ഒരക്ഷരം എതിൎത്തു പറഞ്ഞോ ? ഇല്ല. വാസ്തവത്തിൽ ചട്ടമ്പിസ്വാമിയുടെ ശിഷ്യനായിരുന്നില്ല ശ്രീനാരയണനെങ്കിൽ ചട്ടമ്പിസ്വാമിയെപ്പോലെ ഉന്നതനായ ഒരാൾ ഇങ്ങനെ പറയുമായിരുന്നില്ല. പറഞ്ഞതു് സത്യവിരുദ്ധമാണെങ്കിൽ ശ്രീനാരായണനോ അദ്ദേഹത്തിന്റെ പരസ്തുതം "അടവിൽജന"ങ്ങളോ അനങ്ങാതെ ഇരിയ്ക്കുകയും ചെയ്യുമായിരുന്നില്ല. ഇത്ര പച്ചയ്ക്കു് ഉള്ളകാര്യം തുറന്നു പറഞ്ഞിട്ടും ആശാനും പരിവാരവും മിണ്ടിയില്ല എന്ന ഒരൊററക്കാരണം കൊണ്ടു തന്നെ പറഞ്ഞതു് സത്യമാണെന്നും അനിഷേധ്യമായ സത്യമാണെന്നും വ്യക്തമാകുന്നു.

അതിനുശേഷം കൊല്ലം 1095 ൽ ശ്രീനീലകണ്ഠതീർത്ഥപാദചരിത്ര സമുച്ചയത്തിന്റെ ഒന്നാം ഭാഗം പ്രസിദ്ധീകൃതമായി. ശ്രീനാരായണന്റെ യോഗവിദ്യാഗുരു ശ്രീചട്ടമ്പിസ്വാമിതന്നെ എന്നു് സംശയാതീതമായി തെളിയിയ്ക്കാൻ പര്യാപ്തമായ മൗലികപ്രാധാന്യമുള്ള പല സത്യങ്ങളും അതിൽ അടങ്ങിയിട്ടുണ്ടായിരുന്നു. പണ്ടു് ധൎമ്മപോഷിണിയിലും മലയാളിയിലും മററും താൻ പറഞ്ഞ വസ്തുകളെല്ലാം ക്രോഡീകരിച്ചുകൊണ്ടു് പന്നിശ്ശേരി സമർത്ഥമായൊരു അവഗ്രഥനം നൽകി. സത്യമെന്താണെന്നുള്ളതിനെക്കുറിച്ചു് തനിയ്ക്കു പറയാനുള്ളതു് ആ ബൃഹത്പുസ്തകത്തിൽ പന്നിശ്ശേരി ആവൎത്തിയ്ക്കുകയും ചെയ്തു. കുമാരനാശാൻ ഉൾപ്പെടെയുള്ള കഥാപുരുഷന്മാരെല്ലാം അന്നും ജീവിച്ചിരുന്നു. ആൎക്കും ഒന്നും പറയാനുണ്ടായിരുന്നില്ല. തോററു് തുന്നംപാടി തൊപ്പിയും വച്ചു് അവർ സ്ഥലം വിടുകയാണുണ്ടായതു്.

മറെറാരു പ്രധാനകാര്യം കൂടെ ഈ പുസ്തകം വിളംബരം ചെയ്തു. 1090-ാം മാണ്ടു് ചട്ടമ്പിസ്വാമിയ്ക്കു വന്ന ഒരു കത്തും അതിനു് സ്വാമി അയച്ച മറുപടിയുമായിരുന്നു അതു്. ഈ കത്തിടപാടിനെക്കുറിച്ചു പറയുന്നതിനുമുൻപു് അതിനിടയാക്കിയ സാഹചര്യത്തെക്കുറിച്ചു് അറിഞ്ഞിരിയ്ക്കേണ്ടതുണ്ടു്. നായരീഴവഭേദം കൂടാതെ ചട്ടമ്പിസ്വാമി സാമൂഹ്യസേവനമനുഷ്ഠിയ്ക്കുമ്പോൾത്തന്നെ നായന്മാരിലും ഈഴവരിലും പെട്ട നല്ല ഒരു വിഭാഗം ആളുകളുടെ ആത്മീയനേതൃത്വം കൈയേററു് പ്രവൎത്തിച്ചിരുന്ന ഒരു അവധൂതനായിരുന്നു ആലത്തൂർ ആശ്രമ

ത്തിലെ ബ്രഹ്മാനന്ദ ശിവയോഗി. അദ്ദേഹം വിഗ്രഹപൂജയെ അനു കൂലിച്ചിരുന്നില്ല. ക്ഷേത്രാരാധനയും വിഗ്രഹപൂജയും കൂടാതെ തന്നെ കൈവല്യമടയാമെന്നതാണ് ഉപദേശം. ശ്രീനാരായണഗുരുവിൻെറ ക്ഷേത്രസ്ഥാപനവും പുതിയ പ്രതിഷ്ഠാപരിപാടിയും ഈഴവരെ വിഗ്രഹാരാധനക്കാരാക്കി മാററുമെന്ന് ആലത്തൂരിൻെറ അനുയായികളായ ഈഴവപ്രമാണിമാർ ഭയന്നു. അവരുടെ ഭയം ശരിയുമായിരുന്നു. തന്നിമിത്തം ആലത്തൂർശിവയോഗിയുടെ അനുയായികളും ശ്രീനാരായണൻെറ അനുയായികളും തമ്മിൽ പല സ്ഥലങ്ങളിലും വച്ച് സംഘട്ടനങ്ങളുണ്ടായി. ശ്രീനാരായണൻെറ ക്ഷേത്രപ്രതിഷ്ഠാപരിപാടികൾക്കുണ്ടാകുന്ന വിഘ്നം തീർക്കുന്നതിന് വേണ്ടി ഫലപ്രദമായി ഇടപെടാനുള്ള നേരിയ ധാർമ്മികബാദ്ധ്യത ചട്ടമ്പിസ്വാമിയ്ക്കുമുണ്ടായിരുന്നു. കാരണം, ശ്രീനാരായണനെ പുതിയ ക്ഷേത്രങ്ങൾ സ്ഥാപിയ്ക്കാൻ പ്രേരിപ്പിച്ചതും ബിംബം പ്രതിഷ്ഠിക്കാൻ പഠിപ്പിച്ചതും ചട്ടമ്പിസ്വാമിയായിരുന്നു. ഈ ധാർമ്മികപ്രേരണയ്ക്ക് വശംവദനായി ചട്ടമ്പിസ്വാമികൾ സജീവമായി രംഗത്തിറങ്ങി പ്രവർത്തിക്കതന്നെ ചെയ്തു. വഴക്കും ലഹളയും തടയുക മാത്രമല്ല ആലത്തൂരിൻെറ അനുചരന്മാരിൽ നിന്നുമുണ്ടാകാനിടയുള്ള ശല്യത്തെ ശാശ്വതമായി തടയുന്നതിന് വേണ്ട നടപടികൾ സ്വീകരിയ്ക്കുകയും ചെയ്തു. അവരുടെ അന്നത്തെ വേദപുസ്തകം ബ്രഹ്മാനന്ദശിവയോഗി എഴുതിയ മോക്ഷപ്രദീപമായിരുന്നു. അതുകൊണ്ട് മോക്ഷപ്രദീപത്തെ കശാപ്പുചെയ്യാൻ തന്നെ ചട്ടമ്പിസ്വാമി തീരുമാനിച്ചു. വേദാധികാരനിരൂപണം പോലുള്ള ഗ്രന്ഥങ്ങൾക്കു രൂപം നൽകിയ തീക്ഷ്ണമായ മനീഷയ്ക്ക മോക്ഷപ്രദീപത്തെ ഖണ്ഡിയ്ക്കുക ഒരു വിനോദം മാത്രമാണെന്നു സകലർക്കുമറിയാമായിരുന്നു. ഏതായാലും ചട്ടമ്പിസ്വാമി മോക്ഷപ്രദീപത്തെ കശാപ്പുചെയ്യുന്ന പണി ആരംഭിച്ചപ്പോൾ ബ്രഹ്മാനന്ദശിവയോഗിയുടെ അനുയായികൾ യോഗം ചേർന്നു മോക്ഷപ്രദീപത്തെ ഖണ്ഡിക്കരുതേ എന്നു ചട്ടമ്പിസ്വാമിയോടു അഭ്യർത്ഥിച്ചു. ഇതു് സംബന്ധമായി തെക്കേടത്തു രാമൻ പിള്ള, സി. പത്മനാഭമേനോൻ, ആർ. രാമൻപിള്ള എന്നിങ്ങനെ മൂന്നുപേർ ചേർന്നു കടുത്തുരുത്തിയിൽ നിന്നു 1090-ാം മാണ്ടു് ചിങ്ങം 26-ാനു- ചട്ടമ്പിസ്വാമികൾക്ക് ഒരു അപേക്ഷ അയയ്ക്കുകയുണ്ടായി. ഈ എഴുത്തിൽ രാമൻപിള്ളയും കൂട്ടരും വാരി പ്രയോഗിച്ചിട്ടുള്ള നാനാവിധമായ നയതന്ത്രങ്ങളും തന്ത്രയുക്തികളും ചതുരുപായങ്ങളും ഉപായചാതുരിയും

ആരെയും അമ്പരപ്പിയ്ക്കും. അനുഗൃഹീതമായ വാക്ചാതുരിയും അനുപമമായ ആശയക്കൊഴുപ്പും ഒത്തിണങ്ങിയ ആ കത്തു തയ്യാറാക്കിയ വ്യക്തി ആരായാലും അസാമാന്യൻ തന്നെ. സ്വാമിയ്ക്കെതിരായി ചില ഒളിയമ്പുകളും സമർത്ഥമായി പ്രയോഗിച്ചിട്ടുണ്ട്. അതിലൊന്ന് ഇതാണ്: മോക്ഷപ്രദീപം ഒരിക്കലും ചട്ടമ്പിസ്വാമിയ്ക്കോ അദ്ദേഹത്തിന്റെ പ്രവൎത്തനങ്ങൾക്കോ എതിരല്ല. വാസ്തവത്തിൽ മോക്ഷപ്രദീപം കൊണ്ടുള്ള ഉപദ്രവം നാരായണഗുരുവിനും കുറേ ഈഴവൎക്കും മാത്രമാണ്. അതറിഞ്ഞിരുന്നിട്ടും ചട്ടമ്പിസ്വാമി ജാതിചിന്തയ്ക്കതീതമായി ഈഴവപക്ഷത്തു് നിൽക്കുന്നു. അങ്ങനെ മഹാനായൊരു നായർയോഗിയെ എതിൎത്തുകൊണ്ടും ഈഴവപക്ഷത്തു് നിലയുറപ്പിച്ച് ജാതിയില്ലായോഗിയായതിന്റെ പ്രയോജനമെന്താണ്? ഇന്നലെവരെ ശിഷ്യനെന്ന് അഭിമാനത്തോടെ പറഞ്ഞു നടന്നിരുന്ന നാണുഗുരു ഇന്നിതാ ശിഷ്യനല്ലെന്നു വന്നിരിയ്ക്കുന്നു. ഈഴവൎക്കും നാണുഗുരുവിനും വേണ്ടി എന്തു ചെയ്താലും നന്ദികേടായിരിക്കും ഫലം. അതുകൊണ്ടു് നാണുഗുരുവിന് വേണമെങ്കിൽ നാണുഗുരുതന്നെ മോക്ഷപ്രദീപത്തെ ഖണ്ഡിയ്ക്കുകയോ അതിന്റെ സിദ്ധാന്തവ്യാപനത്തെ തടയുകയോ ചെയ്യട്ടെ. ചട്ടമ്പിസ്വാമി എന്തിന് ആക്കാൎക്കും വേണ്ടി ഓക്കാനിക്കുന്നു? എത്ര സഹായം ചെയ്താലും ഒടുവിൽ നന്ദികേടായിരിയ്ക്കും പ്രതിഫലം. ഇതാണ് കത്തിന്റെ സാരം. ഈ അൎത്ഥം വരത്തക്കവണ്ണം വാചകങ്ങൾ കല്ലുവച്ചപോലെ കത്തിൽ പതിപ്പിച്ചിട്ടുണ്ടായിരുന്നു. അതിങ്ങനെയാണ്:-

"അവിടത്തെ ശ്രമങ്ങൾക്കൊന്നിനും മോക്ഷപ്രദീപമാകട്ടെ അതിന്റെ കൎത്താവാകട്ടെ എതിരായിനിൽക്കുന്നില്ല. ഈ സ്ഥിതിക്ക് അവിടുത്തെ മോക്ഷപ്രദീപത്തെ എതിൎക്കുന്നതിന് എന്തു ന്യായയുക്തതയാണുള്ളതു്. നാണുഗുരുസ്വാമിയുടെ ക്ഷേത്രസ്ഥാപനങ്ങൾക്ക ചില തടസ്ഥങ്ങൾ ഉണ്ടാക്കുന്നതിനൊരുമ്പെട്ടിരുന്ന ചില ഈഴവൎക്ക മോക്ഷപ്രദീപം ഒരു സഹായമായി ഭവിച്ചിരിക്കാം. അതിനിടയ്ക്ക് അവിടന്നെന്തിന് ചാടിവീഴുന്നു? നാണുഗുരുസ്വാമി തന്നെ നേരിടട്ടെ, വാദിയ്ക്കട്ടെ, ജയിക്കട്ടെ; അഥവാ തോൽക്കട്ടെ. നാണുഗുരുസ്വാമി അവിടത്തെ ആശ്രിതനോ ശിഷ്യനോ സഹപാഠിയോ ആയിരിക്കാം. ആയിരിക്കട്ടെ. അവിടത്തോടു് വല്ല സംശയവും ചോദിച്ചാൽ പറഞ്ഞുകൊടുക്കണം. അല്ലാതെ നാണുസ്വാമിയെ അവിടന്നു മാററിനിൎത്തിട്ടു അവിടന്നു നേരിടണമോ-ആവശ്യമില്ല. സ്വസമുദായ

ത്തിൽ ഒരു ഭിന്നകക്ഷി അവിടത്തേക്കുണ്ടാക്കുവാൻ തക്കവണ്ണം അവിടന്നു പ്രവർത്തിക്കാതിരിക്കണമെന്നു ഞങ്ങൾ അപേക്ഷിക്കുന്നു."

ഈ കത്തിനു് ചട്ടമ്പിസ്വാമി നൽകിയ മറുപടി കത്തിനെക്കാൾ ഉഗ്രമായ രീതിയിലായിരുന്നു. സ്വതസ്സിദ്ധമായ വിനയം വിടാതെ സഭ്യമായി, അന്തസ്സായി, ശാലീനമായ രീതിയിൽ, അതേ സമയം ശക്തവും രൂക്ഷവുമായ ശൈലിയിൽ ചങ്കിൽ തറയ്ക്കാൻതക്ക വണ്ണമായിരുന്നു സ്വാമി കൊടുത്ത മറുപടി. അദ്ദേഹമെഴുതി:-

"ഞാനെഴുതുന്ന പുസ്തകങ്ങളെക്കുറിച്ചു് ആരെങ്കിലുമെന്തെങ്കിലും പറഞ്ഞാൽ അതിൽ അസഭ്യമായി വല്ലതുമുണ്ടായിരുന്നാൽ അതിലേക്കു വന്ദനം പറഞ്ഞുകൊള്ളുകയും സഭ്യങ്ങളായുള്ളവയെ നമസ്കാരപൂർവ്വം സ്വീകരിച്ചുകൊള്ളുകയും മാത്രമേ ചെയ്യുകയുള്ളു എന്നുള്ള നിശ്ചയത്തേയും നശിച്ചു നാമാവശേഷമായിപ്പോയതും ശരിയായി ഉത്സാഹിച്ചു പ്രവർത്തിക്കുന്ന പക്ഷം പൂർവ്വസ്ഥിതിയിൽ വരുന്നതിനു പാടില്ലാത്തതുമായ ഒരു വർഗ്ഗത്തെ സംബന്ധിച്ചല്ലല്ലോ ഞാനെഴുതിയതു് എന്നൊരു സമാധാനത്തെയും ഞാൻ മുൻകൂട്ടി സൂക്ഷിച്ചുവെച്ചിട്ടുണ്ടു്."

"ഞാനും, മുമ്പു യോഗജ്ഞാനവിഷയങ്ങളിൽ എന്റെ ശിഷ്യനായിരുന്നതുകൊണ്ടു് നാണുഗുരുസ്വാമി എന്നയാളും ഈഴവരിൽ ചിലരും തങ്ങളിൽ പഴയ പരിചയക്കാരാണു്. അവർ സ്വജനക്ഷേമാർത്ഥം ക്ഷേത്രപ്രതിഷ്ഠ മുതലായവ നടത്തുന്നതായി കേൾവിയുണ്ടു്. ടി ആളിനു മതവാദത്തിനിറങ്ങണമെന്നു തോന്നുന്ന കാലത്തു് അതിലേക്കായിട്ടു് മറ്റൊരുത്തരുടെ സഹായമോ ഉപദേശമോ വേണ്ടതായി വരുമെന്നു് തോന്നുന്നില്ല."

ഈ കത്തും മറുപടിയും അടങ്ങുന്ന ചരിത്രസമുച്ചയം 1095–ാമാണ്ടാണു് പ്രസിദ്ധീകരിച്ചതു്. അക്കാലത്തു് കത്തെഴുതിയ ആളുകളും മറുപടിയെഴുതിയ ചട്ടമ്പിസ്വാമിയും കത്തിൽ പരാമർശിക്കപ്പെട്ട നാണുഗുരുവും ജീവിച്ചിരുന്നു. കുമാരനാശാനും മൂർക്കോത്തു കുമാരനും കൂട്ടരും ജീവിച്ചിരുന്നു. ചട്ടമ്പിസ്വാമിയുടെ ശിഷ്യനല്ല ശ്രീനാരായണനെങ്കിൽ ചട്ടമ്പിസ്വാമി ഇങ്ങനെ പറയുമായിരുന്നോ? കത്തു് പ്രസിദ്ധീകരിക്കുമ്പോൾ ശ്രീനാരായണൻ ജീവിച്ചിരുന്നില്ലേ? കുമാരനാശാനുണ്ടായിരുന്നില്ലേ? സ്വന്തം അഭിപ്രായത്തോടെങ്കിലും ആശാനു് ആത്മാർത്ഥതയുണ്ടായിരുന്നെങ്കിൽ, സക്കാരിന്റെ മുഖത്തുനോക്കി

മാററുവിൻ ചട്ടങ്ങളെ എന്നു പറഞ്ഞ ആശാന് മാററുവിൻ ഈ പ്രയോഗങ്ങളെ എന്ന് പറയരുതായിരുന്നോ ? പറഞ്ഞില്ല. ഈ പുസ്തകത്തെ മലയാളത്തിലെ സകല വലിയ പത്രങ്ങൾക്കും അഭിപ്രായത്തിനയയ്ക്കുകയുണ്ടായി. വിവേകോദയത്തിനും അയച്ചു. മിതവാദിയ്ക്കുമയച്ചു. അവരാരെങ്കിലും പറഞ്ഞോ ഈ ഭാഗം ശരിയല്ലെന്ന് ? ഇല്ല. അതുകഴിഞ്ഞ് മൂന്നുനാലു വർഷംകൂടെ ആശാൻ ജീവിച്ചിരുന്നു. എട്ടൊൻപതു വർഷം കൂടെ ഗുരുദേവനുണ്ടായിരുന്നു. അച്ചടിച്ചിറക്കി ഈ നാട്ട് മുഴുവൻ പ്രചാരത്തിൽ വരികയും അതിലെ വിവരം പത്രങ്ങളിലെ നിരൂപണങ്ങൾവഴി അഭിജ്ഞരായ ജനങ്ങൾ മുഴുവൻ അറിഞ്ഞ് പ്രബലമായിത്തീരുകയും ചെയ്തിട്ടും ഇവരാരും അനങ്ങാതിരുന്നതെന്തുകൊണ്ട്? സാമാന്യബുദ്ധിയ്ക്കു തോന്നുന്നത് ഇത്രമാത്രം: സത്യം അതായതുകൊണ്ട്. അതുകൊണ്ടുമാത്രം. പിന്നെയും വല്ലതും പറഞ്ഞാൽ കൂടുതൽ നാറുമെന്നു അറിയാമായിരുന്നു.

ഏതായാലും ഒരു വസ്തുത അവശേഷിയ്ക്കുന്നു. കുമാരനാശാന്റെ അഭിപ്രായത്തിന് കടകവിരുദ്ധമായ രീതിയിൽ ഇത്രയുമൊക്കെ നടന്നിട്ടും ആശാന് മറുത്തൊന്നും പറയാനുണ്ടായിരുന്നില്ല. ഒരു കാര്യം അന്തസ്സായി ചെയ്യാമായിരുന്നു. "തെററു തെററാണ് ധീമൻ!" എന്നു തുറന്നു പറയുക. പക്ഷേ അതല്ലല്ലോ ഉദ്ദേശം. വിഷയം തർക്കപ്രശ്നമാക്കിത്തീർക്കുക എന്നതല്ലേ ? അതുകൊണ്ട് ആശാൻ ഇക്കാര്യത്തിൽ മരണപര്യന്തം മൗനം പാലിച്ചുകളഞ്ഞു.

# ഗുരുദേവൻെറ സമാധിവരെ

കുമാരനാശാൻെറ മോശമായ നടപടി ഗുരുദേവനെ വല്ലാതെ വ്യാകുലചിത്തനാക്കിത്തീർത്തു. ചട്ടമ്പിസ്വാമിയുടെ മുഖത്തുനോക്കാൻ പോലും കഴിയാതെയായി. അത്രയ്ക്കുമോശമായൊരു എടുത്തുചാട്ടമാണ് "ചിന്നസ്വാമി" ചെയ്തതു്. അതു് ഗുരുദേവനും "ചിന്നസ്വാമി"യും തമ്മിലുള്ള ബന്ധത്തിൽ വിള്ളലുകൾ സൃഷ്ടിച്ചു. പ്രസ്തും വർഷങ്ങളാകുന്തോറും ഗുരുദേവൻ ആശാനിൽ നിന്നും അകന്നുകൊണ്ടിരുന്നു. ഈ അകൽച്ച അപരിഹാര്യമാകുന്നതിനു് അധികകാലം വേണ്ടിവന്നില്ല. ഇതു് സംബന്ധിച്ച ഡാ. പൽപുവിൻെറ സഹോദരനായ പരമേശ്വരൻ (മാനേജർ) രേഖപ്പെടുത്തിയിട്ടുള്ളതു് ഇപ്രകാരമാണ്:-

"നാണുഗുരുസ്വാമിയുടെ ഗുരു ചട്ടമ്പിസ്വാമിയാണോ എന്നു എനിയ്ക്കു നിശ്ചയമില്ല. എന്നാൽ കുമാരനാശാൻ കൂട്ടർക്ക അങ്ങിനെ അല്ലെന്നു റിക്കാർഡാക്കി വയ്ക്കണമെന്നുണ്ടായിരുന്നതായി ഞാൻ ശങ്കിക്കുന്നു. കുമാരനാശാൻെറ വിവാഹം നടക്കുന്ന കാലങ്ങളിൽ നാണുഗുരുസ്വാമിയും ആശാനും തമ്മിൽ അകന്നിട്ടില്ല. നാണുഗുരുസ്വാമിയുടെ ഗുരുസ്ഥാനത്തെക്കുറിച്ചു വാദം എടുത്തിട്ടതോടുകൂടി തമ്മിൽ സുഖമില്ലാതെയായി. കുമാരനാശാനെ സന്യസിപ്പിക്കണമെന്നു നാണുഗുരുസ്വാമിക്കു മോഹമുണ്ടായിരുന്നതായി തോന്നുന്നില്ല."

കുമാരനാശാനു് കൊടുക്കാവുന്ന വലിയ ശിക്ഷയായിരുന്നു ഈ അകൽച്ച. ആശാനെ പരസ്യമായി തള്ളിപ്പറയുന്നതു് യോഗത്തെയും ബാധിയ്ക്കും. എന്നാൽ ഈ വിധത്തിലുള്ള മാനസിക വിരോധം വ്യക്തികളിൽമാത്രം ഒതുങ്ങിനിൽക്കുകയും ചെയ്യും. ഏതായാലും, ആശാനെ കാണുന്നതുപോലും ഗുരുദേവനു് അരോചകമായിത്തോന്നി. ഈഴവരിൽത്തന്നെയുള്ള വിവേകശാലികൾ ആശാൻെറ അവിവേകത്തെ കുററപ്പെടുത്തുകയുണ്ടായി. യേശുവിനെ ഒററിക്കൊടുത്ത ജൂഡാസാണു് കുമാരനാശാൻ എന്നു് പർക്കെ സംസാരമുണ്ടായി. ആരോ ഇക്കാര്യം ശ്രീനാരായണ ഗുരുവിനെ അറിയിച്ചു. അപ്പോൾ അദ്ദേഹം പ്രതിവചിച്ചതു് ഇപ്രകാരമായിരുന്നു. "അത്രമാത്രമല്ല, അവനു്

ആദാമിനേയും അവ്വായേയും വഴിതെററിച്ച ചെകിത്താന്റെ ഉപമ യാണ് യോജിയ്ക്കുന്നതു് എന്നു നമുക്കു തോന്നുന്നു"

തുടർന്നുണ്ടായ സംഭവങ്ങളെപ്പററി കരുവാ കൃഷ്ണനാശാൻ പറയുന്നതു് നോക്കുക:-

"ഈ വർത്തമാനം അവിടെ നിന്നു കുമാരനാശാന്റെ കർണ്ണത്തിൽ പ്പെട്ടു. അതിനുശേഷം കുമാരനാശാൻ നാണുഗുരുവിനെ കാണ്മാൻ പോയിരുന്നു. മൂന്നു പ്രാവശ്യം ശിവഗിരിയിൽ വച്ചു നാണുഗുരുവിനെ ക്കാണാൻ ശ്രമിച്ചിട്ടും അനുവാദം ലഭിക്കായ്കയാൽ കുമാരനാശാൻ കുണ്ഠിതനായി മുഖം വാർപ്പിച്ചു അവിടെനിന്നും പോയി. സ്വാമി യുടെ ഈ പെരുമാററത്തിൽ അദ്ദേഹത്തിന്റെ അന്തേവാസികൾ ഉൽ ക്കണ്ഠിതരായി. നാണുഗുരു വെളിയിൽ വന്നപ്പോൾ അവിടെക്കൂടി നിന്നിരുന്നവരോടു് കുമാരനാശാനെപ്പററി ചോദിച്ചു. കുമാരനാശാൻ നല്ല സുഖമില്ലാത്ത ഭാവത്തിലാണ് പോയതു് എന്നു് അവിടെ ഉള്ള വർ പറഞ്ഞു. അതിനു സ്വാമികളുടെ സമാധാനം ഇപ്രകാരമായി രുന്നു. 'അവൻ പോയി അല്ലേ. അതേ, അവൻ പോയി. എത്രയോ മുൻപുതന്നെ പോയി. അവൻ മുങ്ങിപ്പോയി.'

ഈ സംഭവം കഴിഞ്ഞു രണ്ടുമൂന്നു ദിവസം കഴിഞ്ഞപ്പോൾ സ്വാമികളുടെ അടുക്കൽ കൂടിയിരുന്നവരുടെ കർണ്ണത്തിൽ പെട്ടതും കുമാരനാശാൻ പല്ലനയിൽ ബോട്ടപകടത്തിൽ പെട്ടു മുങ്ങിമരിച്ചു എന്നുള്ള ദാരുണമായ വർത്തമാനം ആണ്." കൊല്ലവർഷം 1099 മകരം 3-ാനു-യാണ് ആശാൻ മരിച്ചതു്.

1099 മേടം 23-ാനു- ചട്ടമ്പിസ്വാമി തിരുവടികൾ സമാധിയ ടഞ്ഞു. വിവരം ശിവഗിരിയിൽ ഗുരുദേവന്റെ ചെവിയിൽ എത്തിയ പ്പോൾ അക്ഷോഭ്യമായ ആ പൂർണ്ണാത്മാവിൽ അത്മന്യാത്മനാ സംജാ തമായ ഭാവസ്രോതസ്സ് അണപൊട്ടിയൊഴുകി. ഏതാണ്ടു് പത്തുവർഷ മായി പ്രകടമാക്കാൻ വിതുമ്പിയിരുന്നതും, പക്ഷേ സാഹചര്യത്തിന്റെ സമ്മർദ്ദം മൂലം പ്രകടമാക്കാൻ കഴിയാതെ പോയതുമായ ഗുരുപൂജയ്ക്കു ള്ള ശരിയായ സമയം വന്നെത്തിയിരിയ്ക്കുകയാണ്, തുടർന്നുണ്ടായതൊ രു ഗാനപൂജയായിരുന്നു. സ്വഗുരുവിനെക്കുറിച്ചു് ഒരു ശിഷ്യനു് പറ യാവുന്നതിന്റെ പരമാവധി, 'യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ' എന്ന അവസ്ഥയിൽ ബ്രഹ്മത്തെപ്പററി പറയുന്നപോലെ

രണ്ടു പദ്യരത്നങ്ങൾ രചിച്ചു് പന്മനയ്ക്കയച്ചു. ലോകത്തു് ഒരു ശിഷ്യനും സ്വഗുരുവിനെപ്പററി ഇത്ര ഉച്ചത്തിൽ പാടിയിട്ടുണ്ടാവുകയില്ല. എന്തായിരുന്നു കാരണം ? പശ്ചാത്താപമാണോ ?

ഗുരുദേവൻ അന്നു് ഉപവസിച്ചു. ശിവഗിരിമഠത്തിൽ സകലരോടും ഉപവസിയ്ക്കാൻ പറഞ്ഞു. പ്രത്യേകം പ്രാർത്ഥിച്ചു. വിശേഷാൽ പൂജ നടത്തി. എന്തിനു് ? സമാധിയായ മഹാത്മാവിനുവേണ്ടിയല്ലെന്നു് തീർച്ച. പിന്നെന്തിനു് ? അന്തഃകരണത്തിൻെറ പ്രേരണയാൽ ചെയ്ത പ്രായശ്ചിത്തമാണോ ?

കൊല്ലം 1104 ൽ ഗുരുദേവൻ നിര്യാണം പൂകി. അതിനകം ഗുരുശിഷ്യ ബന്ധത്തെക്കുറിച്ചു് വലിയ അപശബ്ദമൊന്നുമുണ്ടായില്ല. ചില ചില്ലറ പൊട്ടലും ചീററലുമുണ്ടായെങ്കിലും അതൊന്നും അത്ര സാരമായില്ല. 1099 ൽ ചട്ടമ്പിസ്വാമിയെപ്പററി ഗുരുദേവനെഴുതിയ പൂജാപദ്യം ജാതിക്കുശുമ്പന്മാരെ തളത്തിക്കളഞ്ഞു. അങ്ങനെ 1099 മുതൽ 1104 വരെയുള്ള കാലം പ്രായേണ നിശ്ശബ്ദമായി കടന്നുപോയി.

# അപശബ്ദം ഉയർത്തെഴുന്നേൾക്കുന്നു

1104-ൽ ഗുരുദേവൻെറ മഹാസമാധിയോടടുപ്പിച്ച് ആ മഹാനുഭാവൻെറ അനുയായികൾ തമ്മിൽ കോഴിപ്പോരു് ആരംഭിച്ചു. അതിൻെറ പേരിൽ ഇവിടെ പലതും നടന്നു. അദ്ദേഹത്തിൻെറ ശിഷ്യന്മാരായ സന്യാസിമാരിൽപ്പോലും ജാതിയുടെ പേരിലുള്ള ചേരിതിരിവുണ്ടായി. അനാശാസ്യമായ പല സംഭവങ്ങൾക്കും അതു് വഴിതെളിച്ചു. ഇതിനിടയിൽ ഗുരുദേവൻെറ ജീവിതപഠനം സജീവമാക്കാനുള്ള സാഹചര്യമുണ്ടായില്ല. ആദ്യമായി ഉണ്ടായ ചാഹചര്യം പ്രയോജനപ്പെടുത്തി മയ്യനാട്ടു് കെ. ദാമോദരൻ ഗുരുദേവൻെറ ഒരു ജീവചരിത്രമെഴുതി പ്രസിദ്ധീകരിച്ചു. സിരാചക്രം മുഴുവൻ ജാതിത്തിമിരം വ്യാപിച്ചുകയറിയ ഒരു പററം ആളുകൾ ചേരിതിരിഞ്ഞു ഗുരുവിൻെറ പേരിൽ പൂഴിയങ്കം വെട്ടുന്ന സാഹചര്യത്തിൽ എഴുതപ്പെട്ടുന്ന ഒരു ജീവചരിത്രത്തിൽ സത്യത്തിനാണോ ജാതിയ്ക്കാണോ പ്രാധാന്യം എന്നു് ഇന്നാട്ടിലെ ജനങ്ങൾക്കറിയാം. ഗുരുദേവനെ ഈഴവജാതിയുടെ മുള്ളുവേലിയ്ക്കുള്ളിൽ തടവുകാരനായി തള്ളിയടച്ചു ദാമോദരൻ പറയുമോ അദ്ദേഹം ചട്ടമ്പിസ്വാമിയുടെ ശിഷ്യനായിരുന്നെന്നു്? പറഞ്ഞില്ല. കുമാരനാശാൻെറ മാർഗ്ഗം തന്നെ സ്വീകരിച്ചു. ദാമോദരൻെറ വാക്കുകൾ നോക്കുക:

"സ്വാമി ഒരു ലക്ഷ്യവും കൂടാതെ ചിന്താജർജ്ജരനായി അലഞ്ഞുനടന്നു. അങ്ങനെ നടക്കുന്നതിനിടയിൽ പ്രസിദ്ധവിദ്വാനും യോഗിയുമായിരുന്ന കുഞ്ഞൻപിള്ള ചട്ടമ്പിയുമായി കണ്ടുമുട്ടുകയും അവർ സ്നേഹിതന്മാരായിത്തീരുകയും ചെയ്തു". (പുറം 9)

"1060ൽ ഷൺമുഖദാസൻ തൻെറ ഗുരുവായിരുന്ന തയ്ക്കാട്ടു് അയ്യാവു് എന്ന സുബ്രഹ്മണ്യോപാസകനായ യോഗിയുമായി സ്വാമിയെ പരിചയപ്പെടുത്തി. ആ മഹാൻ അന്നു തിരുവനന്തപുരം റസിഡൻസിയിൽ ചെറിയ ശമ്പളത്തിൽ ഉദ്യോഗം വഹിച്ചിരുന്ന ആളായിരുന്നെങ്കിലും അഗാധമായ വേദാന്തജ്ഞാനം കൊണ്ടും അത്ഭുതസിദ്ധികളെക്കൊണ്ടും വളരെ പ്രസിദ്ധി സമ്പാദിച്ചിട്ടുണ്ടായിരുന്നു.

സ്വാമി അദ്ദേഹത്തിന്റെ ശിഷ്യത്വം കൈക്കൊൾകയും അദ്ദേഹം യോഗാഭ്യാസസംബന്ധമായി ചില ഉപദേശങ്ങൾ സ്വാമിക്കു കൊടുക്കുകയും ചെയ്തു" (പുറം 9-10)

ഗുരുദേവന്റെ ജീവചരിത്രമെഴുതാൻ നടന്ന മറ്റൊരു ശ്രമം മൂർക്കോത്തു കുമാരന്റേതായിരുന്നു. തിരുവിതാംകൂറും മലബാറും തമ്മിൽ ദൂരം വളരെ കൂടുതലുള്ളതുകൊണ്ടും ദാമോദരനെക്കാൾ കൂടുതൽ അടുത്തറിവ് ഗുരുദേവനെക്കുറിച്ചുള്ളതുകൊണ്ടും മൂർക്കോത്തു കുമാരന്റെ സ്വരവും സമീപനവും ലേശം മയപ്പെട്ടതായിരുന്നു. ചട്ടമ്പിസ്വാമിയുടെ ശിഷ്യനല്ല നാരായണഗുരു എന്നു ഉറക്കെപ്പറയണം. ആയിരുന്നു എന്നു പതുക്കെപ്പറയുകയും വേണം. അതിനുവേണ്ടി കുമാരൻ ഒരു 'തുളുനാടൻവിദ്യ' പ്രയോഗിച്ചു. ഒരു ചുവടു മുന്നോട്ടും രണ്ടു ചുവടു പിന്നോട്ടും വയ്ക്കുന്ന ഒരു തന്ത്രം. പക്ഷേ തുളുനാടൻവിദ്യ പളുവായിപ്പോയി. "നാരായണഗുരുസ്വാമിയുടെ ജീവചരിത്രം" എന്ന സ്വകൃതിയിൽ കുമാരൻ ആദ്യമെഴുതി:

"ഇവിടെ വച്ചായിരുന്നു കൃഷ്ണൻ വൈദ്യർ അവർകൾ ഷൺമുഖദാസൻ എന്നു പ്രസിദ്ധമായി അറിയപ്പെടുന്ന കുഞ്ഞൻപിള്ള ചട്ടമ്പി എന്ന മഹാനുമായി സ്വാമിയെ പരിചയമാക്കിയതു്. അദ്ദേഹം പ്രാചീനമലയാളം മുതലായ ചില ഗ്രന്ഥങ്ങളുടെ കർത്താവായ ഒരു വിദ്വാനായിരുന്നുവെന്നുമാത്രമല്ല ഒരു യോഗിയുമായിരുന്നു. ആ കാലത്തു രണ്ടുപേരുടേയും ഉദ്ദേശങ്ങൾ ഒരേമാർഗ്ഗത്തിലായിരുന്നതിനാൽ അവർ ഒന്നിച്ചുചേർന്നു നടന്നുവെന്നുള്ളതു് സ്വാഭാവികംതന്നെ"

"യോഗാഭ്യാസത്തിൽ പരിശ്രമിക്കുവാൻ ജന്മസിദ്ധമായ വാസനയോടുകൂടിയ സ്വാമികൾ ആ വിഷയത്തിൽ ചില ഉപദേശങ്ങൾ നേരിട്ടുനൽകുവാൻ യോഗ്യനായ ഒരാളെ അന്വേഷിച്ചിരിക്കണം. ആ വിധം ഒരു മാന്യനെ ഷൺമുഖദാസനു് അറിയാമായിരുന്നു. പ്രാണായാമാദിയോഗക്രമങ്ങളൊക്കെ ഗ്രഹിക്കുകയും അവയെ അഭ്യസിക്കുകയും ചെയ്തതിനു ശേഷവും എന്തോ സംഗതിവശാൽ ഉദ്ദിഷ്ടകാര്യം സാധിക്കാതെ പിന്നേയും ഒരു പ്രാപഞ്ചികനായി ഇരിക്കേണ്ടി വന്ന വിദ്വാനായിരുന്നു തൈക്കാട്ടു അയ്യാവു എന്ന മഹാൻ. ഷൺമുഖദാസൻ തന്റെ സഹചാരിയെ അയ്യാവു് അവർകളുടെ അടുക്കൽ കൂട്ടിക്കൊണ്ടുപോയി തമ്മിൽ പരിചയപ്പെടുത്തി".

ഈ പറഞ്ഞതു് മിക്കതും കള്ളമാണ്, കക്ഷിപിടിത്തമാണ്. കുമാരനെപ്പോലെ പ്രശസ്തനായൊരു വ്യക്തി ഇത്ര വലിയ അബദ്ധങ്ങൾ പറയുന്നതു് മഹാകഷ്ടമാണ്. ഒരുപക്ഷേ, ആശാനിൽ നിന്നു കിട്ടിയ അറിവുകളെ ശരിയ്ക്കു് പരിശോധിയ്ക്കാതെ വിശ്വസിച്ചതു മൂലമുണ്ടായ അബദ്ധമായിരിക്കാം. നാരായണഗുരുവിനെ ചട്ടമ്പിസ്വാമിയ്ക്കു പരിചയപ്പെടുത്തിയതാരെന്നു് പറയാൻ മററാരെക്കാളും അർഹതയും അവകാശവുമുള്ളതു് നാരായണഗുരുവിനുതന്നെയാണ്. അതു് അദ്ദേഹം പറഞ്ഞിട്ടുമുണ്ടു്. കൊടിപ്പറമ്പിൽ നാരായണപിള്ള എന്ന ചെമ്പഴന്തിപ്പിള്ളയാണെന്നു്. ബിലാത്തിയിൽ നിന്നു ബിരുദമെടുത്ത ഡാക്ടർ പറയുന്നു രോഗി മരിച്ചെന്നു്. അക്ഷരഹീനനായ രോഗി പറയുന്നു താൻ മരിച്ചില്ലെന്നു. ഇതിൽ ഡാക്ടർ പറയുന്നതാണ് സ്വീകാര്യം എന്നു വാദിയ്ക്കുന്നപോലെയാണ് ദാമോദരനും കുമാരനും പറഞ്ഞതാണ് സത്യമെന്നു വാദിയ്ക്കുന്നതു്. മററൊന്നുകൂടി പറയാനുണ്ടു് നാരായണഗുരുവിനെ ചട്ടമ്പിസ്വാമിയ്ക്കു പരിചയപ്പെടുത്തിക്കൊടുത്തതു പോലും ഒരു നായരായിക്കൂടാ എന്നു് ദാമോദരകുമാരപ്രഭൃതികൾക്കു നിർബന്ധമാണെങ്കിൽ അവരെക്കുറിച്ചു് സഹതപിയ്ക്കാനേ നിവൃത്തിയുള്ളൂ. നാരായണഗുരുവുമായി കണ്ടുമുട്ടുന്ന കാലത്തു ചട്ടമ്പിസ്വാമി പ്രാചീന മലയാളം മുതലായ കൃതികളുടെ കർത്താവായിരുന്നു എന്നു പറയുന്നതു് മഹാദോഷമാണ്. കാരണം, പ്രാചീന മലയാളത്തിൻെറ അച്ചടി ആരംഭിച്ചതു് കൊല്ലത്തു് മലയാളി പ്രസ്സിൽ 1088-ാമാണ്ടായിരുന്നു. അന്നായതു് ശ്രീനാരായണൻെറ അൻപത്തിഒന്നാമത്തെ വയസ്സിൽ! അപ്പോൾ, അതിനുശേഷമാണോ സ്വാമി സന്യസിച്ചതു്? പരസ്പരം കണ്ടുമുട്ടമ്പോൾ ചട്ടമ്പിസ്വാമി വിദ്വാനും യോഗിയുമായിരുന്നുവെന്നും നാരായണഗുരു യോഗഗുരുവിനെ അന്വേഷിയ്ക്കുന്നതേ ഉള്ളൂ എന്നും കുമാരൻ സമ്മതിയ്ക്കുന്നു. എങ്കിൽ, പ്രാണായാമം പോലുള്ള പത്താംതരം യോഗവിദ്യകൾ ഗ്രഹിയ്ക്കാൻ മറെറാരു യോഗിയെ, വിശേഷിച്ചൊരു ഹഠയോഗിയെ തേടിപ്പോയതിനു് എന്താണപപത്തി? ഇതിനൊക്കെ ഉത്തരം പറയുക സാദ്ധ്യമല്ല. പക്ഷേ, സാധാരണക്കാരായ ഈഴവജനതയെ വഴി തെററിക്കാൻ ഇതു ധാരാളം മതിയാകും. ദാമോദരൻെറ ജാതിബോധം കുമാരനെ ഏശിയതു് നിർഭാഗ്യകരമായിപ്പോയി.

കുമാരന്റെ പുസ്തകത്തിൽ അടുത്തതായി പറയുകയാണ്: “ഷൺമുഖദാസൻ മുൻകൂട്ടിത്തന്നെ അയ്യാവ് അവർകളുടെ ശിഷ്യത്വം സ്വീകരിക്കുകയും അദ്ദേഹത്തിൽനിന്നു ചില ഉപദേശങ്ങൾ ഗ്രഹിക്കയും ചെയ്തിരുന്നു. സ്വാമികൾക്ക അയ്യാവ് അവർകൾ ആസനങ്ങളും മുദ്രകളും ഉപദേശിക്കുമ്പോൾ അവയിൽ ചിലതിനെ മാതൃകയായി ചെയ്തു കാണിച്ചുകൊടുക്കേണ്ടുന്ന ഭാരം മുൻ ശിഷ്യനായ ചട്ടമ്പിസ്വാമികൾക്കുണ്ടായിരുന്നു.” ഇതു കേട്ടാൽ കുടുകുടാ ചിരിക്കാത്തവർ ആരുണ്ട്? മൂക്കോത്തു കുമാരനാണോ ഈ വിഡ്ഢിവാക്യം പറഞ്ഞതെന്നു അത്ഭുതം തോന്നും. തലശ്ശേരിയിലെ സർക്കസ് ക്യാമ്പുകളിൽ കുട്ടികളെ സക്സ് പഠിപ്പിക്കുന്നതു് കണ്ട് ഏതാണ്ടിതുപോലെയുള്ള എന്തോ ആണ് യോഗവിദ്യയിൽ ശിഷ്യത്വം കൊടുക്കുന്നതെന്നു പാവം കുമാരൻ വിചാരിച്ചു കാണും. കുട്ടിക്കരണവും കസർത്തുമല്ല യോഗവിദ്യ. അതിനൊരു ആത്മീയ വശമുണ്ടെന്നു അറിയാത്തതു മോശമായിപ്പോയി.

ഇതിനെക്കാൾ ഭേദം ദാമോദരനും കുമാരനുംകൂടി മറെറാരു കാര്യം ചെയ്യുകയാണ്. ഈ ലോകത്തോട് ഉച്ചത്തിൽ വിളിച്ചു പറയാമായിരുന്നു, “ഞങ്ങളുടെ സ്വാമി സ്വയംഭൂവാണ്. അദ്ദേഹം ഒരു നായരുടെ ശിഷ്യനാണെന്ന് സമ്മതിക്കാൻ ഞങ്ങൾക്ക് മനസ്സില്ല.” ജനം അവരുടെ പാട്ടിനു പോകുമായിരുന്നു.

ശ്രീനാരായണഗുരുവും ചിലർക്കു ശിഷ്യത്വം കൊടുത്തിട്ടുണ്ടല്ലോ. അതും ഈ രീതിയിലായിരുന്നോ? ആദ്യശിഷ്യൻ അരുവിപ്പുറം കൊച്ചപ്പിപ്പിള്ളയെക്കൊണ്ടു ചെയ്തുകാണിച്ചു കൊടുക്കുകയായിരുന്നോ? സ്വാമി ചാരുകസേരയിൽ കിടന്ന് നിർദ്ദേശം കൊടുത്തു് നോക്കിക്കൊണ്ടിരുന്നോ? തെക്കൻപ്രദേശത്തു് ഒരു പറച്ചിലുണ്ട്. പുളുപറഞ്ഞാലും പൊരുത്തെപ്പറയണമെന്ന്. കള്ളം പറയുന്നതിന് ചേർച്ചവേണം എന്നു സാരം.

# ശബ്ദപ്രളയം

കെ. ദാമോദരന്റെയും മൂർക്കോത്തു കുമാരന്റെയും പുസ്തകങ്ങൾ വരാനിരുന്ന വലിയൊരു ശബ്ദപ്രളയത്തിന്റെ കൊമ്പൂത്തും കുഴലു വിളിയും മാത്രമായിരുന്നു. അവരുടെ ചുവടുകളെ പിൻതുടർന്നു കൊണ്ടു് വമ്പിച്ചൊരു പുരുഷാരം പുസ്തകരചനയിൽ ഏർപ്പെടുകയുണ്ടായി. ഓരോരുത്തരും അവരവർക്കു തോന്നിയ യുക്തിയും തന്ത്രവും സ്വീകരിച്ചു് ഗുരുശിഷ്യബന്ധത്തിനു് പുതിയ ഭാഷ്യങ്ങൾ ചമച്ചു. മനോധർമ്മംപോലെ വ്യാഖ്യാനഭേദം കൊണ്ടുവന്നു. കഥയെഴുത്തുകാരന്റെ ഭാവനാലാഘവത്തോടെ സംഭവങ്ങൾ തുന്നിച്ചേർത്തു. പലതിനും നിറം പിടിപ്പിച്ചു. എന്തൊക്കെയോ കാട്ടിക്കൂട്ടി. പക്ഷേ, എല്ലാ ശ്രമങ്ങളുടേയും ഉദ്ദേശം ഒന്നു തന്നെയായിരുന്നു. ശ്രീനാരായണഗുരു ആരുടെ ശിഷ്യനായാലും കൊള്ളാം, ചട്ടമ്പിസ്വാമിയുടെ ശിഷ്യനാണെന്നു വരരുതു്. അങ്ങനെയൊരു ധാരണ പുതിയ തലമുറയ്ക്കുണ്ടാകരുതു്. അതായിരുന്നു ഉദ്ദേശം. ആ ഉദ്ദേശം മുൻനിർത്തി പല തന്ത്രങ്ങളും പ്രയോഗിച്ചു. ഇന്നും പ്രയോഗിച്ചുവരുന്നു. അതിനു് പറ്റിയതായി കണ്ടുപിടിച്ച ഒരു മാർഗ്ഗമാണു് ശബ്ദപ്രളയം സൃഷ്ടിക്കുക എന്നതു്. ഫലപ്രദമായൊരു പ്രചരണതന്ത്രമാണതെന്നു് സമ്മതിച്ചേ തീരൂ. ശ്രീനാരായണന്റെ സമാധിവർഷം മുതൽ നാളതുവരെ തല്പരകക്ഷികൾ സൃഷ്ടിച്ചുവിട്ട അപശബ്ദങ്ങളുടെ വ്യാപ്തിയും തന്ത്രങ്ങളുടെ വൈവിദ്ധ്യവും ആരെയും അമ്പരപ്പിക്കും. അപശബ്ദകോലാഹലത്തിന്റെ വ്യാപ്തി എത്രയെന്നു നിർണ്ണയിക്കുന്നതു് തൽക്കാലം മാറ്റിവയ്ക്കാം. തന്ത്രങ്ങളുടെ വൈവിദ്ധ്യവും പ്രചരണപരമായ മൂല്യശേഷിയുമാണു കൂടുതൽ പ്രസക്തമായിട്ടുള്ളതു്. ചട്ടമ്പിസ്വാമിയുടെ ശിഷ്യനാണോ നാരായണഗുരു എന്ന പ്രശ്നത്തിൽ ഗുരുദേവപക്ഷക്കാരെന്നു ഭാവിക്കുന്നവർ നാളതുവരെ സ്വീകരിച്ചിട്ടുള്ള സമീപനങ്ങളെ പ്രധാനമായി പതിനൊന്നു വിഭാഗങ്ങളായി തരംതിരിക്കാം.

1. ചട്ടമ്പിസ്വാമി ശ്രീനാരായണന്റെ ഗുരുവായിരുന്നു. പക്ഷേ, അത്ര വലിയ കാര്യമായി ഗണിക്കേണ്ടതില്ല എന്നതാണു് ഒരു സമീപനം. നടരാജഗുരുവാണു് ഈ സമീപനക്കാരിൽ പ്രമുഖൻ.

ചട്ടമ്പിസ്വാമി ശ്രീനാരായണന്റെ ഗുരുവായിരുന്നു എന്നു് മനസ്സില്ലാമനസ്സോടെയെങ്കിലും സമ്മതിയ്ക്കാൻ നടരാജഗുരു ഒരുക്കമാണു്. എന്നാൽ, അതങ്ങു തുറന്നുപറയരുതോ? തുറന്നുപറയാൻ അല്പം പരുങ്ങലുണ്ടു്. എന്തിനേയോ ഭയപ്പെടുന്നപോലെ ഒരു തോന്നൽ. ഒരു വൈക്ലബ്യം, മേലുളുപ്പു്, സങ്കോചം, ലജ്ജ, അങ്ങനെ പലതും. അതേസമയം കുമാരനാശാന്റേയും കെ. ദാമോദരന്റേയും നിലവാരത്തിലേയ്ക്കു് താഴാനും വയ്യ. വിശ്വപ്രസിദ്ധനായ ഡാ.നടരാജനാണു്, നടരാജഗുരുവാണു് എഴുതുന്നതു് അതുകൊണ്ടു് അദ്ദേഹമൊരു തന്ത്രപരമായ നിലപാടു് സ്വീകരിച്ചു. ചട്ടമ്പിസ്വാമി ശ്രീനാരായണന്റെ ഗുരുവായിരുന്നു എന്നു കരുതാമത്രേ. പക്ഷേ, അങ്ങനെ മറ്റൊരാളിന്റെ ശിഷ്യനാണെന്നു് വരുന്നതിൽ വലിയ കാര്യമൊന്നുമില്ല എന്നായി പിന്നീടത്തെ നിലപാടു്. ഇതിന്റെ സാരം ഇത്രയേയുള്ളു. ഒരു വേള ചട്ടമ്പിസ്വാമി ഗുരുവായിരുന്നിരിക്കാം. പക്ഷേ, അങ്ങനെയൊരു ഗുരുവില്ലെങ്കിലും വലിയ തരക്കേടൊന്നും വരാനുണ്ടായിരുന്നില്ല. ശ്രീനാരായണന്റെ മഹത്വത്തിനു് ചെറിയ നിമിത്തമായിരുന്നിരിയ്ക്കാം ചട്ടമ്പിസ്വാമിയുടെ ശിഷ്യത്വം ലഭിച്ചതു്.

Kunjan Pillay Chattambi, who was one of the leaders of the renaissance group, recognised early the potentialities of the Guru Narayana and consciously encouraged him to unfold and open out and by his intelligent elderly guidance helped the shy young and retiring Nanu of those days. One of the early compositions of the Guru called Navamanjari (Nine verses) expressly recognizes at the beginning how it came to be written at the instance of the Sisunama Guru, which is the Sanskrit designation for the name of Kunjan Pillay whom the Guru Narayana at the start of his own career proudly called a "Guru". This is as good as calling him his own "Guru".

ഗുരുശിഷ്യബന്ധത്തെക്കുറിച്ചു് നടന്നുവരുന്ന തർക്കത്തെപ്പറ്റി നടരാജഗുരു തന്നെ ഗുരുദേവനോടു് ചോദിച്ചതായും ചട്ടമ്പിസ്വാമിയാണു് തന്റെ ഗുരു എന്നു പറയുന്നതിനു് തനിയ്ക്കൊരു മടിയുമില്ലെന്നു് ഗുരുദേവൻ മറുപടി പറഞ്ഞതായും (മറ്റാർക്കോ വൈമനസ്യമു

ണ്ടെന്ന് സൂചന) നടരാജഗുരു രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ വാക്കുകൾ ഇവിടെ പകർത്താം:-

"The relation between them has been the subject of some interested controversy, but once on being questioned about the Guruhood of the Chattambi Swami the Guru Narayana said he saw no objection in taking Chattambi Swami as Guru" (pp. 258-259)

അങ്ങനെ, ശ്രീനാരായണന്റെ ഗുരു ചട്ടമ്പിസ്വാമിയാണെന്ന് നടരാജഗുരു സമ്മതിയ്ക്കുന്നു. തുടർന്നു, മുൻപറഞ്ഞ വിധത്തിൽ ഗുരുവാണെന്ന് പറയുന്നതിലൊന്നും വലിയ അർത്ഥമില്ലെന്നും ഗുരുവെന്നും ശിഷ്യനെന്നും പറയുന്നതുകൊണ്ട് മഹത്വത്തിന് ഏറ്റക്കുറച്ചിൽ വരുന്നില്ലെന്നും കാണിയ്ക്കുന്നതിനുവേണ്ടി നടരാജഗുരു തന്റെ പാണ്ഡിത്യഭാണ്ഡം കെട്ടഴിച്ചുവയ്ക്കുന്നു:-

"Dialectically speaking the relation must have been some thing like that existing between John the Baptist and Jesus. The one who comes after is often historically greater, although in terms of baptism with water one is senior to the other. In these matters as Christ explained to Nicodemus, "the wind bloweth where it listeth" and nothing more can be said or done about it."

ഇങ്ങനെ പലതും പറഞ്ഞ് പറഞ്ഞ് നടരാജഗുരു മീൻ പിടിയ്ക്കാൻ വേണ്ടി ഏകാഗ്രമായി തപസ്സുചെയ്യുന്ന കൊക്കിന്റെ സമീപത്തേയ്ക്കു നമ്മെ നയിയ്ക്കുന്നു. മനുഷ്യന് ഈ കൊക്കിൽ നിന്നു ഏകാഗ്രമായ ശ്രദ്ധ പഠിയ്ക്കരുതോ ?. പഠിയ്ക്കാം. എങ്കിൽ, കൊക്കും നമ്മുടെ ഗുരുവാകും. അങ്ങനെ പോകുന്നു നടരാജഗുരുവിന്റെ ചിന്ത. അദ്ദേഹത്തിന്റെ വാചകം തന്നെ വായിച്ചാലേ കാര്യം ഗ്രഹിയ്ക്കാനാവൂ.

"As Sri Ramakrishna used to say crane can teach a man one-pointed attention when it is intent upon catching a fish. At such a time the crane becomes the Guru. Guruhood and Sishyahood also, in the final light af dialectics, are interchangeable terms."

ഒന്നാംതരം അപഗ്രഥനമാണ്. പക്ഷേ ഒന്നു രണ്ടു് കാര്യങ്ങൾ വിട്ടുപോയി. സത്യവ്രതനും, ധർമ്മതീർത്ഥനും, സുഗുണാനന്ദഗിരിയും മററും ശിഷ്യത്വം കൊടുത്തപ്പോൾ ശ്രീനാരായണൻ നിഗ്രഹിച്ച ധർമ്മവും കൊക്കിന്റെ ധർമ്മമായിരുന്നോ ?. മറെറാരു കാര്യം. തത്വചിന്ത മൂക്കുമ്പോൾ ഗുരുവും ശിഷ്യനും തമ്മിൽ അഭേദമുണ്ടാകുന്നതു് പതിവാണ്. ഈ നാട്ടിലെ സാധാരണക്കാർക്കുപോലും അതറിയാം. തത്വജ്ഞാനം കൂടുമ്പോൾ ഗുരുവും ശിഷ്യനും മാത്രമല്ല, അച്ഛനും മകനും, അമ്മയും അമ്മാവിയും, ഭാര്യയും സഹോദരിയും എല്ലാം വച്ചു മാററാവുന്ന പദങ്ങളായിത്തീരും. അവനും അവളും ഒന്നാകും. അങ്ങനെ പലതും. അപ്പോൾ, താത്വികവ്യവഹാരത്തെ ഗുരുശിഷ്യബന്ധത്തിൽ മാത്രം ഒതുക്കി നിർത്താൻ കഴിയുമോ ?

കാതലായ പ്രശ്നം ചട്ടമ്പിസ്വാമി ശ്രീനാരായണന്റെ ഗുരുവായിരുന്നോ എന്നുള്ളതാണ്. ഗുരുവാണെങ്കിലും സാരമാക്കാമോ എന്നതു് വേറെ കാര്യം. ആക്കാമെങ്കിൽ ആക്കണം. വേണ്ടെങ്കിൽ വേണ്ട. പിടിച്ചുവച്ചാൽ പിള്ളയാർ. ചവുട്ടിത്തേച്ചാൽ ചാണകം. അതിലാർക്കും അഭിപ്രായാന്തരമില്ല.

2. രണ്ടാമത്തെ സമ്പ്രദായം കുറച്ചുകൂടെ സ്വതന്ത്രമാണ്. ശ്രീനാരായണന്റെ ഗുരു ആരോ ആകട്ടെ. അതു് ചട്ടമ്പിസ്വാമിയായാലെന്തു് അയ്യാവായാലെന്തു്. നമുക്കൊന്നുമില്ല. നമ്മുടെ താല്പര്യം ശ്രീനാരായണനിലാണ്. അല്ലാതെ അദ്ദേഹത്തിന്റെ ഗുരുവിലല്ല.

ലൗകികവ്യവഹാരത്തിൽ കല്യാണക്കാര്യത്തിൽക്കാണുന്ന ഒരു പ്രവണതയുടെ പ്രതിഫലനമാണിതു്. പെണ്ണു് ആരുടെ മകളോ ആയിക്കൊള്ളട്ടെ. പണമുണ്ടോ ? സുന്ദരിയാണോ ? അതാണ് കാര്യം. പണ്ഡിററ് കെ. കെ. പണിക്കരും പഴമ്പള്ളി അച്യുതനും ഈ വിഭാഗത്തിൽപ്പെട്ടും. "ശ്രീനാരായണപരമഹംസൻ" എന്ന കൃതിയിൽ കെ. കെ. പണിക്കർ പറയുന്നതു് നോക്കുക:-

"ഈ താമസം അവിടുത്തേയ്ക്കു ലോകോത്തരനായ ഒരു പുണ്യാത്മാവിന്റെ സാഹചര്യവും സൗഹാർദ്ദവും സമ്പാദിക്കാൻ അവസരമുണ്ടാക്കിക്കൊടുത്തു. ആ മഹാപുരുഷൻ പരമഭട്ടാരക ശ്രീ കുഞ്ഞൻ പിള്ള ചട്ടമ്പിസ്വാമി തിരുവടികളായിരുന്നു. അദ്ദേഹം ശ്രീനാരായണഗുരു സ്വാമി തൃപ്പാദങ്ങളുടെ അദ്ധ്യാത്മഗുരുവാണെന്നു ഒരു പക്ഷം,

അല്ല സതീർത്ഥ്യനാണെന്ന മറ്റൊരു പക്ഷം. ഈ രണ്ടു പക്ഷവും ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ ശരിയായിരിക്കാം. തൽസംബന്ധമായ വാദപ്രതിവാദങ്ങൾ പലതും നടന്നു കഴിഞ്ഞു. ഇനിയും ആ മാർഗ്ഗത്തെ അധികം വലിച്ചു നീട്ടേണ്ട ആവശ്യം അന്വേഷകന്മാർക്കില്ല തന്നെ."

എന്തായാലും ഒരു കാര്യം സമ്മതിച്ചു കൊടുത്തേ പറ്റൂ. ശ്രീ പണിക്കരുടെ ആത്മനിയന്ത്രണവും ചിത്തസംസ്കാരവും അഭിനന്ദനീയം തന്നെ പ്രശ്നത്തിൽ നിന്നു ഒഴിഞ്ഞുമാറുകയാണെങ്കിൽപോലും ഒഴിഞ്ഞുമാറുന്നതിൽ ഒരു ഹൃദയശുദ്ധിയും ആത്മാർത്ഥതയും പ്രകടമായി കാണുന്നുണ്ട്.

ശ്രീ. പഴമ്പള്ളി അച്യുതൻ തന്റെ "ശ്രീനാരായണഗുരു സ്മരണകൾ" എന്ന പുസ്തകത്തിൽ പറയുന്നതു് ഇപ്രകാരമാണ്:

"നായർ സമുദായത്തിന്റെ സ്ഥിതി പരിഗണിച്ചാൽ കേരള ചരിത്രത്തിലെ ഏതു ശതകങ്ങളിലും അവരിൽ ധാരാളം പണ്ഡിതന്മാർ ഉണ്ടായിരുന്നിട്ടുണ്ട്. അതിനൊത്തു ശിഷ്യസമ്പത്തും സമൃദ്ധമായിരിക്കണം. അങ്ങനെയുള്ള ശിഷ്യഗണത്തിൽ നിന്നു സന്ദേഹത്തിന്റെ പേരിലൊരു വ്യക്തിയെ തള്ളിക്കളഞ്ഞാലും സമുദായതലത്തിൽ അഭിമാനത്തിനു കോട്ടമൊന്നും തട്ടാനില്ല. ഈഴവരുടെ നില പരിശോധിച്ചാലോ. ശ്രീനാരായണന്റെ വിദ്യാരംഭം നടത്തിയതു് നായരാണ്. പ്രാഥമികപാഠങ്ങൾ കഴിഞ്ഞു സംസ്കൃതം പഠിക്കാൻ പോയതും നായരുടെ അടുത്തേയ്ക്കാണ്. ഇതിലൊന്നും തർക്കമില്ല. യോഗാഭ്യാസത്തിന്റെ പ്രാരംഭജ്ഞാനം ലഭിച്ചതു ഒരു നായരിൽ നിന്നു എന്നു വന്നാൽ സമുദായത്തിന്റെ അഭിമാനം അറബിക്കടലിലാകുന്നതു് എങ്ങനെ? ഗുരുശിഷ്യബന്ധം വ്യക്തിഗതമാണെന്നു മുൻപു പറഞ്ഞുവെല്ലോ. സമുദായത്തിനതിൽ കാര്യമൊന്നുമില്ല."

ഗുരുശിഷ്യബന്ധം സംബന്ധിച്ച തർക്കത്തിൽ ഇന്നു ലഭ്യമായ തെളിവുകൾ അപര്യാപ്തമാണെന്നു ശ്രീ. പഴമ്പള്ളി വാദിക്കുന്നു. വിശ്വാസയോഗ്യമായ തെളിവുകൾ ലഭിക്കുമെങ്കിൽ അങ്ങനെ വിശ്വസിക്കുന്നതിനു ഒരുക്കമായിരിക്കും എന്നാണ് അദ്ദേഹത്തിന്റെ നിലപാട്.

3. മൂന്നാമത്തെ സമീപനം തികച്ചും വിഭിന്നമാണ്. ചട്ടമ്പി സ്വാമിയിൽ നിന്ന് നാരായണഗുരു എന്തെങ്കിലും പഠിച്ചു കാണും. സഹോദരൻ അയ്യപ്പൻ ഈ ചിന്താഗതിക്കാരനാണ്. നാരായണഗുരുവും ചട്ടമ്പിസ്വാമിയും സ്നേഹിതന്മാരായിരുന്നു എന്നു കുമാരനാശാൻ പറയുന്നതിനെ അയ്യപ്പൻ അംഗീകരിക്കുന്നു. എന്നുകരുതി ഒരാൾ മറ്റൊരാൾക്കു ശിഷ്യപ്പെട്ടാൻ പാടില്ലായ്കയില്ല എന്നും അദ്ദേഹം പറയുന്നു. ചട്ടമ്പിസ്വാമിക്കു അറിയാത്ത വിഷയമൊന്നും ഇല്ലെന്നു നാരായണഗുരു അയ്യപ്പനോട് പറഞ്ഞിട്ടുണ്ടത്രേ. നാരായണഗുരുവിന്റെ ഗുരുവായിരുന്നു ചട്ടമ്പിസ്വാമി എന്നു അദ്ദേഹം കേട്ടറിഞ്ഞിട്ടുണ്ട് എന്നും രേഖപ്പെടുത്തുന്നു. അപ്പോൾ, സഹോദരന്റെ നിലപാട് ഇതാണ്. കുമാരനാശാൻ പറഞ്ഞപോലെ രണ്ടുപേരും സ്നേഹിതന്മാരായിരിക്കാം. ചട്ടമ്പിസ്വാമി സർവജ്ഞനായതുകൊണ്ട് എന്തെങ്കിലും ചില ആത്മീയകാര്യങ്ങൾ അദ്ദേഹത്തിൽ നിന്നു നാരായണഗുരു പഠിച്ചിരിക്കാം. ആശാൻ പറഞ്ഞതും താനറിഞ്ഞിട്ടുള്ളതും തമ്മിൽ പൊരുത്തപ്പെടുത്താനുള്ള ഒരു ഉരുണ്ടുകളിയാണിത്. അമ്പിനും വില്ലിനും കോട്ടം കൂടാതെ കഴിയ്ക്കാനുള്ള ശ്രമം. അദ്ദേഹം പറയുന്നതിപ്രകാരമാണ്:

"ചട്ടമ്പിസ്വാമി, സ്വാമിയുടെ ഗുരുവായിരുന്നുവെന്നു എന്റെ ചെറുപ്പകാലത്തു കേട്ടിട്ടുണ്ട്. സ്വാമിയും ചട്ടമ്പിയും സ്നേഹിതന്മാരായിരുന്നുവെന്നാണ് കുമാരനാശാനെഴുതിയിട്ടുള്ള സ്വാമിയുടെ ഒരു ലഘുചരിത്രത്തിൽ പറഞ്ഞിട്ടുള്ളത്. ഇതു സംബന്ധിച്ചു ഒരു തർക്കം ചിലർ നടത്തിയിട്ടുണ്ട്. ചട്ടമ്പിസ്വാമിയും സ്വാമിയും സ്നേഹിതന്മാരായിരുന്നുഎന്ന ആശാന്റെ വിവരണം ശരിയായിരിക്കാം. സ്നേഹിതന്മാരായിരുന്നതുകൊണ്ടു ഒരാൾ മറ്റൊരാൾക്കു ശിഷ്യപ്പെട്ടാൻ പാടില്ലായ്കയില്ല. ചട്ടമ്പിസ്വാമിയെപ്പററി സ്വാമിയ്ക്കു വലിയ ബഹുമാനമായിരുന്നു. ചട്ടമ്പിസ്വാമി ചരമം പ്രാപിച്ചപ്പോൾ സ്വാമി എഴുതിയ രണ്ടു ശ്ലോകങ്ങൾ തന്നെ അദ്ദേഹത്തെപ്പററി സ്വാമിയ്ക്കു എത്ര മതിപ്പായിരുന്നു എന്നു കാണിയ്ക്കുന്നതാണ്. സർവജ്ഞനായ ഋഷി, സദ്ഗുരു, പരിപൂർണ്ണകലാനിധി, മഹാപ്രഭു എന്നൊക്കെയാണ് ആ ശ്ലോകങ്ങളിൽ ചട്ടമ്പിസ്വാമിയെ വിവരിയ്ക്കുന്നതു. 'അദ്ദേഹത്തിനു അറിയാത്തവിഷയം ഉണ്ടോ' എന്നു ഒരിക്കൽ ചട്ടമ്പിസ്വാമിയുടെ പാണ്ഡിത്യത്തെയും പല കലകളിലുള്ളഅറിവിനേയും പററി പറയുന്ന കൂട്ടത്തിൽ സ്വാമി എന്നോടു് പറഞ്ഞിട്ടുണ്ട്."

ശ്രീനാരായണനെ സംബന്ധിച്ചിടത്തോളം ചട്ടമ്പിസ്വാമിയ്ക്കു ഗുരുസ്ഥാനമുണ്ടായിരുന്നുവെന്നു് സഹോദരൻ അയ്യപ്പൻ സമ്മതിയ്ക്കുന്നുണ്ടു്. പക്ഷേ, ഗുരു എന്നു് പറയുന്നതുകൊണ്ടു് ആറിന്റെ ആരാം ഗുരു എന്നല്ല ഉദ്ദേശിക്കുന്നതെന്നു് മാത്രം. പരിമിതപ്പെട്ട ഗുരുസ്ഥാനം മാത്രമേ ഉള്ളൂ എന്നു് അർത്ഥം. ഗുരുവല്ല, എന്നാൽ, ഏതാണ്ടൊരു ഗുരു പോലെ ഇരിക്കയും ചെയ്യുമെന്ന സാരം.

4. നാലാമത്തെ മാർഗ്ഗം കുറേക്കൂടെ ഗർഹണീയമാണു്. ചട്ടമ്പിസ്വാമി ഗുരുവായിരുന്നില്ല. ഒരുപക്ഷേ ആയിരുന്നെങ്കിൽത്തന്നെ അതു് അയ്യാവിന്റെ ആരംപ്പേരായി മാതൃകചെയ്തു കാണിച്ചു കൊടുത്തുകൊണ്ടു മാത്രം. അതായതു് അയ്യാവു് ഗുരുവും ചട്ടമ്പിസ്വാമി ഒരു ഡെമോൺസ്ട്രേറ്ററുമായിരുന്നു. മൂർക്കോത്തു കുമാരൻ ഈ ചിന്താഗതിക്കാരനാണു്. ഇതിന്റെ വിശദാംശങ്ങൾ നേരത്തെതന്നെ ചർച്ച ചെയ്യപ്പെട്ടു കഴിഞ്ഞു.

5. അഞ്ചാമത്തെ വിഭാഗം കുറെക്കൂടെ നേരേവാ നേരേപോ എന്ന മട്ടിലാണു്. ചട്ടമ്പിസ്വാമി ഗുരുവായിരുന്നില്ല. രണ്ടുപേരും അയ്യാവിന്റെ ശിഷ്യന്മാരും അതുകൊണ്ടു് സതീർത്ഥ്യരുമായിരുന്നു. ഇതു് ടി. കെ. മാധവന്റെ രണ്ടാമത്തെ നിലപാടാണ. ആദ്യം സ്വീകരിച്ച നിലപാടിനു നേരെ മറിച്ചാണു് രണ്ടാമത്തെ നിലപാടു്. ചട്ടമ്പിസ്വാമി നാരായണഗുരുവിന്റെ ഗുരുവായിരുന്നു എന്നാണു് ആദ്യം പറഞ്ഞിരുന്നതു്. പിന്നീടു കാലത്തിന്റെ ഒഴുക്കനുസരിച്ചു അഭിപ്രായം മാററി. അഭിപ്രായം "ഇരുമ്പുലക്കയല്ലല്ലോ" അതു പോലെയാണു് ഗുരുശിഷ്യബന്ധം സംബന്ധിച്ച തന്റെ ധാരണയേയും അദ്ദേഹം കരുതിയതു്.

ചട്ടമ്പിസ്വാമിയുടെ ശിഷ്യൻ തന്നെയായിരുന്നു നാരായണഗുരുവെന്നും അതിന്മേലൊരു വിവാദം അനാവശ്യമാണെന്നും അദ്ദേഹം ഒരിക്കൽ പ്രസ്താവിച്ചിട്ടുണ്ടു്. കൊല്ലവർഷം 1092-ാമാണ്ടു് കുംഭമാസം 27-ാനു- ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ തിരുവനന്തപുരത്തു് ശ്രീകൃഷ്ണവിലാസം പ്രസ്സിൽ വച്ചു് ദേശാഭിമാനി ററി. കെ. മാധവനെ കണ്ടുമുട്ടി. തീർത്ഥപാദസ്വാമികളുടെ ദേവാർച്ചാപദ്ധതി എന്ന പുസ്തകത്തിന്റെ അച്ചടി അവിടെ നടന്നുവരികയായിരുന്നു. അതു് സംബന്ധിച്ചാണ സ്വാമി തിരുവടികൾ അവിടെ എത്തിയതു്. പൂജാകല്പലതയ്ക്കു (ദേവാർച്ചാപദ്ധതി) ഉപോദ്ഘാതം എഴുതിയതു്

ശ്രീചട്ടമ്പിസ്വാമി തൃപ്പാദങ്ങളായിരുന്നു അതിന്റെ അച്ചടി നോക്കു ന്നതിനാണ് സ്വാമികൾ വന്നത്. ഉപോദ്ഘാതത്തിൽ ശ്രീനാരായണഗുരു തന്റെ ഒരു ശിഷ്യനായിരുന്നുവെന്ന് സാന്ദർഭികമായി പ്രസ്താവിച്ചിട്ടുണ്ടായിരുന്നു. അതു് നോക്കുന്നതിനിടയിലാണ് ശ്രീ റ്റി കെ. മാധവന്റെ വരവ്. ഈ സന്ദർഭം പ്രയോജനപ്പെടുത്തി ഉപോദ്ഘാതത്തിൽ ശ്രീചട്ടമ്പിസ്വാമികൾ പറഞ്ഞിട്ടുള്ളതിൽ നിന്നും വിഭിന്നമായി ശ്രീനാരയണഗുരു ചട്ടമ്പിസ്വാമികളുടെ ശിഷ്യ നല്ലെന്നു് ചില ഈഴവർ വ്യാഖ്യാനിച്ചു വരുന്നതിനെപ്പററി ശ്രീ. ജി. രാമൻമേനോൻ എം. ഏ. ശ്രീ. റ്റി. കെ. മാധവനോടു് ചോദിയ്ക്കുക യുണ്ടായി. ശ്രീചട്ടമ്പിസ്വാമി തിരുവടികൾക്കും ശ്രീനാരായണ ഗുരു ദേവനുമുള്ള ഗുരുശിഷ്യഭാവം വാസ്തവമാണെന്നും അതിനെക്കുറിച്ചൊരു വിവാദം അസ്ഥാനത്താണെന്നുമായിരുന്നു അദ്ദേഹത്തിന്റെ മറുപടി. ഇതു് സംബന്ധിച്ചു് ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ ഡയറി യിൽ ഇപ്രകാരംരേഖപ്പെടുത്തിയിരിക്കുന്നു:-

"കുംഭം 27. ഇന്നു ശ്രീകൃഷ്ണവിലാസം പ്രസ്സിൽ പോയിരുന്നു. മിസ്റ്റർ ജി. രാമൻമേനോൻ എം. ഏ. യും ഞാനും കൂടി പൂജാകല്പല തയ്ക്കു സ്വാമിതിരുവടിയെഴുതിയ ഉപോദ്ഘാതം അടിച്ചതു നോക്കുന്ന സമയം, ഈഴവർ നടത്തുന്ന ദേശാഭിമാനി എന്ന പത്രത്തിന്റെ ഉടമ സ്ഥൻ അവിടെ വരികയും അവരുടെ കുലഗുരുവായ ശ്രീമാൻ നാരായ ണഗുരുവവർകൾ സ്വാമിതിരുവടിയുടെ ആദ്യ ശിഷ്യനെന്നു ടി. ഉപോൽഘാതത്തിൽ കാണുന്നുവെന്നു പ്രസംഗമദ്ധ്യേ മിസ്റ്റർ മേനോൻ പറയുകയും, ഈ വസ്തുത മറച്ചു ചില ഈഴവർ അന്യഥാ വ്യാഖ്യാനിക്കു ന്നതു പത്രങ്ങളിൽ കാണുന്നെന്നും അവരുടെ അഭിപ്രായമെന്തെന്നും ഞങ്ങൾ ചോദിക്കുകയും ചെയ്തു.

ഗുരുശിഷ്യഭാവം വാസ്തവമാകയാൽ വാദം വെറുതെയാണെന്നും, അവക്കു പക്ഷാന്തരം കാണുകയില്ലെന്നും പത്രമുടമസ്ഥനായ സഹൃദ യൻ വ്യക്തമായി പറഞ്ഞു. ഏതായാലും ലേഖകന്മാരുടെ വൃഥാശ്രമം പൂജാകല്പലതയുടെ ഉപോദ്ഘാതം കൊണ്ടവസാനിച്ചു. ശുഭം."

ഈ ഡയറി ഭാഗത്തു പൂജാകല്പലത എന്നു നിർദ്ദേശിച്ചിരിയ്ക്കുന്ന പുസ്തകം ദേവാർച്ചാപദ്ധതിയെന്നു പ്രസിദ്ധമായ തീർത്ഥപാദകൃതിയാ ണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ഈ ഡയറി കൊല്ലം 1095-ൽ

പ്രസിദ്ധീകരിയ്ക്കപ്പെട്ട. അന്ന് ററി. കെ. മാധവൻ ജീവിച്ചിരിപ്പുണ്ട്. ദേശാഭിമാനിപ്പത്രവും ഉണ്ട്. ഡയറിയിൽ രേഖപ്പെടുത്തിയിരുന്നതു് തെററാണെന്ന് മാധവൻ പറഞ്ഞില്ല. ഡയറി എഴുതിവച്ചിരുന്ന നീല കണ്ഠതീർത്ഥപാദസ്വാമിയും ജി. രാമൻ മേനവനും ജീവിച്ചിരുപ്പുണ്ടാ യിരുന്നു. ഡയറി ഭാഗം ഉൾക്കൊള്ളുന്ന പുസ്തകം ററി. കെ. മാധ വൻെറ പത്രത്തിനും അഭിപ്രായത്തിനായി അയച്ചിരുന്നു. മാധവൻ നിഷേധിയ്ക്കാൻ ഒരുങ്ങിയില്ല. കാരണം, താനങ്ങനെ പറഞ്ഞതായി മാധവൻ ഓർമ്മിച്ചിരിയ്ക്കാം. ദേശാഭിമാനി ററി. കെ. മാധവൻ കാര്യ ഗ്രഹണശക്തി കുറഞ്ഞ ആളാണെന്നോ, കാണുന്നതെന്തും കൊത്തി ത്തിന്ന് കാണുന്നിടത്തൊക്കെ വിസർജ്ജിയ്ക്കുന്ന കാക്കയുടെ പ്രകൃത ക്കാരനാണെന്നോ നമുക്കു പറയാനെളുതല്ല. സ്വപ്നത്തിൽപോലും വിചാരിയ്ക്കാൻ വയ്യ. പക്ഷേ ഫലത്തിൽ എന്താണെന്നു നോക്കുക.

ശ്രീനാരായണഗുരുദേവൻെറ സമാധി വർഷം, സമാധിയ്ക്കുശേഷം ടി. കെ. മാധവൻ വളരെ തിടുക്കത്തിൽ എഴുതിയ ഡാ. പല്പുവിൻെറ ജീവചരിത്രത്തിൽ ശ്രീനാരായണനും ചട്ടമ്പിസ്വാമിയും സതീർത്ഥ്യന്മാ രാണെന്ന് രേഖപ്പെടുത്തി. വാസ്തവത്തിൽ ചട്ടമ്പിസ്വാമിയും നാരായണ ഗുരുവും തമ്മിലുള്ള ഗുരുശിഷ്യബന്ധം പല്പുവിൻെറ ജീവിതചരിത്ര ത്തിൽ പ്രസക്തമല്ല. എങ്കിലും വലിച്ചുകൊച്ചി. മാധവനോ ദാമോദ രനോ ആരാണ് ആദ്യം പറയേണ്ടതു് എന്ന മത്സരചിന്ത അതിൻെറ പിന്നിലുണ്ടായിരുന്നിരിയ്ക്കാം. ഗുരുദേവൻ തിരോഭൂതനായിക്കഴിഞ്ഞു. ഇനി എന്തുവേണമെങ്കിലും, എത്ര വീര്യം കൂട്ടിയും പറയാം. ആദ്യം പറ യുന്ന ആളിനാണല്ലോ സമുദായത്തിൽ കൂടുതൽ വില. പിൽക്കാലത്തു് ഇതേ ജീവചരിത്രം തന്നെ പള്ളിപ്പാട്ടു കുഞ്ഞുകൃഷ്ണൻ വിപുലീകരിച്ച പ്പോൾ ഗുരുശിഷ്യബന്ധത്തെക്കുറിച്ചു അദ്ദേഹത്തിനുള്ള ധാരണയും അതിൽ കിരുകിക്കയററി.

6. ആറാമത്തെ അഭിപ്രായമാണ് സംഭവഗതിയനുസരിച്ച് നോക്കിയാൽ ആദ്യത്തേതു്. നിലവിലുള്ള ധാരണയ്ക്കെതിരായി കുമാ രനാശാൻ കൊണ്ടുവന്ന വ്യതിയാനസിദ്ധാന്തമാണതു്. അതായതു്, ചട്ടമ്പിസ്വാമിയല്ല, തയ്ക്കാട്ടയ്യാവാണ് ഗുരു. ചട്ടമ്പിസ്വാമിയുടെ സ്ഥാനം കേവലം മദ്ധ്യവർത്തിത്വമാണ്. നാരായണഗുരുവിനെ തയ്ക്കാ ട്ടയ്യാവെന്ന മഹാനുമായി പരിചയപ്പെടുത്തിയതു് ചട്ടമ്പിസ്വാമിയാ ണത്രേ. നേരത്തേ പരസ്പരബന്ധമുണ്ടായിരുന്നതായി പറയുന്നില്ല.

ഈ നാരായവേരിൽ നിന്നാണ് മററു പന്നവേരുകൾ പുറപ്പെട്ടതു്. പന്നവേരുകൾ പുറപ്പെട്ടശേഷവും നാരായവേരു് കുറേക്കാലംകൂടെ നിലനിന്നു. ധർമ്മദാസ് ഈ ചിന്താഗതിക്കാരനാണ്. വിശ്വദീപം എന്ന പുസ്തകത്തിൽ അദ്ദേഹം പറയുന്നു.

“ഈ താമസക്കാലത്താണ് വിദ്യാധിരാജനെന്നു വിശ്രുതനായ ചട്ടമ്പിസ്വാമികളുമായി പരിചയപ്പെടാനിടയായതു്. യോഗസിദ്ധിയുടെ എല്ലാവശങ്ങളും മനസ്സിലാക്കി ഒരു യോഗിയായി കഴിഞ്ഞിരുന്ന ചട്ടമ്പിസ്വാമികളും ആശാനും (നാണുആശാൻ) സന്തതസഹചാരികളായി കുറച്ചുനാൾ കഴിഞ്ഞിട്ടുമുണ്ടു്.” (പുറം 23)

“ഇതിനിടയിൽ യോഗമുറകൾ പരിശീലിക്കണമെന്നുള്ള ആശാൻെറ ആഗ്രഹം ചട്ടമ്പിസ്വാമികളെ അറിയിക്കുകയും അതിനായി തൈക്കാട്ടു അയ്യാവു് എന്ന ഒരു പരമധന്യനെ സ്വാമികൾ പരിചയപ്പെടുത്തിക്കൊടുക്കുകയും ചെയ്തു.” (പുറം 24)

7. ചട്ടമ്പിസ്വാമി നാരായണഗുരുവിൻെറ ഗുരുവായിരുന്നു. എന്നാൽ, സതീർത്ഥ്യനുമായിരുന്നു. പി. പരമേശ്വരൻെറ അഭിപ്രായമാണിതു്. സമർത്ഥനായൊരു രാഷ്ട്രീയ നേതാവാണ് പി. പരമേശ്വരൻ. ഞാൻ ഒരു റോഡിൻെറ കഥ കേട്ടിട്ടുണ്ടു്. ഒരിക്കൽ ഒരു സ്ഥലത്തെ ജനങ്ങൾ പ്രക്ഷോഭണം കൂട്ടി, പുതുതായി വെട്ടിത്തുടങ്ങിയ റോഡു് ഞങ്ങളുടെ സ്ഥലത്തുകൂടെ പോകണമെന്നു്. അവിടത്തെ ജനങ്ങൾ പറഞ്ഞതു കേട്ടില്ലെങ്കിൽ അവർ പിന്തുണ പിൻവലിയ്ക്കും. അതുകൊണ്ടു് മന്ത്രി അതനുവദിച്ചുകൊടുത്തു. അപ്പോൾ അതേ നിയോജകമണ്ഡലത്തിലെ മറെറാരു സ്ഥലത്തെ ആളുകൾ പറഞ്ഞു അതേ റോഡു് അവരുടെ സ്ഥലത്തുകൂടെ പോകണമെന്നു്. അല്ലെങ്കിൽ ജനപിന്തുണ അപ്പൂപ്പൻതാടിപോലെ കാററിൽ പറക്കും. മന്ത്രി കുഴങ്ങി. തലപുകഞ്ഞാലോചിച്ചു. ഒടുവിൽ ഒരു വഴി കണ്ടുപിടിയ്ക്കുകയും ചെയ്തു. റോഡു് ആദ്യം പറഞ്ഞ സ്ഥലത്തു ആദ്യം പോയിട്ടു രണ്ടാമതു പറഞ്ഞ സ്ഥലത്തും പോയശേഷം പിന്നെ അതിൻെറ ഉദ്ദേശിച്ച വഴിയേ പോകണം. കാരണം, മന്ത്രിക്കു് വോട്ടു് കൂടിയേതീരൂ. പരമേശ്വരനും വേണം വോട്ടു് അതുകൊണ്ടു് പറഞ്ഞു. ചട്ടമ്പിസ്വാമി നാരായണഗുരുവിൻെറ ഗുരുതന്നെ എന്നാലവർ സതീർത്ഥ്യരും തന്നെ. അതാണ് പരമേശ്വരൻെറ പരിപാടി.

8. എട്ടാമത്തെ സമീപനം ഹൃദ്യമാണ്, ഹാസ്യപ്രധാനവുമാണ്. നാരായണഗുരുവിൻെറ ഗുരു തയ്ക്കാട്ട് അയ്യാവ് തന്നെ. യോഗവിദ്യയെല്ലാം പഠിച്ചതു് അയ്യാവിൽനിന്നുതന്നെയായിരുന്നു. പക്ഷേ, പഠിച്ചതിൽ കുറേയൊക്കെ മറന്നുപോയി. സ്വന്തമായി ചെയ്തുനോക്കാൻ നിശ്ചയം പോരാ. ഗുരുവിനോട്ട് ചോദിയ്ക്കാൻ ഭയം. ചുരുക്കിൽ, നാണക്കേട്. പെട്ടെന്നൊരു യുക്തി തോന്നി. ചട്ടമ്പിസ്വാമിയോട്ട് പറയാം യോഗാഭ്യാസമൊക്കെ ഒന്നു ചെയ്തു കാണിയ്ക്കാൻ. അയ്യാവിൽ നിന്നു് ഗ്രഹിച്ചതിയറി മനസ്സിലുണ്ടല്ലോ. പ്രായോഗികമായി ചെയ്തുകാണിച്ചുതന്നാൽ മതി. ചട്ടമ്പിയ്ക്കൊരു ചേതവും വരാനില്ല. നേരേചെന്നു് ചട്ടമ്പിയെക്കണ്ടു. ചട്ടമ്പി എല്ലാം റഡിയായി ചെയ്തുകാണിച്ചുകൊടുത്തു. ഇതു്കണ്ട മണ്ടശിരോമണിമാർ (സി. കേശവൻെറ ഭാഷയിൽ പറഞ്ഞാൽ ഏഭ്യന്മാർ) ആരോ പറഞ്ഞു പരത്തി, നാരായണഗുരുവിൻെറ ഗുരു ചട്ടമ്പിസ്വാമിയാണെന്നു്.

സൽക്കവി പി. കെ. കേശവൻെറ വാക്കുകൾ നോക്കുക: "ചട്ടമ്പിസ്വാമികൾക്കു നാരായണഗുരുസ്വാമിയെക്കാൾ രണ്ടു വയസ്സു പ്രായക്കൂടുതൽ ഉണ്ടായിരുന്നു. അദ്ദേഹം തൻേറയും ഗുരുവായ തൈക്കാട്ടയ്യാവ് അവർകളെ പരിചയപ്പെടുത്തുകയും അദ്ദേഹത്തിൽനിന്നു് മുറയ്ക്ക് യോഗാഭ്യാസം പരിശീലിയ്ക്കുകയും ചെയ്തു. അയ്യാവിൽ നിന്നും സിദ്ധിച്ചിട്ടുള്ള അഭ്യാസമുറകൾ ശരിയ്ക്കു പരിചയപ്പെടുന്നതിന് ചട്ടമ്പിസ്വാമികളുടേയും സഹായസഹകരണങ്ങൾ ഉണ്ടായിരുന്നു." (ശ്രീനാരയണഗുരുദേവൻ, ഉപഹാരമാലിക, പുറം 35)

സൽക്കവി പറഞ്ഞതു് മുകളിൽ വിവരിച്ച പശ്ചാത്തലത്തിലല്ലേ ശരിയാവുകയുള്ളൂ? ആ പശ്ചാത്തലം സാമാന്യബുദ്ധിയ്ക്ക് നിരക്കുന്നതല്ലെന്നു് സൽക്കവിമാത്രം മനസ്സിലാക്കിയിട്ടില്ലായിരിക്കാം. കവിഭാവനയ്ക്ക് അങ്കുശമില്ലല്ലോ. സൽക്കവിഭാവനയ്ക്കു തീരെ ഇല്ലെന്നോ?

9. ഒൻപതാമത്തെ അടവ് ഉഷ്ണമാർഗ്ഗമാണ്. ഒററയടിയ്ക്കു ഗുരുശിഷ്യബന്ധം സംബന്ധിച്ച വിവാദത്തിൻെറ മറുമരുന്നായി കുമാരസ്വാമി സന്യാസി കണ്ടുപിടിച്ച ഉപായമാണതു്. ഈ വിവാദം മുഴുവൻ ഇവിടത്തെ കൊള്ളരുതാത്ത ഒരു പററം നായന്മാരുണ്ടാക്കുന്ന കുഴപ്പമാണ്. അല്ലാതിവിടെ പ്രശ്നമോ വിവാദമോ ഒന്നും നിലവിലില്ല. നാരായണഗുരു വലിയ ആളായി വളരുന്നതു് കാണുമ്പോഴുള്ള കുശുമ്പുകൊണ്ടു് നായന്മാർ പറഞ്ഞുണ്ടാക്കുന്ന കള്ളത്തരങ്ങളാ

ണിതെല്ലാം. ഇതിലൊന്നും സത്യത്തിന്റെ അരക്കാൽ കഴഞ്ചു് കണി കപോലുമില്ല. നായന്മാരുടെ ഭൂതകാലധിക്കാരത്തിന്റെ മാതൃകയായി ഇതിനെയൊക്കെ ഗണിച്ചാൽ മതി. എന്നാണു് കുമാരസ്വാമിസ ന്യാസി പറയുന്നതു്. "വിശ്വവന്ദ്യഗുരു ശ്രീനാരായണൻ" എന്ന പുസ്ത കത്തിൽ സന്യാസി പറയുന്നതിപ്രകാരമാണു്.

"വിനയനിധിയായ നാണു ആശാൻ ചട്ടമ്പിസ്വാമികളെ ഒരു ജ്യേഷ്ഠസഹോദരനെപ്പോലെ സ്നേഹിച്ചിരുന്നു. എന്നല്ല, ഗുരു എന്നു അഭിസംബോധനം ചെയ്തിട്ടുമുണ്ടു്." (പുറം 92-93)

"പിൽക്കാലത്തു ശ്രീനാരായണഗുരു കേരളത്തിലും പുറത്തും സർ വജനാരാദ്ധ്യനായപ്പോൾ ഇദ്ദേഹം ചട്ടമ്പിസ്വാമിയുടെ ശിഷ്യനാണെ ന്നുള്ള ഒരു മേൽക്കോയ്മ അധികാരസ്വരം ചില നായർ പ്രമാണിമാർ പത്രങ്ങളിൽ കൂടെ പരത്തുവാൻ തുടങ്ങി. എന്നാൽ അതേ സമയത്തു തന്നെ ഈ ചട്ടമ്പിസ്വാമികൾ ഒരു നാടാർ യോഗിയുടെ ശിഷ്യനാണു് എന്നുള്ള വാദം മറുവശത്തുനിന്നു വന്നിട്ടില്ലാത്തതുകൊണ്ടു ആ രണ്ടു മഹാപുരുഷന്മാരും അവരവർക്കുള്ള സ്ഥാനത്തു വിജയിക്കുക തന്നെ ചെ യ്യുന്നു." (പുറം 93)

"ശ്രീചട്ടമ്പിസ്വാമികളുടെ ജീവചരിത്രം എന്ന പുസ്തകത്തിൽ ശ്രീനാരായണഗുരുവിനെ മനഃപൂർവം പലേഘട്ടങ്ങളിലും അധപ്പതി പ്പിച്ചും ആശ്രയഭാവത്തിലും ചിത്രീകരിച്ചിരിയ്ക്കുന്നതു് കേരളത്തിലെ നായർപ്രഭുത്വത്തിന്റെ ഭൂതകാലധിക്കാരങ്ങളുടെ മാതൃകകൾ മാത്ര മാണു്. അതിലൊന്നും അരക്കാൽ കഴഞ്ചു സത്യത്തിന്റെ കണിക പോലുമില്ല." (പുറം 91)

ഈ അപശബ്ദക്കലവറയുടെ കർത്താവു് ഒരു സന്യാസിയാണെന്നു് അറിയുന്നതു് അത്ഭുതകരമായിരിയ്ക്കും. മനുഷ്യർ സാധാരണയായി കള്ളം പറയാറുണ്ടു്. പക്ഷേ, ഇത്ര പെരുംകള്ളം ചന്തക്കാരുപോലും പറയുമെന്നുതോന്നുന്നില്ല. ഗുരുശിഷ്യബന്ധത്തിന്റെ ചരിത്രപശ്ചാ ത്തലം മുകളിൽ വിവരിച്ചുകഴിഞ്ഞു. ആ വസ്തുതകളൊന്നും തന്നെ പുതിയതല്ല. അതൊന്നും കാണാതെ, അല്ലെങ്കിൽ കണ്ടില്ലെന്നുനടി ച്ചു്, മനസ്സുനിറയെ ജാതിക്കുശുമ്പും കൊണ്ടു് നടക്കുന്ന ഈ മനുഷ്യനു് എക്കാലത്തും സത്യത്തിന്റെ ഉപാസകനായിരുന്ന ഗുരുദേവന്റെ തിരു നാമം ഉച്ചരിക്കാൻ പോലും അവകാശമില്ല, അർഹതയില്ല. ഈഴവ

സമുദായത്തിൽപ്പെട്ട എത്രയോ ആളുകൾ ഇതേ പ്രശ്നം കൈകാര്യം ചെയ്തിട്ടുണ്ട്. ഉൽക്കടമായ സമുദായവികാരമുള്ളവരായിരുന്നു അവരിലധികം പേരും. പക്ഷേ, സന്യാസമോ കമണ്ഡലമോ ഇല്ലാത്ത അവർ പ്രകടിപ്പിച്ചിട്ടുള്ള ചിത്തസംസ്കാരത്തിന്റെ ഒരംശംപോലും കാഷായധാരിയായ ഈ ക്ഷുദ്രമനുഷ്യനില്ലാതെ പോയതു് പരിതാപകരം തന്നെ. ഗുരുശിഷ്യബന്ധത്തെക്കുറിച്ച് സ്വന്തമായിട്ടൊരു യുക്തിയും കുമാരസ്വാമി സന്യാസിയ്ക്കു പറയാനില്ല. പ്രത്യുത, സകലകാര്യവും നായന്മാരുടെ ജാതിക്കുറ്റുമ്പിൽ ആരോപിയ്ക്കുകയാണു്. വാസ്തവത്തിൽ കുമാരസ്വാമിയുടെ ജല്പനം മറുപടി അർഹിയ്ക്കുന്നില്ല. ഇങ്ങനെയൊരു ചിന്താഗതി നിലവിലുണ്ടെന്നു് അറിയിയ്ക്കാൻ വേണ്ടി ഇത്രയും പറഞ്ഞെന്നേയുള്ളു.

10. അവസാനത്തെ അടവു് ഗുരുശിഷ്യ ബന്ധം സംബന്ധിച്ച ഒന്നും പറയാതിരിയ്ക്കുക എന്നതാണു്. പലരും ഈ അടവു് സ്വീകരിയ്ക്കുന്നുണ്ടു്. ആ പ്രശ്നം അപ്പടിയേ അറിഞ്ഞില്ലെന്നു ഭാവിയ്ക്കുക. ഗുരുവാരു് ശിഷ്യനാരു് ? നമുക്കതിൽ കാര്യമൊന്നുമില്ല എന്നുള്ള നിലപാടാണതു്. മഹോപാദ്ധ്യായ കുഞ്ഞുകൃഷ്ണൻ ഇത്തരക്കാരനാണു്. "രണ്ടു് വിദ്വത് കവികളി"ൽ ഇക്കാര്യം പറയുന്നതിനു് പ്രസക്തിയുണ്ടായിട്ടും വിട്ടുകളഞ്ഞിരിക്കയാണു്.

11. ചട്ടമ്പിസ്വാമി തന്നെയാണു് നാരായണഗുരുവിന്റെ ഗുരു എന്നു വ്യക്തമായി സമ്മതിയ്ക്കുക. ശ്രീനാരായണ പക്ഷപാതികളിൽ മൂലൂർ പത്മനാഭപ്പണിക്കർ, കരുവാ കൃഷ്ണനാശാൻ മുതലായി ചിലർ മാത്രമേ ഈ നിലപാടു് സ്വീകരിച്ചിട്ടുള്ളു. അതിലൊരാൾ പ്രഫ. കെ. ബാലരാമപ്പണിക്കരാണു്. പക്ഷേ, ഇപ്പോൾ കീഴോട്ടു് ഇറങ്ങി തുടങ്ങിയിട്ടുണ്ടു്.

മുകളിൽ ഉദ്ധരിച്ചതിൽ ആദ്യത്തെ പത്തു് സമീപനങ്ങളിലേയും സ്ഥായീഭാവം ഒന്നാണു്. ശ്രീനാരായണന്റെ ഗുരു ചട്ടമ്പിസ്വാമിയാണെന്നു് അംഗീകരിയ്ക്കാനുള്ള ഒരു മനംമടുപ്പു്. ഗുരു മററാരു തന്നെ ആയാലും വേണ്ടില്ല, ഒരു നായരായിരിയ്ക്കരുതെന്ന വാശി അതിനുവേണ്ടിയുള്ള കസത്തുകളാണു് സകലതും. ഇത്രയും പരാമർശങ്ങളിൽ സത്യത്തോടുള്ള ആഭിമുഖ്യത്തെക്കാൾ ജാതിയോടുള്ള ആസക്തി

യാണ് മുഴച്ചുകാണുന്നതു്. ശ്രീനാരായണഗുരു ചട്ടമ്പിസ്വാമിയുടെ ശിഷ്യനല്ലെന്നു വരുത്തിത്തീർക്കാനുള്ള വ്യഗ്രത സർവത്ര പ്രകടമാണ്. സ്വീകരിച്ചിട്ടുള്ള തന്ത്രങ്ങളുടെ വൈവിദ്ധ്യവും പ്രകടമാണ്. കൈവഴികൾ പലതും സംഗമം ഒന്നും. ഇത്രയും വിവിധാഭിപ്രായക്കാരിൽ ഗുരുശിഷ്യബന്ധത്തെക്കുറിച്ചു് സൂക്ഷ്മമായി പഠിച്ചിട്ടുള്ളവർ ഏറിയാൽ ഒന്നോ രണ്ടോ വരും. ബാക്കിയുള്ളവരെല്ലാം എഴുതുന്നതും വാതോരാതെ പ്രസംഗിക്കുന്നതും മനസ്സിലെ ഇംഗിതങ്ങൾ മാത്രമാണ്. ശേഷമെല്ലാം സങ്കല്പം. താൻ പറയുന്നതു് ശരി എന്നു ശഠിക്കാനല്ലാതെ മററുള്ളവർ പറയുന്നതിൽ ശരിയുണ്ടാകാൻ വല്ല സാദ്ധ്യതയെങ്കിലും ഉണ്ടോ എന്നു ചിന്തിക്കാൻ പോലും ആരും തയ്യാറല്ല.

# ഹീനതന്ത്രങ്ങൾ

അങ്ങനെ, ചട്ടമ്പിസ്വാമിയല്ല ശ്രീനാരായണന്റെ ഗുരു എന്ന് സമർത്ഥിക്കുന്നതിന് യത്നിക്കുന്നവർ പ്രധാനമായും പത്തുവിധത്തിലാണ് ചിന്തിക്കുന്നതെന്ന് നാം കണ്ടു. അവരുടെ ചിന്താഗതിയുടെ വിവിധവശങ്ങളും പരിശോധിക്കപ്പെട്ടു. ഇനി ഈ സമീപനങ്ങളുടെ സാധൂകരണത്തിനുവേണ്ടി സ്വീകരിക്കപ്പെടുന്ന പ്രയോഗതന്ത്രങ്ങളെന്തെല്ലാമെന്നു നോക്കാം. അവ പ്രധാനമായി താഴെപറയുന്നവയാണ്.

1. അസന്ദിഗ്ദ്ധവും ചോദ്യം ചെയ്യാനാവാത്തതുമായ തെളിവുകളെ അറിഞ്ഞില്ലെന്ന് ഭാവിക്കുക.
2 വ്യക്തമായ തെളിവുകളെ നശിപ്പിക്കുക.
3 ദുർവ്യാഖ്യാനങ്ങൾ കൊണ്ടുവരിക.
4. പുതിയ പുതിയ ആരോപണങ്ങൾ ഉന്നയിക്കുക.
5. പണ്ടേയ്ക്കു പണ്ടേ ഇതൊരു തർക്കവിഷയമായിരുന്നുവെന്ന് പ്രചരിപ്പിക്കുക. അങ്ങനെ തർക്കത്തിന്റെ ഉത്ഭവവും ഗതിയും മറച്ചുവയ്ക്കുക.
6. പുതിയ യുക്തികൾ മെനഞ്ഞുണ്ടാക്കുക.

ഈ തന്ത്രങ്ങളെ പററി പ്രത്യേകം പ്രത്യേകം വിശദീകരിക്കുന്നതിന് മുൻപ് മറെറാരു കാര്യം നാമറിഞ്ഞിരിക്കണം. ഇത്രയും പാടുപെട്ട് എന്തിനീതന്ത്രങ്ങളും യുക്തികളും കൊണ്ടുവരുന്നു? അതിന്റെ കാരണം സൂക്ഷ്മഗ്രാഹികൾക്കറിയാം. ഈഴവസമുദായത്തിൽ പുരോഗമന ചിന്താഗതിക്കാരായ ഉല്പതിഷ്ണുക്കൾ ധാരാളമുണ്ടെന്ന് ശ്രീനാരായണഭക്തന്മാരായി അഭിനയിച്ചു നടക്കുന്നവർക്കറിയാം. സ്വാതന്ത്ര്യവീക്ഷണമുള്ള ഈ തലമുറയെ ഗുരുദേവന്റെ കപടഭക്തന്മാർക്കു ഭയമാണ്, വല്ലാത്ത ഭയമാണ്. അതുകൊണ്ട്, പുതിയതലമുറയ്ക്കു ചിന്താക്കുഴപ്പമുണ്ടാക്കാൻ വേണ്ടിയാണ് ഈ നീക്കമെല്ലാം. സത്യം സത്യമായി അവതരിപ്പിച്ചാൽ, അപഗ്രഥിച്ചാൽ, പുത്തൻ തലമുറയുടെ പിന്തുണ നഷ്ടപ്പെടുമെന്നു തീർച്ച.

വളച്ചൊടിയ്ക്കാനും വികൃതമാക്കാനും ദുരാരോപണങ്ങൾ ഉന്നയിയ്ക്കാനും പ്രയാസമുള്ള തെളിവുകളെ ഒററയടിയ്ക്ക ഉപേക്ഷിയ്ക്കുക എന്നതാണ് ഒരു തന്ത്രം. ഗുരുശിഷ്യബന്ധം സംബന്ധിച്ച പ്രാധാന്യമർഹിയ്ക്കുന്ന കാര്യം പരാമർശിയ്ക്കാതിരിയ്ക്കുക. പരാമർശിച്ചാൽ വായനക്കാരന് ജിജ്ഞാസ കൂടും. കൂടുതൽ അന്വേഷിയ്ക്കും. അപ്പോൾ സത്യം മനസ്സിലാകും. അതുകൊണ്ട് അങ്ങനെയൊരു വസ്തുതയുണ്ടെന്നുതന്നെ പുസ്തകത്തിൽ പറയാതിരിയ്ക്കാൻ ചിലർ ശ്രമിയ്ക്കാറുണ്ട്. കരുവാ കൃഷ്ണനാശാൻ, മൂലൂർ പത്മനാഭപ്പണിക്കർ മുതലായവരുടെ പ്രസ്താവനകൾ വിലക്കപ്പെട്ട തെളിവുകളിൽ ഉൾപ്പെടും. മൂലൂരും കരുവയും ഈഴവരാണ്. ശ്രീനാരായണഭക്തന്മാരുമാണ്. അവർ യാതൊരു സംശയവും കൂടാതെ ചട്ടമ്പിസ്വാമിയാണ് ശ്രീനാരായണന്റെ ഗുരു എന്ന് പ്രഖ്യാപിച്ചിട്ടുണ്ട്. അവർ കള്ളം പറഞ്ഞു എന്ന് ആരോപിയ്ക്കാനും വയ്യ. മൂലൂരിന്റെ പദ്യത്തെപ്പററി ചില തൊണ്ടൻ വ്യാഖ്യാനങ്ങളെല്ലാം കൊണ്ടുവന്നു നോക്കി. പക്ഷേ, വ്യാഖ്യാനം കൊണ്ടുവന്നവർക്കുപോലും തൃപ്തിയുണ്ടാക്കാൻ കഴിയാത്തവണ്ണം അവിശ്വസനീയമാണ് വ്യാഖ്യാനം. അതുകൊണ്ട് കരുവയും മൂലൂരും പറഞ്ഞിട്ടുള്ളതിനെ പാടേ അവഗണിയ്ക്കാനാണ് പലർക്കും വെമ്പൽ. പഴമ്പള്ളിയുടെ പുസ്തകത്തിൽ മൂലൂർ പണിക്കരുടേയും വാരനാട്ടു കെ. പി. ശാസ്ത്രികളുടെയും കവിതകൾ ഉദ്ധരിയ്ക്കുന്നതുകൊണ്ട് ഫലമില്ല എന്ന് സൂത്രത്തിൽ പറഞ്ഞുപോയിരിയ്ക്കുകയാണ്. വിശദാംശങ്ങളുടെ നേരിയ സൂചനപോലുമില്ല. മൂലൂർ പണിക്കർ എന്ന് ഒഴുക്കൻ മട്ടിൽ പറഞ്ഞുപോയാൽ വായിയ്ക്കുന്ന സാധാരണക്കാർ വിചാരിയ്ക്കും ഏതോ കവിതക്കാരൻ പണിക്കർ എന്ന്.

കൂടുതൽ അപഹാസ്യവും ആക്ഷേപകരവുമായ ചില സൂത്രപ്പണികളും ചിലർ ഒപ്പിയ്ക്കാറുണ്ട്. ശ്രീനാരായണശതവത്സരോപഹാരത്തിൽ ശ്രീ. എൻ. ആർ. കൃഷ്ണൻ എഴുതിവിട്ടിരിയ്ക്കുകയാണ് നടരാജഗുരു തന്റെ word of the Guru എന്ന പുസ്തകത്തിൽ ചട്ടമ്പിസ്വാമിയും നാരായണഗുരുവും സഹചാരികളായിരുന്നു എന്നു മാത്രമേ പറഞ്ഞിട്ടുള്ളു എന്ന്. ഇതു് തനി വ്യാജമാണെന്ന് നടരാജഗുരുവിന്റെ പുസ്തകം വായിച്ചിട്ടുള്ളവർക്കറിയാം. ചട്ടമ്പിസ്വാമി ശ്രീനാരായണന്റെ ഗുരുവാണെന്ന് വ്യക്തമാക്കിയിട്ടുണ്ടദ്ദേഹം പ്രസക്തഭാഗങ്ങൾ മുക

ളിൽ ഉദ്ധരിച്ചിട്ടും ഉണ്ട്. പക്ഷേ, എൻ. ആർ കൃഷ്ണൻ ചെയ്തിരിയ്ക്കുന്നതാകട്ടെ നടരാജഗുരുവിൻെറ വാക്കുകളിൽനിന്ന്തൻെറ ഉദ്ദേശസാദ്ധ്യത്തിനുതകുന്ന ഒരംശം മാത്രം വേർതിരിച്ചെടുത്ത് ഉദ്ധരിയ്ക്കുകയാണ്. അതിന്മുൻപും പിൻപും പറയുന്നത് സ്വമതസ്ഥാപനത്തിന് വിരുദ്ധമാകയാൽ വിട്ടുകളഞ്ഞിട്ട് നടരാജഗുരുവിൻെറ അഭിപ്രായത്തിന് വിരുദ്ധമായൊരഭിപ്രായമാണ് അദ്ദേഹത്തിനുള്ളതെന്നു പ്രസ്താവിയ്ക്കുകയും ചെയ്യുന്നു. മിതമായ ഭാഷയിൽ പറഞ്ഞാൽ ഇത് വഞ്ചനയാണ്.

ഇതുതന്നെ മററൊരു രീതിയിലും പ്രയോഗിക്കാറുണ്ട്. ഗുരുശിഷ്യബന്ധം സംബന്ധിച്ച വിവാദത്തെക്കുറിച്ച് ലഭ്യമായ തെളിവുകൾ എന്നപേരിൽ ഒരു പട്ടിക കൊടുക്കുകയും ചില കസർത്തുകളെല്ലാം കാണിയ്ക്കുകയും ചെയ്യും. ഈ പട്ടികയിലാകട്ടെ, വിമർശിയ്ക്കാനും വിഭാഷപറയാനും പഴുതുള്ള തെളിവുകൾ മാത്രമേ ചേർക്കുകയുള്ളതാനും. വായനക്കാരൻെറ കണ്ണിൽ മണ്ണിടുന്ന സമർത്ഥമായ വിദ്യയാണിത്.

ചില തെളിവുകൾ ഇല്ലായ്മചെയ്യാനും ഗുരുദേവഭക്തന്മാർ ശ്രമിയ്ക്കുന്നുണ്ട്. ഗുരുദേവൻ എഴുതിയ നവമഞ്ജരിയിലെ

ശിശുനാമഗുരോരാജ്ഞാം കരോമി ശിരസാവഹൻ
നവമഞ്ജരികാം ശുദ്ധീകർത്തുമർഹന്തി കോവിദാ:

എന്ന പ്രസിദ്ധമായ പദ്യം ശ്രീനാരായണൻെറ ഗുരു ചട്ടമ്പിസ്വാമിയാണെന്ന് തെളിയിയ്ക്കുന്നു. "ശിശുനാമഗുരോ:" എന്ന പ്രയോഗത്തിലെ ഗുരു എന്ന പദത്തിന് പൊതുവായ അർത്ഥമേയുള്ളു എന്നും എൻെറ ഗുരു എന്നു പ്രത്യേകം പ്രസ്താവിച്ചിട്ടില്ലാത്തതുകൊണ്ട് ചട്ടമ്പിസ്വാമി ശ്രീനാരായണൻെറ ഗുരുവാണെന്ന് ഈ പദ്യത്തെ അടിസ്ഥാനമാക്കി വാദിയ്ക്കുന്നതു തെററാണെന്നും ഒരു എതിർവാദമുണ്ടായി. എന്നാൽ, ശിശുനാമഗുരു എന്നു പ്രയോഗിച്ചിരിയ്ക്കുന്നതു് ശിശു എന്നു പേരായ എൻെറ ഗുരു എന്ന അർത്ഥത്തിൽ തന്നെയാണെന്നും ശിശു എന്നു പേരായ മററുവല്ലവരുടേയുംഗുരു എന്ന അർത്ഥത്തിലല്ലെന്നും പറഞ്ഞ് ചിലർ ഈ വാദത്തെ ഖണ്ഡിച്ചു. അച്ഛൻ പറഞ്ഞിട്ട് ചെയ്തു എന്നു ഒരാൾ പ്രസ്താവിച്ചാൽ അയാളുടെ അച്ഛൻ പറഞ്ഞിട്ടു ചെയ്തു എന്നല്ലാതെ വഴിയേ പോയവൻെറ അച്ഛൻ പറഞ്ഞിട്ടു ചെയ്തു എന്നു ആരും വ്യാഖ്യാനിക്കാറില്ല. അതുകൊണ്ട് ശിശുനാമഗുരു എന്ന പ്രയോഗംകൊണ്ട് സ്വന്തം ഗുരുവിനെത്തന്നെയാണ്ഉദ്ദേശിച്ചിരിയ്ക്കുന്നതെ

ന്ന് സ്പഷ്ടമാണ്. നടരാജഗുരുവിനെപ്പോലുള്ളവർ ശിശുനാമഗുരു എന്ന പ്രയോഗത്തിന് ശിശു (കുഞ്ഞൻ) എന്നു പേരായ എന്റെ ഗുരു എന്ന അർത്ഥം കല്പിച്ചപ്പോൾ കൂടുതൽ ദൂരത്തിൽ കാര്യങ്ങൾ ദർശിയ്ക്കാൻ വശമുള്ളവർ മുട്ടാപ്പിടിയിൽ ഉറച്ചുനിന്നു. പണ്ഡിതന്മാർക്കിടയിൽ ഈയൊരു സംഘർഷം നിലൽക്കുന്ന സാഹചാര്യത്തിൽ തന്ത്രശാലികളായ ഗുരുദേവഭക്തന്മാർ കുററകരമായൊരു ഗുരുദ്രോഹമനുഷ്ഠിയ്ക്കാനും മടിച്ചില്ല. നവമഞ്ജരിയുടെ പിന്നീടുള്ള പതിപ്പുകളിൽ ഈ പദ്യം ചേർക്കാതെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി. ജിജ്ഞാസുക്കളും സ്വതന്ത്രചിന്താഗതിക്കാരുമായ ഈഴവയുവാക്കൾ നവമഞ്ജരി വായിയ്ക്കുമ്പോൾ, കാര്യം കാര്യമായിത്തന്നെ ഗ്രഹിയ്ക്കാൻ കഴിവുള്ള ഇതരസമുദായങ്ങളിലെ പുതിയ തലമുറ ഗുരുദേവന്റെ നല്ല കൃതികളിലൊന്നായ നവമഞ്ജരി, വായിയ്ക്കുമ്പോൾ രത്നഖചിതമായ ഈ പദ്യം അവരുടെ കണ്ണിൽപെട്ടുകൂടാ എന്ന് ഗുരുദേവന്റെ കപടഭക്തന്മാർക്ക് നിർബന്ധമുണ്ട്. അവർ ആ പദ്യത്തെ ഭയപ്പെടുന്നു. പുതിയ തലമുറയെ ഭയപ്പെടുന്നു. അതുകൊണ്ടാണ് നവമഞ്ജരിയുടെ ഒരററം മുറിച്ചു കളഞ്ഞത്. ഈ കപടം, ഈ കള്ളക്കച്ചവടം നടത്തിയവരോട് മററാരു തന്നെ ക്ഷമിച്ചാലും ഗുരുദേവൻ ക്ഷമിയ്ക്കുമെന്നുതോന്നുന്നില്ല. തികച്ചും അധാർമ്മികവും സംസ്കാരരഹിതവുമായ ക്ഷുദ്രകർമ്മത്തിന് തയ്യാറായവർ സ്നേഹിയ്ക്കുന്നത് ഗുരുദേവനെയാണോ സ്വന്തം ജാതിയെയാണോ എന്ന് ഏവർക്കുമറിയാം.

നവമഞ്ജരിയിലെ "ശിശുനാമഗുരോരാജ്ഞാം" എന്നു തുടങ്ങുന്ന പദ്യം ഒഴിവാക്കിക്കൊണ്ട് നവമഞ്ജരി പ്രസിദ്ധീകരിക്കുകയുണ്ടായി എന്ന ഒററക്കാരണംകൊണ്ടുതന്നെ ഗുരുശിഷ്യബന്ധം സംബന്ധിച്ച് സ്വീകാര്യമായൊരു തെളിവാണ് ആ ശ്ലോകം എന്ന് വ്യക്തമാകുന്നു. അതിനെതിരായി ചില ചില്ലറമുക്കലും മൂളലും നടത്താനല്ലാതെ കാര്യമായിട്ടൊന്നും ചെയ്യാൻ നാളതുവരെ ആർക്കും കഴിഞ്ഞിട്ടില്ല. നടരാജഗുരുവിനെപ്പോലുള്ളവർ ശരിയായ അർത്ഥം അംഗീകരിച്ചതോടെ ഗുരുഭക്തന്മാരായി ഭാവിയ്ക്കുന്നവർക്ക് ഉരുൾനേർച്ച നടത്താനേ കഴിയൂ എന്നമട്ടായിട്ടുണ്ട്.

തെററായ വ്യാഖ്യാനങ്ങൾ കൊടുത്ത് തെളിവുകളുടെ വിശ്വാസയോഗ്യത നശിപ്പിയ്ക്കാനുള്ള ശ്രമവും ചിലർ നടത്തുന്നുണ്ട്. അതിലൊന്നാണ് നേരത്തേ പറഞ്ഞപോലെ 'ശിശുനാമഗുരോരാജ്ഞാം'

എന്ന പ്രയോഗത്തിൽ ഗുരുശബ്ദത്തിനു് കണ്ണിൽക്കണ്ടവരുടെ ഗുരു എന്നു വ്യാഖ്യാനം കൊടുക്കുന്നതു്. ചട്ടമ്പിസ്വാമി സമാധിയായപ്പോൾ നാരായണഗുരു എഴുതിയ ശ്ലോകത്തിൽ 'സദ്ഗുരു' എന്നു് ചട്ടമ്പിസ്വാമിയെ വിശേഷിപ്പിച്ചിട്ടുണ്ടു്. ഈ സദ്ഗുരുശബ്ദത്തിനു് നല്ലവനായ ഗുരു എന്നു് സ്പഷ്ടമേ അസാദ്ധ്യമായ അർത്ഥം കല്പിച്ചു് വായനക്കാരുടെ പരിഹാസത്തിനു് പാത്രമാകാൻ ചിലർക്കു വെമ്പലാണു്. നല്ലവനായ ഗുരു, തരക്കേടില്ലാത്ത ഗുരു, സാമാന്യം ഭേദപ്പെട്ട ഗുരു എന്നൊക്കെ അർത്ഥം പറയണമെങ്കിൽ സദ്ഗുരുശബ്ദത്തെ സന്ദർഭത്തിൽ നിന്നും അടർത്തിയെടുക്കണം. ഇമ്മാതിരിയുള്ള പരിഹാസയുക്തികൾ ശ്രീനാരായണന്റെ സൂക്തങ്ങളെ സംബന്ധിച്ചും എത്രവേണമെങ്കിലും പറയാം. ഇതിനെക്കാൾ ചമൽക്കാരത്തോടെ, സന്ദർഭഗുണത്തോടെ, ഇണക്കത്തോടെ വ്യാഖ്യാനഭേദം കൊണ്ടുവരാം. കുമാരനാശാന്റെ എത്രയെത്ര പ്രയോഗങ്ങൾക്കു് ഇത്തരം ഭാഷ്യമുണ്ടാക്കാൻ കഴിയുമെന്നു് ഗുരുദേവന്റെ പേരും പറഞ്ഞു് ഭാഷ്യമെഴുത്തു് നടത്തുന്നവർ അറിയുന്നില്ല. ഒരുദാഹരണം പറയാം. കുമാരനാശാന്റെ പ്രസിദ്ധമായ കവനമുണ്ടല്ലോ "മാററുവിൻ ചട്ടങ്ങളെ" എന്നതു്. അതിനെ സന്ദർഭത്തിൽനിന്നു് അടർത്തിമാററി, 'നല്ല കള്ളു് കിട്ടുന്നില്ല, അതുകൊണ്ടു് അബ്കാരി ചട്ടങ്ങളെ മാററുവിൻ' എന്നാണു് കവി ഉദ്ദേശിക്കുന്നതെന്നു് വ്യാഖ്യാനിച്ചാൽ അതു് വളരെയേറെ ശോഭിക്കും. അതു് ഈ രാജ്യത്തു് വളരെവേഗം പ്രചരിയ്ക്കുകയും പ്രചാരണപരമായി അപാരവിജയം കൈവരിയ്ക്കുകയും ചെയ്യും. എന്നുവച്ചു് അതു് സത്യമാകുമോ! അതുപോലെയാണു് ശിഷ്യനാമഗുരു എന്നും സദ്ഗുരു എന്നും പറയുന്ന സന്ദർഭങ്ങളിൽ ഗുരുശബ്ദത്തിനു് വഴിയേപോയവന്റെ ഗുരു എന്നും തരക്കേടില്ലാത്ത ഗുരു എന്നും മററും അർത്ഥം പറയുന്നതു്. സാധാരണയായി നമ്മുടെ നാട്ടിൽ ആരെങ്കിലും മരിച്ചാൽ വഴിപോക്കർ പറയും (പലപ്പോഴും പരേതനെപ്പററി കേട്ടുകേഴ്‌വി പോലും കാണുകയില്ല) പാവം! ഒരു നല്ലവനായിരുന്നു. എന്തുചെയ്യാം. ചത്തുപോയി. അതുപോലെയാണോ ചട്ടമ്പിസ്വാമിയെ ഉദ്ദേശിച്ചു്:

സർവജ്ഞൻ ഋഷിരുത്ക്രാന്ത
സദ്ഗുരുഃ ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണകലാനിധി

എന്നും മററും ശ്രീനാരായണൻ പറഞ്ഞതു്? ഇവിടെ സദ്ഗുരു എന്നു പ്രയോഗിച്ചിരിയ്ക്കുന്നതു് ശുകമാർഗ്ഗത്തിലൂടെ ഉദ്ഗമിച്ചു് പരമവ്യോമത്തിൽ നിൽക്കുന്ന സകലകലാനിധിയും സർവജ്ഞനും ഋഷിയും മഹാപ്രഭുവുമായ സ്വന്തം സദ്ഗുരുവിനെ ഉദ്ദേശിച്ചാണു്. ഓരോ പദത്തിനും ഘടനയ്ക്കും അർത്ഥമുണ്ടു്. ഞാൻ പറയുന്ന അർത്ഥമേ ഉള്ളൂ, മറെറാരർത്ഥവും ഇല്ലതന്നെ, എന്നൊക്കെ പറയാൻ എൻ. ആർ. കൃഷ്ണനെപ്പോലുള്ളവർ മുന്നോട്ടുവന്നെന്നു വരാം. അതവരുടെ വിവരക്കേടാണെന്നു കരുതിയാൽ മതി.

നായന്മാർ പുതുതായി കൊണ്ടുവന്ന അവകാശവാദമാണു് ഗുരുശിഷ്യബന്ധത്തെ സംബന്ധിച്ച വിവാദത്തിനു് കാരണമെന്നും വാസ്തവത്തിൽ ശ്രീനാരായണന്റെ പ്രശസ്തിയും പ്രതാപവും കണ്ടു്കൊതിപൂണ്ട നായന്മാരാണു് ഇങ്ങനെയൊരു അവകാശവാദം ഉന്നയിച്ചതെന്നും എൻ. ആർ. കൃഷ്ണനേയും കുമാരസ്വാമി സന്യാസിയേയും പോലുള്ളവർ പറയുന്നുണ്ടു്. അവരുടെ മനസ്സിൽ എത്രത്തോളം ജാതിക്കോമാല കുടികൊള്ളുന്നു എന്നുള്ളതിന്റെ തെളിവാണു് അവർ പറഞ്ഞതു്. അല്ലാതെ, ശ്രീനാരായണഭക്തന്മാരിൽ ഉത്തരവാദിത്വബോധമുള്ളവർ ഇങ്ങനെപറയുന്നതല്ല. 'അംഗനാചാപലം' പോലെ തള്ളിക്കളയാവുന്നതേയുള്ളൂ. നായന്മാരും ഈഴവരും തമ്മിലുള്ള സമുദായസ്പർദ്ധയുടെ ഫലമായിട്ടാണു് ചട്ടമ്പിസ്വാമികളുടെ ശിഷ്യനാണു്നാരായണഗുരു എന്നു നായന്മാർ പറഞ്ഞു പരത്തിയതെന്നു് വദിയ്ക്കുന്നവരുമുണ്ടു്. നേരേമറിച്ചാണു് പറയേണ്ടതു്. നായന്മാരും ഈഴവരും തമ്മിലുള്ള സാമുദായികവൈരം നിമിത്തമാണു് ചട്ടമ്പിസ്വാമിയുടെ ശിഷ്യനല്ല നാരായണഗുരു എന്നു വരുത്തിത്തീർക്കാനുള്ള തീവ്രശ്രമങ്ങൾ നടന്നതു്, ഇപ്പോഴും നടക്കുന്നതു്. അനാദികാലം മുതൽ ഇതൊരു തർക്കവിഷയമാണെന്നും ആരെങ്കിലും അഭിപ്രായപ്രകടനം നടത്തിയിട്ടുണ്ടെങ്കിൽ അതെല്ലാം തന്നെ കക്ഷിപിടിത്തം മാത്രമാണെന്നും മറെറാരു കൂട്ടർ പറയുന്നു, പ്രചരിപ്പിയ്ക്കുന്നു.

അങ്ങനെ, പൊതുജനങ്ങളെ കബളിപ്പിച്ചു് അവരിൽ സ്വപക്ഷത്തിനു് അനുകൂലമായ ചിന്താഗതി ജനിപ്പിയ്ക്കാൻ വേണ്ടി ഗുരുദേവന്റെ പേരിൽ കാട്ടിക്കൂട്ടുന്ന കുതന്ത്രങ്ങൾക്കു് കൈയും കണക്കുമില്ല.

# രേഖകൾ സംസാരിക്കുന്നു

ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ ശിഷ്യനായിരുന്നില്ല ശ്രീനാരായണഗുരുദേവൻ എന്ന വാദത്തിൻേറയും തന്മൂലമുണ്ടായ വിവാദത്തിൻേറയും പശ്ചാത്തലം, ഉത്ഭവം, ഗതിവിഗതികൾ, ഇപ്പോൾ എത്തിച്ചേർന്നിട്ടുള്ള സ്ഥിതി എന്നീ വിഷയങ്ങളെപ്പററി പ്രതിപാദിച്ചു കഴിഞ്ഞു. അടുത്തതായി ചട്ടമ്പിസ്വാമികളുടെ ശിഷ്യനാണ് നാരായണഗുരു എന്ന് തെളിയിക്കുന്ന വസ്തുതകളെപ്പററി പരിശോധിക്കാം. ഗുരുശിഷ്യബന്ധത്തെപ്പററി ഒരഭിപ്രായം സ്വരൂപിയ്ക്കുന്നതിന് സ്വീകരിക്കപ്പെടേണ്ട തെളിവുകൾ താഴെ പറയുന്നവയാണ്:-

1. ഗുരുവിൻെറ വാക്കുകൾ
2. ശിഷ്യൻെറ വാക്കുകൾ
3. ശിഷ്യൻെറ സതീർത്ഥ്യർക്കു പറയാനുള്ളത്
4. ഗുരുവിനേയും ശിഷ്യനേയും ഒന്നുപോലെ അടുത്തറിയുന്ന അന്തേവാസികളുടെ പ്രസ്താവന
5. രണ്ടുപേരെയും അടുത്തറിയാവുന്ന വിശ്വാസയോഗ്യരായ സമകാലികരുടെ പ്രസ്താവന
6. സമകാലികധാരണ

ഈ ആറുവിഭാഗത്തിലും പെട്ട തെളിവുകൾ പ്രകൃതത്തിൽ ധാരാളമായി ലഭ്യമാണ്. ചട്ടമ്പിസ്വാമി തിരുവടികൾ തന്നെ വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്, ശ്രീനാരായണൻ തൻെറ ശിഷ്യനാണെന്ന്. 1090-ാമാണ്ട് ആലത്തൂർ ശിവയോഗിയുടെ ശിഷ്യന്മാർക്ക് അയച്ച കത്തിലും 1092-ൽ വേദാദ്ധ്യാപദ്ധതിയ്ക്കെഴുതിയ ഉപോദ്ഘാതത്തിലും ശ്രീനാരായണൻ തൻെറ ശിഷ്യനാണെന്ന് ചട്ടമ്പിസ്വാമികൾ രേഖപ്പെടുത്തിയിട്ടുണ്ട്. ഇക്കാര്യം നേരത്തേതന്നെ ചർച്ച ചെയ്യപ്പെട്ടു കഴിഞ്ഞു. ശ്രീനാരായണഗുരുവിൻെറ ജീവിതകാലത്തു തന്നെ ഈ രണ്ടു പ്രസ്താവനകളും പ്രസിദ്ധീകരിക്കപ്പെട്ടെങ്കിലും ശ്രീനാരായണൻ മറുത്തൊന്നും പറഞ്ഞില്ലെന്നു മാത്രമല്ല ചട്ടമ്പിസ്വാമിയുടെ ചരമ

പദ്യത്തിൽ അദ്ദേഹത്തെ ഗുരുവായി എടുത്തുപറയുകയും ചെയ്തു. അതിനും വളരെ മുൻപ് നവമഞ്ജരി എഴുതിയപ്പോൾ അതിൽ തൻെറ ഗുരുവായി ചട്ടമ്പിസ്വാമികളെ അംഗീകരിക്കുകയും ചെയ്തിട്ടുണ്ട്. സമുദായപ്രമാണിമാരുടെ രൂക്ഷമായ വിലക്ക് ഉണ്ടാകുന്നതിനു മുൻപാണ് നവമഞ്ജരി എഴുതിയതു്. കുമാരനാശാൻ മരിയ്ക്കുന്നതു വരെ വിവാദത്തെ സംബന്ധിച്ച് ഗുരുദേവൻ ഒന്നും പരസ്യമായി പ്രഖ്യാപിച്ചിരുന്നില്ല. അതേ സമയം, നേരിട്ടു വിവരമന്വേഷിച്ച ഡാ. കെ.ജി. ഗോപാലപിള്ള, നടരാജഗുരു, പന്നിശ്ശേരി നാണുപിള്ള, മൂലൂർ പത്മനാഭപ്പണിക്കർ മുതലായവരോട് ചട്ടമ്പിസ്വാമിയാണ് തൻെറ ഗുരു എന്ന് സമ്മതിയ്ക്കുകയും അക്കാര്യം അവർ തന്നെ രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. നടരാജഗുരുവിനോട് ഗുരുദേവൻ സംസാരിച്ചതിൽ തനിയ്ക്കുള്ള മററാക്ഷേപം ആണ് തർക്കമുള്ളതെന്ന് സൂചിപ്പിയ്ക്കുകയും ചെയ്തു. കുമാരനാശാൻ മരിയ്ക്കുന്നതുവരെ ഗുരുദേവൻ അവലംബിച്ച അർത്ഥവത്തായ മൗനം ശ്രദ്ധേയമായൊരു വസ്തുതയായി അവശേഷിപ്പിയ്ക്കുന്നു. ആശാൻെറ മരണശേഷം ചട്ടമ്പിസ്വാമിയെക്കുറിച്ചു എഴുതിയ പൂജാപദ്യത്തിൽ ചട്ടമ്പിസ്വാമിയെ ഗുരുവായി അംഗീകരിച്ചിട്ടുമുണ്ട്. അതിപ്രകാരമാകുന്നു.

സർവജ്ഞോ ഋഷിരുത്ക്രാന്തഃ
സദ്ഗുരുഃ ശുകവർത്മനാ
ആഭാതി, പരമവ്യോമ്നി
പരിപൂർണ്ണ കലാനിധിഃ
ലീലയാ കാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്വം വപുസ്സമുത്സൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ

ഇവിടെ സർവജ്ഞൻ, ഋഷി, മഹാപ്രഭു, പരിപൂർണ്ണകലാനിധി, സദ്ഗുരു എന്നിങ്ങനെയാണ് ചട്ടമ്പിസ്വാമികളെ പരാമർശിച്ചിട്ടുള്ളതു്. നവമഞ്ജരിയിൽ ഗുരുവായ കുഞ്ഞൻപിള്ള പറഞ്ഞിട്ടാണ് എഴുതിയതെന്നുള്ള പ്രസ്താവന, പൂജാപദ്യത്തിലെ സദ്ഗുരു എന്ന പരാമർശം, നടരാജഗുരുവിനോട് ചട്ടമ്പിസ്വാമി തന്നെയാണ് സ്വഗുരു എന്നു സമ്മതിച്ചതു്, കുമാരനാശാൻ മരിയ്ക്കുന്നതുവരെ മാത്രം മൗനം ഭജിച്ചതു്, ശ്രീനാരായണൻ തൻെറ ശിഷ്യനാണെന്നു് ചട്ടമ്പിസ്വാമി പരസ്യമായി രേഖപ്പെടുത്തിയിട്ടും ചട്ടമ്പിസ്വാമിയല്ല സ്വഗുരു എന്നു ശ്രീനാരായണൻ പറയാത്തതു്, ഈ വസ്തുതകളെല്ലാം പരിഗണിയ്ക്കു

പ്പെടേണ്ടവയാണ്. ശ്രീനാരായണഗുരുവിനോട് ചട്ടമ്പിസ്വാമി അനുശാസനസന്ദേശരൂപേണ ചൊല്ലിയതായി പറയപ്പെടുന്ന ഒരു പദ്യം പണ്ടേയ്ക്കുപണ്ടേ പ്രസിദ്ധമായിട്ടുണ്ട്. അതിപ്രകാരമാകുന്നു:-

> പെണ്ണുമണ്ണിവയിലില്ല കാമവും ചിദഭ്ര-
>
> നിലയിൽ കട-
>
> ന്നൊന്നുരണ്ടു ശിവമന്ദിരങ്ങളുമിരുത്തിഞാ-
>
> നമിതക്ഷൗതുകം
>
> എന്നു മുററിയൊരഹന്ത നിന്നിലറിയാതിരുന്ന-
>
> തിവിദഗ്ദ്ധനാം.
>
> നിന്നെയിങ്ങനെ ചുഴററുമെന്നറിക പമ്പരഭ്ര-
>
> മണമെന്നപോൽ

അങ്ങനെ നോക്കിയാൽ ഒരു വസ്തുത പകൽ വെളിച്ചം പോലെ വ്യക്തമാകുന്നു. ചട്ടമ്പിസ്വാമി പറയുന്നു ശ്രീനാരായണൻ സ്വശിഷ്യനാണെന്നു്. നാരായണഗുരു അതു് സമ്മതിയ്ക്കുകയും ചെയ്യുന്നു. ഗുരുവും ശിഷ്യനും പറഞ്ഞതു് തന്നെ ശിഷ്യന്റെ സതീർത്ഥ്യനായ മറെറാരു മഹർഷിയും പറയുന്നു. രണ്ടുപേരുടേയും അന്തേവാസികളായിരുന്ന കരുവാ കൃഷ്ണനാശാനും മൂലൂർ പത്മനാഭപ്പണിക്കരും ഒരേസ്വരത്തിൽ ഉച്ചത്തിൽ പ്രഖ്യാപിയ്ക്കുന്നു ചട്ടമ്പിസ്വാമിയുടെ ശിഷ്യനാണ് നാരായണഗുരുവെന്നു്. രണ്ടുപേരേയും ഒന്നുപോലെ അറിയാവുന്ന ഡാ. ഗോപാലപിള്ളയും മള്ളൂരും പന്നിശ്ശേരിയും അതേ വസ്തുത സാക്ഷ്യപ്പെടുത്തുന്നു. അങ്ങനെ തെളിവുകൾ അനന്തമായി നീളുന്നു. അനിഷേദ്ധ്യമായ ഒരു കേവലസത്യം വിളംബരം ചെയ്യുന്ന ആ തെളിവുകളെപ്പററി അടുത്തതായി പരിചിന്തനം ചെയ്യാം. ആദ്യത്തെ ഒന്നും രണ്ടും വിഭാഗത്തിൽപ്പെട്ട തെളിവുകൾ നേരത്തെതന്നെ പരിഗണിയ്ക്കപ്പെട്ടുകൊണ്ടു് മൂന്നു മുതൽ ആറുവരെയുള്ള വിവിധവിഭാഗങ്ങളിൽ ഉൾപ്പെട്ട തെളിവുകൾ മാത്രം ഇനി നിരത്തി വയ്ക്കാം.

## തീർത്ഥപാദരുടെ ഡയറി

ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ രണ്ടാമത്തെ ശിഷ്യനാണ് ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമികൾ. സംസ്കൃതത്തിലും മലയാളത്തിലുമായി നാല്പത്തിഅഞ്ചോളം കൃതികൾ അദ്ദേഹം രചിച്ചിട്ടുണ്ട്. കൂടാതെ ഒട്ടേറെ പ്രബന്ധങ്ങളും പ്രസംഗങ്ങളും അദ്ദേഹ

ത്തിൻേറതായി ലഭിച്ചിട്ടുണ്ട്. തത്വവിചാരത്തിലും അദ്വൈതചിന്തയിലും സംസ്കൃതപാണ്ഡിത്യത്തിലും ഇത്രയേറെ ഉയർച്ച പ്രാപിച്ച മറെറാരു മഹാൻ കേരളത്തിൽ അടുത്തകാലത്തെങ്ങും ഉണ്ടായിട്ടില്ലെന്നു് നിസ്സംശയം പറയാം. സംസ്കൃതത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന അവഗാഹമെത്രയെന്നു് അറിയുന്നതിനു് ഉള്ളൂർ എസ്. പരമേശ്വരയ്യർ പറഞ്ഞിട്ടുള്ളതു് വായിച്ചാൽ മതിയാകും.

ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ രണ്ടാമത്തെ സന്ന്യാസശിഷ്യനായ ഈ പുണ്യപുരുഷൻ സ്വഗുരുവിനു മുൻപേതന്നെ കൈവല്യപദം പ്രാപിച്ചു. അതു് കൊല്ലം 1096-ാമാണ്ടു് കർക്കടകം 23-ാനു ആയിരുന്നു. അദ്ദേഹത്തെ സംബന്ധിച്ച പ്രമാണരേഖകളിൽ പ്രധാനമായിട്ടുള്ളതു് സ്വന്തം കയ്യടയിൽ എഴുതി സൂക്ഷിച്ചിരുന്ന ഡയറിയാകുന്നു. തത്വചിന്തയിലും വേദാന്തസാധനയിലും സംസ്കൃതപാണ്ഡിത്യത്തിലും ചരിത്രജ്ഞാനത്തിലും സാമൂഹ്യപരിഷ്ക്കാരങ്ങളിലും ആ മഹാമനുഷ്യനുണ്ടായിരുന്ന അതുല്യനിലയുടെ രൂപം എന്തായിരുന്നു എന്നു് അറിയുന്നതിനു് പ്രസ്തുത ഡയറി നമ്മെ സഹായിയ്ക്കും. സർവ്വസംഗപരിത്യാഗിയും വിശ്വസംഗ്രഹത്തിനു് ആത്മാവിനെ അർപ്പിച്ച ത്യാഗിയുമായ അദ്ദേഹത്തിൻെറ ഡയറിയിൽ സ്വന്തം കാര്യങ്ങളൊന്നുമുണ്ടായിരിയ്ക്കുകയില്ല. എന്നാൽ, ഉള്ളതു് മുഴുവൻ അറിവാണു്. ജ്ഞാനശകലങ്ങളല്ലാതെ, മററുള്ളവർക്കു പ്രയോജനപ്രദമായ നാനാമുഖമായ അഗാധജ്ഞാനത്തിൻെറ അംശങ്ങളല്ലാതെ, മറെറാന്നും അതിലില്ല. കേരളത്തിൽ മൺമറഞ്ഞു പോയ എത്രയോ മഹാന്മാരുടെ ഡയറികൾ നമുക്കു് ലഭിച്ചിട്ടുണ്ടു്. പലനിലയിലും പല തുറകളിലും പ്രവത്തിച്ചിരുന്ന പ്രഗത്ഭരും പ്രശസ്തരുമായ മഹാന്മാരുടെ ഡയറികൾ. പക്ഷേ ഇത്രത്തോളം വിജ്ഞാനപ്രദമായ മറെറാരു ഡയറി ഒരു വ്യക്തിയിൽ നിന്നും നമുക്കു ലഭിച്ചിട്ടില്ല. ഭാഷാ-സാഹിത്യഗവേഷകന്മാർക്കും, ചരിത്രകുതുകികൾക്കും, സംസ്കൃതാഭിജ്ഞന്മാർക്കും, ആത്മീയചിന്തകന്മാർക്കും ഈ ഡയറി വിലതീരാത്തൊരു സ്വർണ്ണഖനിയാണു്, ഖജാനയാണു്. അറിവിൻെറ മുത്തുമണികളുടെ ഭീമാകാരമായൊരു കുമ്പാരമാണതു്. ഇത്രയും വമ്പിച്ച ജ്ഞാനനിക്ഷേപം അടങ്ങിയിട്ടുള്ള ആ ഡയറി ഗവേഷകന്മാരുടെ ശ്രദ്ധയ്ക്കും ശരിയായ പരിശോധനയ്ക്കും അർഹിയ്ക്കുന്ന അംഗീകാരത്തിനും ഇതുവരെ പാത്രമായിട്ടില്ല എന്ന ദു:ഖസത്യം അവശേഷിയ്ക്കുന്നു.

ഈ ഡയറിയിൽ ശ്രീനാരായണഗുരുവിനേയും സ്വഗുരുവായ ചട്ടമ്പിസ്വാമിതിരുവടികളേയും പററി രേഖപ്പെടുത്തിയിട്ടുള്ള വിവരങ്ങൾ അത്യന്തം വിജ്ഞേയമാണ്. ഒരേഗുരുവിൻെറ ശിഷ്യന്മാരെന്ന നിലയിൽ രണ്ടുപേക്കും തമ്മിലുണ്ടായിരുന്ന അകൈതവമായ സ്നേഹബന്ധവും തജ്ജന്യമായ അറിവും ഡയറിയിലെ പരാമർശങ്ങളിൽ സർവത്ര മുഴങ്ങിക്കാണാം. ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യനാണോ ശ്രീനാരായണഗുരു എന്നതിനെപ്പററി എന്തെങ്കിലും ആധികാരികമായും വിശ്വാസയോഗ്യമായും പ്രസ്താവിയ്ക്കാനുള്ള അർഹത ഗുരുവും ശിഷ്യനും കഴിഞ്ഞാൽ പിന്നെ രണ്ടാം ശിഷ്യനും അപരൻെറ സതീർത്ഥ്യനുമായ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾക്കാണ്. ഈയൊരു സവിശേഷമായ അർഹത മററാർക്കും തന്നെ ഇല്ല. കുമാരനാശാന് തീരെ ഇല്ല. ഇക്കാര്യത്തിൽ കുമാരാശാനെക്കാൾ വിശ്വാസയോഗ്യനും വിശ്വാസസമർഹനും ശ്രീതീർത്ഥപാദസ്വാമികൾ തന്നെയാണ്. അങ്ങനെ സർവഥാ സംപൂജ്യനും, കുമാരനാശാനെക്കാളും മററാരെക്കാളും ശ്രീനാരായണഗുരുവിനെക്കുറിച്ച് അറിയാനും തുല്യനിലയിൽ സംസാരിയ്ക്കാനും കഴിഞ്ഞിരുന്ന ആളുമായ സ്വാമികൾ സ്വന്തം ഡയറിയിൽ ഗുരുശിഷ്യബന്ധത്തെക്കുറിച്ച് പരാമർശിച്ചിട്ടുള്ള കാര്യങ്ങൾ തീർച്ചയായും വിശ്വസനീയമാണ്.

മറെറാന്നുകൂടെ നാമോർത്തിരിക്കണം. ഈ ഡയറി ഭാഗങ്ങൾ കൊല്ലം 1095-ാമാണ്ടു തന്നെ പ്രസിദ്ധീകരിയ്ക്കപ്പെട്ടു. അന്ന് ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമികൾ ജീവിച്ചിരിപ്പുണ്ടായിരുന്നു. ശ്രീ. ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുവും ഗുരുത്വസംശയത്തിൻെറ വിത്തുവിതച്ച കുമാരനാശാനും ജീവിച്ചിരിപ്പുണ്ടായിരുന്നു. അതിലെ പരാമർശങ്ങൾക്കെതിരായി ഒരു വാക്കുപോലും ഉച്ചരിയ്ക്കാൻ ആശാൻെറ നാവുയർന്നില്ല. ആശാൻ അവിടെ ചെവതാവുകയായിരുന്നു. പറയാനർഹതയില്ലാത്ത കാര്യം പറഞ്ഞശേഷം കൂടുതൽ അർഹതപ്പെട്ട ഒരു മഹാപുരുഷൻ സത്യമെന്തെന്നു വെളിപ്പെടുത്തിയപ്പോൾ അതിൻെറ മുമ്പിൽ ചൂളി നിൽക്കാനല്ലാതെ മറുത്തൊന്നു മൂളാൻ പോലും ആശാന് ശക്തിയില്ലാതെ പോയി. മലയാളജീവചരിത്രസാഹിത്യത്തിലെ ഒരു മഹാസംഭവമായ നീലകണ്ഠതീർത്ഥപാദചരിത്രസമുച്ചയത്തിൻെറ ബൃഹത്തായ ഒന്നാം ഭാഗത്തിൽ ഈ ഡയറിയുടെ ഭാഗങ്ങൾ പ്രകാശിപ്പിക്കപ്പെട്ടപ്പോൾ വിവാദവുമായി ബന്ധപ്പെട്ട

കക്ഷികളെല്ലാം തന്നെ ജീവിച്ചിരുന്നു എന്നതു് പ്രത്യേകം ശ്രദ്ധേയമാണു്. ശ്രീനാരായണഗുരുദേവൻ പിന്നെയും ഒമ്പതു കൊല്ലം ജീവിച്ചിരുന്നു. തീർത്ഥപാദസ്വാമികളെപ്പോലെയുള്ള ഒരവധൂതപുരുഷനു് എന്നുതന്നെയല്ല, വിവാദവുമായി ബന്ധപ്പെട്ട ഒരു മനുഷ്യനും, സംസ്കാരമുള്ള ഒരു വ്യക്തിയ്ക്കും ആ സന്ദർഭത്തിൽ സത്യമല്ലാതെ മറെറാന്നും പറയാൻ സാദ്ധ്യമല്ല.

ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ ഡയറിയിൽ നിന്നുള്ള പ്രസക്തഭാഗങ്ങൾ ഇവിടെ പകർത്താം.

1 കൊല്ലം 1091 മീനം 21-ാനു- 'നീലകണ്ഠതീർത്ഥപാദസ്വാമികൾ ആലുവായിലെത്തി. പിന്നീടുണ്ടായ കാര്യം ഇപ്രകാരം രേഖപ്പെടുത്തിയിരിയ്ക്കുന്നു. "ഈഴവകുലഗുരുവും ജ്ഞാനവിജ്ഞാനസമ്പന്നനും ജീവന്മുക്തനും പരമഭട്ടാരസ്വാമിതിരുവടികളുടെ ആദ്യശിഷ്യനാകയാൽ എൻെറ സതീർത്ഥ്യനുമായ ശ്രീനാണുഗുരുസ്വാമി എന്ന മഹാൻെറ വാസസ്ഥലത്തുപോയി തീവണ്ടി വരുന്നതുവരെ ഇരിക്കാമെന്നുറച്ചു. അവിടെ ആ മാന്യനുണ്ടായിരുന്നു".

2. കൊല്ലം 1092 തുലാം 12-ാനു- സ്വാമിയ്ക്കൊരു കത്തു കിട്ടി. അതിനെപ്പററി ഇത്രയും പറഞ്ഞിട്ടുണ്ടു്:-

"ഇതാ രാത്രിയായപ്പോൾ ഒരു രസമുള്ള എഴുത്തു കിട്ടി. ഈഴവന്മാരുടെ കുലഗുരുവായി അവരാൽ ധരിക്കപ്പെട്ടിട്ടുള്ള ശ്രീനാരായണഗുരുവിനെ വിഷയമാക്കിയാണു എഴുത്തു്. ഇവരുടെ പെട്ടെന്നുണ്ടായ ഇളക്കത്തിൽ ചിലതെല്ലാം 'യാചിതമണ്ഡന' സംപ്രദായത്തിൽ വെച്ചുകെട്ടീട്ടു് ഇദ്ദേഹത്തെ ജഗൽഗുരുവെന്നും മററും പറയുകയും അതിനെ എല്ലാവരും സ്മരിക്കണമെന്നു പുലമ്പുകയും അതുപററിയതായി ഭാവിക്കയും ചെയ്യുന്നു.

ഈ മാന്യൻ ധന്യൻ തന്നെ, സംശയമില്ല. ടി. യാർ ലോകഗുരുവാണെങ്കിൽ 'ലോകം' കേരളത്തിലെ ഏതാനും കുടിലുകളും മേടകളും അതിലെ ഈഴവസഹോദരങ്ങളുമാകേണ്ടിവരും. ഇങ്ങനെ ഏതാനും ചില ഈഴവർ കൊണ്ടാടിയതുകൊണ്ടുമാത്രം സർവ്വ (ഹിന്ദു) ജാതിവന്ദ്യമായ ഒരാചാര്യസ്ഥാനം കിട്ടുമോ? പരമശിവൻ അവതരിച്ചുവന്ന ശ്രീ ജഗൽഗുരുവിനെപ്പോലും എല്ലാ ജാതിമതക്കാരും ഗുരുവെന്നെണ്ണുന്ന കാര്യം ഇന്നാണെങ്കിൽ സംശയമാണു്. അന്നു് ആ

മഹാത്മാവു് സർവമതക്കാരേയും ജയിച്ചു് അദ്വൈതസിദ്ധാന്തം പ്രതിഷ്ഠിച്ചാണു് ജഗൽഗുരുവായതു്. അതിരിയ്ക്കട്ടെ, ചിലരുടെ അല്പത്വം കൊണ്ടു് ഇദ്ദേഹത്തിന്റെ കാരണഗുരുവെന്നു പറയാൻ ഒരാളില്ലെന്നു പറകയും പത്രത്തിലേററുകയും ചെയ്യുന്നു. ടിയാക്കു യോഗവും ബ്രഹ്മവിദ്യയും ഉപദേശിച്ചു്, കൂടിയിരുത്തി ബഹുസംവത്സരക്കാലം അവരെ ശീലിപ്പിച്ച ആ മഹാനുഭാവനു- ചട്ടമ്പിസ്വാമി തിരുവടികൾ ലോകഗുരുപ്പട്ടമില്ലാഞ്ഞിട്ടായിരിക്കാം ഇങ്ങനെ പറയാനിടയായതു്. എന്നാൽ വളരെയവസ്ഥയുണ്ടെന്നു മുന്നണിക്കാർ വിചാരിക്കുന്ന 'ആർച്ചുബിഷപ്പിനെ'യോ 'പോപ്പിനെ'യോ ഗുരുവെന്നുവെക്കുന്നതു് കൊള്ളാമായിരിക്കുമെന്നു ചിലർ പറയുന്നു. അച്ഛനമ്മമാരെ മാററി മറിച്ചു പറഞ്ഞു് കാര്യം നേടുന്നവർ ഈ ലോകത്തിൽ ധാരാളമുണ്ടു്. 'സാധാരണ ഒരു ഗുരു'വിനെപ്പോലും നിഷേധിക്കുന്നവർ ഹിന്ദുക്കളിൽ ചുരുങ്ങും. ജാഗ്രദവസ്ഥയിൽ സുഷുപ്തി എന്നു പറയുന്ന ലോക വിസ്മൃതിസ്ഥാനത്തെത്തി ശൗചാശൗചാദിപോലും മറക്കത്തക്ക പരിപാകത്തിൽ ഗുരുവിനെ സ്മരിക്കയില്ലെന്നു വരാം. അപ്പോൾ സമുദായനേതൃത്വവും മററും ഉണ്ടാകയില്ലെന്നോർത്താൽ നന്നായി. ഇതാണു എഴുത്തിലെ കാര്യസാരം. ഈ ശ്രീനാരായണഗുരു –, ചട്ടമ്പിസ്വാമിയെന്നും ഷൺമുഖദാസരെന്നും ശ്രീവിദ്യാധിരാജതീർത്ഥപാദപരമഭട്ടാരകസ്വാമിയെന്നും പേരുള്ള–, എന്റെ തിരുവടിയുടെ ആദ്യത്തെ ശിഷ്യനാണു്. ഈ ഭാഗം ചില കുബുദ്ധികളൊഴിച്ചു് അവരിലും ശ്ലാഘ്യസ്വഭാവമുള്ളവർ സമ്മതിക്കുന്നുണ്ടു്. ഈ വക്രബുദ്ധികളുടെ ആക്ഷേപിക്കലിനെ ഭയന്നാണു 'സദ്ഗുരുസർവസ്വ'ത്തിൽ അദ്ദേഹത്തെ പ്രഥമശിഷ്യനായി ചേക്കാതിരുന്നതു്. അതിനു മുഖവുര എഴുതിയ മിസ്റ്റർ ജി. രാമൻ മേനോൻ എം. എ. നാണുഗുരുവിനെ ആദ്യശിഷ്യനെന്നു പറയാത്തതു നന്നായില്ല; അന്യർ നിരസിച്ചു പറഞ്ഞാലും നാരായണഗുരുവവർകൾ അങ്ങനെ വിചാരിക്കാനും പറയാനും സന്നദ്ധനാകാത്തതു കൊണ്ടു ചേക്കേണ്ടതായിരുന്നു എന്നു പറയുകയുണ്ടായി. ഗ്രന്ഥകത്താ ദൂരസ്ഥനായിരുന്നതിനാലും കാശിയിലെ മഹാമണ്ഡലശാസ്ത്രപ്രകാശസമിതിപ്രസ്സുകാരുമായി എഴുത്തുകുത്തു നടത്തിക്കഴിഞ്ഞിരുന്നതിനാൽ താമസിപ്പാൻ തരമില്ലാതെ തീർന്നതുകൊണ്ടും ഭേദഗതി ചെയ്യാൻ തരമായില്ല. ഈ വസ്തുതയെ വ്യവസ്ഥാപിച്ചു 'ധമ്മപോഷിണി'യിൽ പരമാനന്ദനാഥൻ എഴുതിയതു ടയ്ക്കാൻ ഈഴവക്കാകാഞ്ഞ സ്ഥിതിയോർത്താൽ മതി.

ഇപ്പോൾ സ്വാമിപാദം ദർശിക്കുന്നതു് അനർഹസ്സിന്നു കാരണമെന്നു് ആരുടേയെങ്കിലും വിചാരത്തിനു വിഷയമായ ആൾ, സ്വാമി പാദങ്ങളുമായി പിരിഞ്ഞുപാർത്തു ചില വർഷം ചെന്നശേഷം (1062-63 ഈയിടയ്ക്കു) സ്വാമിയെക്കാണാൻ മാത്രമായി കാൽനടയിൽ 140 മൈൽസു ദൂരത്തു നിന്നു മൂവാററുപുഴവന്നു താമസിച്ചപ്പോൾ ഗുരുവിന്നും ശിഷ്യന്നും ഭക്ഷണാദികൾ കൊടുത്തു അനുവർത്തിച്ചതു് എന്റെ മാതുലപുത്രന്മാരാണു്. അവരെല്ലാം ഇപ്പോഴുമുണ്ടു്. ഈ പരമാർത്ഥം ഇങ്ങനെ അനേകതെളിവുകളോടെ ശോഭിക്കുമ്പോൾ ഈ മാതിരി ഗുരുത്വമില്ലായ്മയുടെ 'വിത്തു' പാകാൻ ചിലർ ഒരുങ്ങുന്നതു ഭാരതവർഷത്തിനുമാത്രം പററുന്നതല്ല. ശ്രീ സുരേശ്വരാചാര്യരും ശ്രീപത്മപാദാചാര്യരും തമ്മിലെന്നപോലെ സ്വാമിപാദശിഷ്യരും എന്റെ സതീർത്ഥ്യരുമായ ചിലർ ഇക്കാരണത്താൽ ഇദ്ദേഹത്തോടു് സ്പർദ്ധയുള്ളവരല്ലയോ എന്നു ശങ്കയുണ്ടെങ്കിലും എനിക്കദ്ദേഹത്തെക്കുറിച്ചു്, ഗുരുപാദങ്ങളിലെന്നപോലെ സ്നേഹബഹുമാനമാണുള്ളതു്. ഇതിനു കാരണം, ടിയാർ എന്നെക്കാൾ പത്തുപന്ത്രണ്ടു വർഷങ്ങൾക്കു മുമ്പു സ്വാമി പാദങ്ങളെ പരിചരിച്ചു് അപരോക്ഷജ്ഞാനം സമ്പാദിച്ചയാളാണെന്നുള്ള ഏക സംഗതിയാകുന്നു

യോ ഭവേൽ പൂർവസന്യാസീ
തുല്യോ വാ ധർമ്മതോ യദി
തസ്മൈ പ്രണാമ: കർത്തവ്യ:

എന്നശ്രുതി പ്രകാരം തന്നെക്കാൾ മുമ്പു് ഉത്തമാശ്രമത്തിൽ കയറിയ ആൾ വന്ദ്യനാണല്ലോ. സതീർത്ഥ്യനാകിലോ പിന്നെ പറയാനുണ്ടോ? അപ്പോൾ അന്യാദൃശസ്നേഹബഹുമാനങ്ങൾക്കു പ്രഥമശിഷ്യൻ എന്നയവസ്ഥയല്ലാതെ എന്താണു് ഹേതു.

ജാതിഭേദം സത്യമെന്നിരുന്ന മൂഢാവസ്ഥയിൽ പോലും ഇദ്ദേഹത്തെ ബ്രഹ്മവിത്തു് എന്ന നിലയിൽ ഋഷിയായിട്ടാണു് ഞങ്ങൾ വിചാരിക്കുന്നതു്. ഇപ്പോഴാകട്ടെ ജ്ഞാനിയെന്നതു വെറും കല്പനയാണെന്നും 'അഥ ബ്രാഹ്മണ' എന്ന വേദവചനപ്രകാരം ബ്രഹ്മജ്ഞനായ ബ്രാഹ്മണനാണെന്നും ഉറപ്പാകയാൽ ജാതിയെപ്പററത്തിൽ ശങ്കിക്കാനില്ല."

“ഈഴവരിൽ ചിലർ ശ്രീനാരായണഗുരു ശ്രീമൽ പരമഭട്ടാരകസ്വാമി തിരുവടിയുടെ ശിഷ്യനല്ലെന്നു, യഥാർത്ഥത്തെ മറച്ചു പറയുന്നതെന്തു കാരണത്താലാണെന്നു തീർച്ച പറയാൻ കഴിയുന്നില്ല. നായർ സമുദായവും ഈഴവ സമുദായവും തമ്മിൽ മുമ്പിനാലേ സ്വാമിഭൃത്യഭാവത്തിൽ പെരുമാറിക്കൊണ്ടിരിക്കയാണെന്നുള്ളതു് ഒരു വിധത്തിലും മറച്ചുവെക്കാൻ സാധിക്കുന്നതല്ല. ഇപ്പോഴും മിക്കവാറുമിങ്ങനെയിരിക്കയുമാണു്. ഇവ പരസ്പരം സ്നേഹത്തോടുകൂടിപ്പെരുമാറുകയാൽ ഈഴവസമുദായത്തിനു സ്വാതന്ത്ര്യാദിഗുണങ്ങളെ സ്വീകരിക്കുവാൻ മററു് ഇടം കൊടുക്കുന്നു. ശ്രീനാരായണഗുരുവിൻെറ പരിഷ്കാരത്തിനും ഗവൺമെൻറിൻെറ അനുഗ്രഹത്താൽ ഇവർക്കുണ്ടായ മാർഗ്ഗപ്രവേശത്തിനും വളരെ മുമ്പു് അത്ഭുതപൂർവമായ വിധം യാനാസനാദികളിലും ഗൃഹപ്രാന്തപ്രവേശനത്തിലും ഇടപെടുത്തിയതു് സ്വാമിതിരുവടി ഒരാളായിരുന്നു. ഇങ്ങനെയെല്ലാമിരിക്കേ ഉള്ള കാര്യങ്ങളെ മറക്കുന്നതിൽ എന്തു ചാരിതാർത്ഥ്യമാണിവർക്കു വരുവാനുള്ളതെന്നറിഞ്ഞുകൂടാ. പക്ഷേ അഭിമാനക്കുറവു വരുന്നുവെന്നുഭയന്നിട്ടായിരിക്കാം. അതും ന്യായ്യം തന്നെ. സത്യത്തെ നിഷേധിക്കുന്നതിനാൽ യാതൊരു മെച്ചവും വരാനില്ലെന്നു ഇക്കൂട്ടർ കരുതേണ്ടതാണു്.”

3. കൊല്ലവർഷം 1092 മിഥുനം 10

“ആലുവായിലെ റയിൽവേ ആപ്പീസിനടുത്തു് അദ്വൈതാശ്രമത്തിൽ കയറി പൂതാത്മാവായ ശ്രീനാരായണഗുരുസ്വാമിയെന്ന നമ്മുടെ സബ്രഹ്മചാരിയെക്കണ്ടു രണ്ടു മണിക്കൂർ നേരം സംസാരിച്ചിരുന്നു. ഇദ്ദേഹം അഞ്ചാമത്തേയോ ആറാമത്തേയോ (ജ്ഞാന) ഭൂമികയിൽ എത്തിയവർക്കുള്ള നിലയിലാണു് സാധാരണ കാണപ്പെടാറു്. ഈയിടയ്ക്കു കുറേ ലോക്യം അവലംബിച്ച ദൃഷ്ടാന്തങ്ങളുണ്ടു്. വ്യവഹാരദശയിൽ ഇങ്ങനെ കാണുന്നതു് കാലോചിതമാണല്ലോ. ഈ മാതിരി ലോക്യം കാണിക്കാറുണ്ടോ എന്നു സ്വാമിതിരുവടി പലപ്പോഴും എന്നോടു് ചോദിച്ചിട്ടുണ്ടു്. അങ്ങനെ ചെയ്യാറില്ലെന്നും അതാവശ്യമുള്ളതല്ലല്ലോ എന്നും ഞാൻ നിവേദിക്കുന്നതിനെ അവിടുന്നു ഖണ്ഡിച്ചു പറഞ്ഞിട്ടുമുണ്ടു്.”

4. കൊല്ലവർഷം 1095-ാമാണ്ടു തുലാം 13-ാംനു- ശ്രീനീലകണ്ഠതീർത്ഥപാദസ്വാമിതിരുവടികളും പരമാനന്ദനാഥനും തമ്മിലൊരു

സംവാദമുണ്ടായി. പരമാനന്ദനാഥൻ ചോദിച്ചു: ആസനങ്ങൾമാത്രം അഭ്യസിക്കുന്നതുകൊണ്ട് പറയത്തക്ക പ്രയോജനമുണ്ടാകുമോ?

സ്വാമി:- ആസനങ്ങൾ അധികവും വേറെ ചില അഭ്യാസങ്ങൾക്കു സാധകമായിട്ടാണ് ഏർപ്പെടുത്തിയിരിക്കുന്നത്. ആ രീതിക്കു അതിനെ ഉപയോഗിച്ചാൽ പ്രയോജനമുണ്ടാകും.

പ. നാ:- ആവക സാധ്യസാധകഭാവത്തിന് ഒരു ദൃഷ്ടാന്തം അരുൾ ചെയ്തു കേട്ടാൻ കൊള്ളാം.

സ്വാമി:- കട (ഘട) ശുദ്ധി എന്നൊരു ക്രിയയുണ്ട്. അതു ചെയ്തു കഴിഞ്ഞാൽ പക്വാശയസ്ഥമായി അവശേഷിയ്ക്കുന്ന ജലം മുഴുക്കെ ബഹിർഗമിപ്പിയ്ക്കുന്നതിനു മയൂരാസനം ബന്ധിച്ചാലേ തീരൂ. അപ്പോൾ മയൂരാസനം കേവലം ചില മാംസപേശികളെ ബലിഷ്ഠമാക്കുന്നതോടുകൂടി മറ്റൊരു ക്രിയയെ പൂർത്തിയാക്കുകയും ചെയ്യുന്നില്ലേ.

പ. നാ.;- തിരുമനസ്സിലേയ്ക്കു ഇപ്പോഴും ഈ ആസനങ്ങൾ ബന്ധിയ്ക്കാൻ കഴിയുമോ

സ്വാമി;- കഴിയും. നാണുഗുരുസ്വാമി എന്നു പറയുന്ന മഹാൻ എന്നോടിങ്ങനെ ചോദിക്കുകയുണ്ടായി. (ഒരു ശിഷ്യസംഘത്തിലോ മറ്റെവിടെയെങ്കിലുമോ ഒന്നാം സ്ഥാനം കിട്ടുന്നതു് ആശാസ്യമാണ്. കുമാരനാശാൻ മുതൽ പേരുടെ അനുഗ്രഹത്താൽ എൻെറ സതീർത്ഥ്യവർഗ്ഗത്തിൽ ആ സ്ഥാനം എനിക്കു തന്നേ എന്നായി,........)

പ. നാ.:- അദ്ദേഹത്തിനു ഈ വക സമ്പ്രദായങ്ങളെല്ലാം വശമുണ്ടോ?

സ്വാമി:- ചിലതൊക്കെ അഭ്യസിച്ചിരുന്നു. ജീവന്മുക്താവസ്ഥയിൽ ഇപ്പോൾ അതിൻെറ വഴക്കം വിട്ടിരിയ്ക്കുന്നു എന്നു പറയണം. ബസ്തിയും മററും ചെയ്തിട്ടേയില്ല.

ചട്ടമ്പിസ്വാമിയുടെ രണ്ടാമത്തെ ശിഷ്യനാണ് താനെന്നു് പ്രസിദ്ധമായിരിയ്ക്കേ, ഒന്നാമത്തെ ശിഷ്യൻെറ സ്ഥാനത്തു് നിന്നു് നാരായണഗുരുവിനെ ആശാനും കൂട്ടരും നീക്കം ചെയ്തതു് നിമിത്തം തനിയ്ക്കു് ഒന്നാം സ്ഥാനം ലഭിച്ചിരിയ്ക്കുന്നു എന്നു് പരിഹാസോക്തി.

# കരുവാ കൃഷ്ണനാശാൻ

ഒരു കാലത്തു് ഈഴവസമുദായത്തിൻെറ രോമാഞ്ചമായിരുന്നു കരുവാ എം. കൃഷ്ണനാശാൻ. ഈഴവർക്കും നായന്മാർക്കും മാത്രമല്ല മതാഭിമാനമുള്ള സമസ്തഹിന്ദുജനതയ്ക്കും അദ്ദേഹമൊരു പൂജാവിഗ്രഹമായിരുന്നു. ചക്രവർത്തിതിരുമനസ്സിലെ മതമാണു് തങ്ങളുടേതെന്ന ഭാവത്തിൽ വിദേശമിഷണറിമാരും അവരുടെ കൂലിച്ചേവുകക്കാരും കേരളത്തിൽ ക്രിസ്തുമതപ്രചരണം നടത്തുകയും അതിൻെറ പേരിൽ ഹിന്ദുമതത്തെ അടക്കി പുലഭ്യം പറയുകയും സാമാന്യജനത ആ അവഹേളനം കേട്ടു് നിസ്സഹായരായി കഴിയുകയും ചെയ്ത ഒരു കാലമുണ്ടായിരുന്നു. ഈ രാജ്യത്തെ തന്ത്രിമുഖ്യന്മാരും വൈദികപ്രഭുക്കളും ഹിന്ദുമതത്തിൻെറ രക്ഷാപുരുഷന്മാരെന്നു് ഭാവിച്ചുനടന്നവരും പേടിച്ചു് മാളത്തിലൊളിച്ച കാലം. ഹിന്ദുദേവന്മാരും ആചാര്യന്മാരും പാതിരിമാരുടെ പൂരപ്പാട്ടുകൊണ്ടു് അഭിഷിക്തരായിരുന്ന കാലം. അന്നു് അച്ചന്മാരുടെ അസഭ്യവർഷത്തിനെതിരായി ഉഗ്രശക്തിയോടെ ആഞ്ഞടിച്ച കൊടുങ്കാററായിരുന്നു കൃഷ്ണനാശാൻ. ചട്ടമ്പിസ്വാമിയുടെ ക്രിസ്തുമതനിരൂപണവും കയ്യിലേന്തി സ്വാമിതിരുവടികൾ നൽകിയ പരിശീലനം കൈമുതലാക്കി കരുവാകൃഷ്ണനാശാനും കാളിയങ്കൽ നീലകണ്ഠപ്പിള്ളയും ഈ രാജ്യത്തു ഇളക്കിവിട്ട വിപ്ലവക്കൊടുങ്കാററിനെക്കുറിച്ചു ആലോചിയ്ക്കുമ്പോൾ തന്നെ ആവേശം കൊള്ളുന്ന വൃദ്ധജനങ്ങൾ ഇന്നും ജീവിച്ചിരുപ്പുണ്ടു്. മിക്കവാറും ഉത്സവസ്ഥലങ്ങളിലായിരുന്നു കരുവയുടെ തീപ്പൊരി പ്രസംഗങ്ങൾ നടന്നതു്. കരുവ ഈഴവനാണോ എന്നു് ആരും നോക്കിയില്ല. പ്രസംഗപ്രഗത്ഭനും തർക്കനിപുണനുമായ കരുവയെ ആളയച്ചുവരുത്തി പാതരി പ്രസംഗങ്ങൾക്കെതിരായി പ്രസംഗിപ്പിയ്ക്കുന്നതിലും പാതിരിമാരുമായി വാദപ്രതിവാദം ചെയ്യിയ്ക്കുന്നതിലും സവർണ്ണരെന്നു് പറയപ്പെടുന്നവരും ഉത്സുകരായിരുന്നു. അങ്ങനെ, അപ്രതിമനും അതിപ്രഗത്ഭനുമായ കൃഷ്ണനാശാൻ ഈഴവസമുദായത്തിൻെറ അഭിമാനസമ്പത്തും ഹൈന്ദവജനതയുടെ കണ്ണിലുണ്ണിയുമായിത്തീർന്നു. ഈഴവർക്കിടയിൽ അക്കാലത്തു് പ്രസംഗകലയിൻ സമർത്ഥന്മാരായ രണ്ടോ മൂന്നോ ആളുകളേ ഉണ്ടായിരുന്നുള്ളു. അതിൽ പ്രമുഖൻ കരുവാ കൃഷ്ണനാശാൻ തന്നെയായിരുന്നു. ഗുരുനാണചരണാലയം കൃഷ്ണനാശാൻ എന്നും അദ്ദേഹം അറിയപ്പെട്ടിരുന്നു .

പണ്ഡിതനും പ്രഭാഷകനും സാഹിത്യകാരനും സമുദായപ്രവർത്തകനുമായിരുന്ന ഈ മഹാൻ കൊല്ലം 1043-ാമാണ്ട് കുംഭം 9-ാനു കൊല്ലത്തു് ഏറത്തു് വീട്ടിൽ ജനിച്ചു. കൊല്ലം 1111 വൃശ്ചികം 17-ാനു മരിച്ചു. ശാകുന്തളം തർജ്ജിമ, ചികിത്സാക്രമകല്പവല്ലി തർജ്ജിമ, വൈദ്യമനോരമ തർജ്ജിമ, അർക്കപ്രകാശം തർജ്ജിമ, വിജയധ്വജം എന്നീ കൃതികൾ എഴുതി. ആര്യജയഭേരി കരുവയുടെ കൃതിയായി ഉള്ളൂർ പറഞ്ഞിട്ടുണ്ടെങ്കിലും അതു് ശരിയല്ല. കരുവയിൽ രാജരാജ വിലാസം അച്ചുക്കൂടം സ്ഥാപിച്ചു. ക്രിസ്തീയ മിഷണറിമാരുടെ നെറികെട്ട പ്രചരണങ്ങൾക്കെതിരായി പ്രവർത്തിച്ചിരുന്നവരുടെ ഒരു ആശാകേന്ദ്രമായിരുന്നു ഈ അച്ചുക്കൂടം. ക്രിസ്തുമതഖണ്ഡനപരമായ എത്ര ലക്ഷം ലഘുലേഖകളാണു് ഇവിടെ അച്ചടിച്ചിട്ടുള്ളതെന്നു നിർണ്ണയിക്കാൻ വയ്യ. കേരളവർമ്മവിദ്യാമന്ദിരം എന്നൊരു സംസ്കൃതസ്കൂളും സ്ഥാപിച്ചു. കൃഷ്ണനാശാൻ ഇളക്കിവിട്ട ആവേശപ്രസരത്തിന്റെ ഫലമായിട്ടാണു് കിളികൊല്ലൂരിലെ 'ഗുരുനാണചരണചാമരസമാജം' രൂപം കൊണ്ടതു്. കരുവയുടെ ചുവടുകൾ പിൻതുടർന്നു ശ്രീനാരായണ ഗുരുവിന്റെ ആത്മീയനേതൃത്വത്തിൽ കടവൂർ ജി. ഗംഗാധരൻ, അകത്തയ്യിയടിൽ ശേഖരപ്പണിക്കർ മുതലായ ധീരന്മാരായ ഹിന്ദുമതാഭിമാനികൾ 'ഗുരുനാണചരണചാമരസമാജത്തിന്റെ പ്രവർത്തകന്മാരായിരുന്നു.

കരുവാ കൃഷ്ണനാശാനെപ്പറ്റി ശ്രീനാരായണഗുരു ഒരിക്കൽ പറഞ്ഞിട്ടുണ്ടു്: "കൃഷ്ണനില്ലായിരുന്നെങ്കിൽ നാമൊക്കെ ക്രിസ്ത്യാനികളായിപ്പോകുമായിരുന്നു. ഹിന്ദുമതം നശിക്കുമായിരുന്നു." ഗുരുദേവൻ ഇപ്രകാരം പറഞ്ഞതു് പരേതനായ ശ്രീ. സി. കേശവനോടായിരുന്നു എന്നു സി. കേശവന്റെ ജീവിതസ്മരണകളിൽ (ജീവിതസമരം, പുറം 333) രേഖപ്പെടുത്തിയിട്ടുണ്ടു്. ശ്രീനാരായണഗുരുവിന്റെ ഒരു അടുത്ത ആശ്രിതനായിരുന്നു കരുവാ. 1080-ാമാണ്ടത്തെ കാർത്തികപ്പള്ളി ഈഴവ സമാജത്തിന്റെ വാർഷികയോഗത്തിൽ ഗുരുദേവന്റെ പ്രത്യേകസന്ദേശവുമായി ചെന്നിരുന്നതു് കരുവയായിരുന്നു. ഗുരുദേവന്റെ ആദർശത്തിനു് വിരുദ്ധമായ ചില ആചാരങ്ങളും നടപടികളും ഈഴവർ തന്നെ നടത്തുന്നതിനെപ്പറ്റിയുള്ളതായിരുന്നു സന്ദേശം. കുമാരനാശാൻ യോഗത്തിൽ സന്നിഹിതനായിരുന്നു എങ്കിലും കരുവയെപ്പോലെ പ്രാപ്തനും വിശ്വസ്തനുമായൊരു വ്യക്തി തന്നെ ഗുരുദേവന്റെ സന്ദേശം കാർത്തികപ്പള്ളിയിലെ ഈഴവരെ അറിയി

യ്ക്കണമെന്നു നിർബന്ധമുള്ളതുകൊണ്ടാണ് അദ്ദേഹമങ്ങനെ ചെയ്തതു്. കരുവാ കൃഷ്ണനാശാന് ശ്രീനാരായണഗുരു ധനസഹായം ചെയ്തിരുന്നു എന്നു് സി. കേശവൻ പറയുന്നു

അങ്ങനെ, ശ്രീനാരായണഗുരുവിന്റെ ഒരന്തേവാസിയും കുമാരനാശാനെക്കാൾ പ്രഗത്ഭനും പ്രശസ്തനും ഗുരുദേവന്റെ വാത്സല്യഭാജനവുമായിരുന്ന കരുവാ കൃഷ്ണനാശാൻ ശ്രീചട്ടമ്പിസ്വാമിതിരുവടികളും ശ്രീനാരായണഗുരുദേവനും തമ്മിലുള്ള ബന്ധത്തെപ്പററി പറയുന്നതെന്താണെന്നു നോക്കാം.

"ഇടക്കാലത്തു് നാണുഗുരുവിന്റെ ഗുരുനാഥസ്ഥാനം ചട്ടമ്പിസ്വാമി തിരുവടികളിൽ നിന്നും ചോർത്തിയെടുത്തു് അതു് തയ്ക്കാട്ട് 'അയ്യാവിന്റെ' തലയിൽ കെട്ടിവയ്ക്കാൻ ശ്രമിച്ചതായി ഞാൻ അറിയുന്നു. ഇത്രമാത്രം ഗുരുദ്രോഹമായ ഒരു കർമ്മം വേറെയില്ല. നിങ്ങൾ ഒരു ചരിത്രം എഴുതാൻ പോകുന്നു എന്നു പറയുന്നുണ്ടല്ലോ. അങ്ങിനെ ആണെങ്കിൽ താഴെപ്പറയുന്ന സംഗതികൾ നിശ്ചയമായും അതിൽ കാണിക്കണം. ഈഴവരുടെ വംശത്തിനു എന്തെങ്കിലും ഉയർച്ച ഉണ്ടാകുവാനായി ശ്രമിക്കുന്നതിന് നാണുഗുരുസ്വാമികളെ പ്രേരിപ്പിച്ച മഹാപുരുഷൻ ചട്ടമ്പി തിരുവടികളാണ്. അതു് ഈഴവർ മറക്കത്തക്കതല്ല. നാണുഗുരുവിനെ ഒരു ഈഴവമുനിയാക്കി പട്ടം കെട്ടാൻ കൊതിച്ച ചിലർകൂടി എഴുതിയ ചില ലേഖനങ്ങൾ സത്യത്തെ പാടേ മറിച്ചുകളഞ്ഞതോർക്കുമ്പോൾ ഈയുള്ളവന്റെ നെഞ്ചു തകരുന്നു. നാണുഗുരുവിനെ ക്ഷേത്രം പ്രതിഷ്ഠിക്കാൻ പഠിപ്പിച്ചതു് ചട്ടമ്പിസ്വാമിയാണ്. അരുവിപ്പുറത്തു് നാണുഗുരു ആദ്യം ഉണ്ടാക്കിയ ക്ഷേത്രത്തിൽ ശിവലിംഗപ്രതിഷ്ഠ നടത്തിയിരിയ്ക്കുന്നതു് ചട്ടമ്പിസ്വാമി കുറേക്കാലം വിശ്രമിച്ച സ്ഥലത്താണ്. അവിടെ ഒരു അമ്പലം ഉണ്ടാക്കണം എന്നു പറഞ്ഞു പ്രതിഷ്ഠിക്കാൻ ഉള്ള സ്ഥാനം കാണിച്ചുകൊടുത്തതുപോലും ചട്ടമ്പിസ്വാമി ആയിരുന്നു എന്നു എനിക്കു നല്ലപോലെ അറിയാം.

ഇടക്കാലത്തു കുമാരനാശാൻ കൂട്ടർക്കു ചട്ടമ്പിസ്വാമിയോടും നാണുഗുരുവിനോടും വലിയ ബഹുമാനം ഇല്ലാതായി. അതിനു പല കാരണങ്ങളും ഉണ്ടായിട്ടുണ്ട്. അതിൽ മിക്കവാറും വെളിയിൽ പറയാൻ കൊള്ളരുതാത്ത ചില സൗന്ദര്യപ്പിണക്കങ്ങളായിരുന്നുതാനും.

നാണുഗുരുസ്വാമിയെ കാണുമ്പോഴെല്ലാം "എൻെറ തങ്കക്കുടം കുമാരൻ എവിടെ" എന്നു കുമാരനാശാനെക്കുറിച്ചു ചട്ടമ്പിസ്വാമി ചോദിക്കാറുണ്ട്. എന്നുതന്നെയല്ല കുമാരനാശാൻെറ കവിതയെക്കുറിച്ച് സ്വാമികളുടെ പ്രിയം ഒന്നു വേറെതന്നെയായിരുന്നു. മിക്ക കവിതയും സ്വാമിയ്ക്കു കാണാതെ അറിയാം.

ക്രൂരായിരുന്നു കുശലം കുതുകംപെറും തേ-
നാറായതായതഹമെന്നുമനന്യമായി
മാറാതെഴുന്ന മഹിമാവിനെ മാറിനിന്ന്
വേറായെടുത്തു വെളിയിൽ പറയാവതല്ലേ

എന്ന് കുമാരനാശാൻ ഒരിക്കൽ എഴുതിയ ഒരു ശിവസ്തുതിയിലെ ശ്ലോകത്തിൻെറ അർത്ഥഗാംഭീര്യത്തെക്കുറിച്ച് സദാനേരവും വർണ്ണിച്ചു പറയും. ഇതാണ് സ്വാമികളുടെ സ്വഭാവം.

ഒരിക്കൽ കൊല്ലത്തു് ഒരു വീട്ടിൽ ചട്ടമ്പിസ്വാമി ആലസ്യമായി വിശ്രമിച്ചുകൊണ്ടിരിക്കവേ ഞാനും പന്നിശ്ശേരി നാണുപിള്ളയും അവിടെ ഉണ്ടായിരുന്നു. സ്വാമികൾ ഞങ്ങളോട്ട് കുമാരനാശാൻ ആയിടെ ഉണ്ടാക്കിയ "കരുണ" ചൊല്ലാൻ ആവശ്യപ്പെട്ടു. ഞങ്ങൾക്കാർക്കും അതു് കാണാപ്പാഠം അറിയാൻ മേലായിരുന്നു. പുസ്തകം അന്വേഷിച്ചതിൽ അവിടെ സമീപമെങ്ങും അതു ലഭിച്ചതുമില്ല. ഉടനേ സ്വാമി പറഞ്ഞു "കഷ്ടം! കുറേ വരികൾ മാത്രമേ ഉള്ളല്ലോ. അതു് കാണാതെ പഠിയ്ക്കാൻ നിങ്ങൾക്കിതുവരെ കഴിഞ്ഞില്ല അല്ലേ. എത്ര മനോഹരമാണതു്. ഒരു പ്രാവശ്യം കേട്ടാൽ തന്നെ അതു് പഠിക്കാമല്ലോ. ആകട്ടെ ഞാൻ ചൊല്ലാം. നിങ്ങൾ എന്നെ ഇവിടെ ഒന്നു താങ്ങി ഇരുത്തുവിൻ." അതും പ്രകാരം ഞങ്ങൾ താങ്ങിയിരുത്തി. സ്വാമികൾ അതു മുഴുവനും ചൊല്ലി അവസാനിപ്പിച്ചു. മുൻപൊരിക്കൽ ഞങ്ങൾ ഇതു് സ്വാമിയ്ക്കു കേൾക്കാൻ വേണ്ടി വായിച്ചു കേൾപ്പിച്ചിട്ടുണ്ടായിരുന്നു എന്നും ആ ഓർമ്മയിൽ നിന്നാണ് താൻ ഇപ്പോൾ ചൊല്ലുന്നതെന്നും പദങ്ങൾക്കു വല്ല വ്യത്യാസവും കണ്ടേയ്ക്കാം എന്നും കൂടെ അദ്ദേഹം പറഞ്ഞു.

ഈ കാലത്തിനു മുൻപായിട്ടാണ് ആശാനും അടവു പിണങ്ങും എന്നും മററും അർത്ഥം വച്ചു കുമാരനാശാൻെറ അഭിപ്രായത്തിനു എതിരായി നാണുഗുരുവിൻെറ ഗുരുനാഥസ്ഥാനം ചട്ടമ്പിസ്വാമികളിൽ

സ്ഥാപിക്കാൻ ലേഖനം എഴുതിയതു്. അനാവശ്യമായ ഈ വാദപ്രതിവാദം സ്വാമികൾക്കാകട്ടെ നാണുഗുരുവിനാകട്ടെ അല്പം പോലും ഹിതകരമായതുമില്ല."

## മൂലൂർ എസ്സ്. പത്മനാഭപ്പണിക്കർ

സരസകവി മൂലൂർ എസ്സ്. പത്മനാഭപ്പണിക്കർ ജാതിയിൽ ഈഴവനാണ്. ശ്രീനാരായണഗുരുവിന്റെ പരമാരാധകന്മാരിൽ പ്രമുഖനായിരുന്നു അദ്ദേഹം. ഗുരുദേവന്റെ രക്ഷാധികാരത്തിൽ ശ്രീനാരായണ ധർമ്മപരിപാലനയോഗം സ്ഥാപിച്ച കാലം മുതൽ ശ്രീ. പത്മനാഭപ്പണിക്കർ അതിന്റെയൊരു സജീവപ്രവർത്തകനും നേതാവുമായിരുന്നു. എസ്സ്. എൻ. ഡി. പി. യോഗത്തിന്റെ ഭരണസമിതികളിലും മററും അംഗമായിരുന്നുകൊണ്ടു് അധോഗതിയിൽനിന്നും അഭിവൃദ്ധിയിലേയ്ക്കു അനുക്രമം മുന്നേറിക്കൊണ്ടിരുന്ന ഈഴവസമുദായത്തെ ആത്മാർത്ഥമായും നിഷ്കപടമായും സേവിച്ചിട്ടുള്ള ഒരു മഹാവ്യക്തിയാണ് അദ്ദേഹം.

ശ്രീ. മൂലൂർ എസ്സ്. പത്മനാഭപ്പണിക്കർക്കു ശ്രീചട്ടമ്പിസ്വാമി തിരുവടികളേയും ശ്രീനാരായണഗുരു തൃപ്പാദങ്ങളേയും ഒന്നുപോലെ അടുത്തറിയാമായിരുന്നു. എങ്കിലും, കൂടുതൽ അടുപ്പവും ആരാധനാഭാവവും ശ്രീനാരായണനോടായിരുന്നു. സമുദായോദ്ധാരണ വിഷയങ്ങളിൽ ശ്രീനാരായണനോടു് സഹകരിച്ചും ഗുരുദേവന്റെ അനുശാസനങ്ങളെ ശിരസാവഹിച്ചും ദീർഘകാലം പ്രവർത്തിച്ചിട്ടുള്ളതിൽനിന്നുളവായതാണ് ആ വ്യക്തിബന്ധം. കൊല്ലം 1076-ാമാണ്ടു ശ്രീനാരായണധർമ്മപരിപാലനയോഗം രൂപം കൊണ്ടപ്പോൾ സ്ഥാപകാംഗങ്ങളായിരുന്ന ഇരുപത്തിനാലുപേരിൽ മൂലൂരും ഉൾപ്പെട്ടു. 1096 മകരം 3-ാനു യിലെ കരപ്പുറം ഈഴവസമ്മേളനത്തിൽ ചെയ്ത ഗംഭീര പ്രസംഗത്തെപ്പററി കേരളകൗമുദി റിപ്പോർട്ടു ചെയ്തതിപ്രകാരമായിരുന്നു:- "നല്ല സാഹിത്യഭാഷയിൽ വളരെ സരസമായും പ്രൗഢമായും മുക്കാൽ മണിക്കൂറോളം പണിക്കരവർകൾ പ്രസംഗിച്ചു. ഈ പ്രസംഗം എല്ലാ ദിക്കിലും എത്തിക്കാൻ ചെയ്തിരുന്ന ഏർപ്പാടു് ഇക്കൊല്ലം നാഗപ്പൂരിലെ കാൺഗ്രസ്സിനു ചെയ്തിരുന്നതുപോലെയായിരുന്നു. പന്തലിന്റെ കിഴക്കോട്ടുള്ള പൂമുഖത്തിന്റെ മദ്ധ്യത്തിൽ വല്ലഭശ്ശേരിൽ ഗോവിന്ദൻ

വൈദ്യനവർകളും വടക്കോട്ടുള്ള പൂമുഖത്തിന്റെ മദ്ധ്യത്തിൽ സ്വാമി സത്യവ്രതൻ അവർകളും തെക്കോട്ടുള്ളതിന്റെ മദ്ധ്യത്തിൽ പി. എസ്. അപ്പു അവർകളും നിന്നു പ്രസംഗകർത്താവിന്റെ വ്യക്തവും മധുരവുമായ ഓരോ വാക്യശകലങ്ങളേയും പകർത്തി പ്രസംഗിച്ചുകൊണ്ടിരുന്നു. പ്രസംഗരീതിയുടെ ഈ നവീനത്വം കൊണ്ടും പ്രസംഗചാതുര്യം കൊണ്ടും ഇടയ്ക്കിടയ്ക്കുണ്ടായ ഹസ്തതാഡനം കൊണ്ടും വിസ്തൃതമായ ഒരു സരോവരംപോലെ ഗംഭീരമായിരുന്ന സദസ്സ് ആനന്ദനൃത്തം ചെയ്തു". മൂലൂരിനെപ്പററി എൻ. ആർ. കൃഷ്ണൻ സ്മരണാഞ്ജലിയിൽ പറഞ്ഞിട്ടുള്ള ചില വാക്കുകൾ ആരും ഓർമ്മിയ്ക്കും: "എന്റെ ബാല്യകാലത്തു അദ്ദേഹത്തിന്റെ ഈ സമരകവിതകൾ വായിക്കാൻ ഇടയാവുകയാൽ എനിക്കു അദ്ദേഹത്തോടു തോന്നിയ ബഹുമാനം അളവററതാണ്." എന്നാൽ, അതേസമയംതന്നെ ശ്രീചട്ടമ്പിസ്വാമികളും മൂലൂരുമായും അഭികാമ്യമായ ആത്മബന്ധം നിലവിലിരുന്നു. മൂലൂരിന്റെ കവിതാവാസനയും ധർമ്മനിഷ്ഠയും സൽഗുണസമ്പന്നതയും സമുദായോദ്ധാരണതത്പരതയുമാണ് അദ്ദേഹത്തെ ചട്ടമ്പിസ്വാമിതിരുവടികളുടെ വാത്സല്യാതിരേകത്തിനു പാത്രമാക്കിയതു്. ചട്ടമ്പിസ്വാമികൾക്കു മൂലൂരിനോടുണ്ടായിരുന്ന വാത്സല്യമെത്രയെന്നു നിശ്ചയിയ്ക്കാൻ മൂലൂരിന്റെ വാക്കുകൾ മാത്രം മതിയാകും. അങ്ങനെ, രണ്ടു സന്യാസിവര്യന്മാരെയും അടുത്തറിയാനും അവരുടെ വാത്സല്യമയമായ കരസ്പർശമേല്ക്കാനും ഭാഗ്യമുണ്ടായ ശ്രീ. മൂലൂർ എസ്. പത്മനാഭപ്പണിക്കർ ഗുരുശിഷ്യബന്ധത്തെപ്പററി പറഞ്ഞിട്ടുള്ളതു് സ്വതന്ത്രമായി ചിന്തിയ്ക്കുന്ന സകല മനുഷ്യരും അറിഞ്ഞിരിക്കേണ്ടതാണ്.

മൂലൂരിനു് ചട്ടമ്പിസ്വാമിതിരുവടികളോടു് അല്പമെങ്കിലും പക്ഷപാതമനോഭാവമുണ്ടായിരുന്നു എന്നു് വിവരമുള്ളവരാരും പറയുമെന്നു തോന്നുന്നില്ല. ശ്രീനാരായണഗുരുവിനെ സംബന്ധിച്ച ഒരു സുപ്രധാന സംഗതിയിൽ അദ്ദേഹം മററൊരാളിന്റെ കക്ഷി പിടിച്ചു എന്നു സംശയിയ്ക്കുന്നതുപോലും തെററാണ്. ചട്ടമ്പിസ്വാമികളോടു് സരസകവിയ്ക്കു യാതൊരു പക്ഷപാത മനോഭാവമുണ്ടായിരുന്നില്ലെന്നും ചട്ടമ്പിസ്വാമികളെ അനർഹമായി പുകഴ്ത്തുന്ന ശീലം മൂലൂനെ തീണ്ടിയിരുന്നില്ലെന്നും തെളിയിയ്ക്കുന്ന ഒരു വസ്തുത ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. മൂലൂരിന്റെ മികച്ച കൃതിയായി കരുതപ്പെടുന്നതു് കവി

രാമായണമാണെല്ലോ. മലയാളത്തിലെ എണ്ണപ്പെട്ട കവികളെ രാമായണത്തിലെ ഓരോ കഥാപാത്രത്തോട്ട് ഉപമിയ്ക്കുന്ന ഒരു ഖണ്ഡകൃതിയാണത്. ഓരോ മലയാളകവിയുടേയും വ്യക്തിഗുണങ്ങളെ രാമായണത്തിലെ കഥാപാത്രങ്ങളുടെ വ്യക്തിഗുണങ്ങളുമായി ബന്ധപ്പെടുത്തി സരസമായി പരാമർശിയ്ക്കുകയാണ് അതിൽ. നൂറുപദ്യങ്ങളിലൂടെ നൂററിപ്പതിനൊന്ന് മഹാവ്യക്തികളെപ്പററി പരാമർശമുണ്ട്. കേരളവർമ്മ വലിയകോയിത്തമ്പുരാൻ, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, മാനവിക്രമ ഏട്ടൻ തമ്പുരാൻ, കടത്തനാട്ടു ഉദയവർമ്മ, നടുവത്തു് അച്ഛൻ നമ്പൂതിരി, കെ, സി. കേശവപിള്ള, ഏവൂർ. എൻ. വേലുപ്പിള്ള, പേട്ടയിൽ രാമൻപിള്ള ആശാൻ, കുമ്മമ്പള്ളി രാമൻ പിള്ള ആശാൻ, ശ്രീനാരായണഗുരു, ശ്രീകണ്ഠേശ്വരം പത്മനാഭ പിള്ള, കരുവാ കൃഷ്ണനാശാൻ. പെരുന്നെല്ലി കൃഷ്ണൻ വൈദ്യൻ, സി. വി. കുഞ്ഞുരാമൻ, സി. കുഞ്ഞനാശാൻ, വിളയത്തു കൃഷ്ണനാശാൻ, നെട്ടൂത്തു കൃഷ്ണനാശാൻ തുടങ്ങി നൂററിപ്പതിനൊന്നു പേരുകളും പരാമർശിയ്ക്കപ്പെട്ടുന്നെങ്കിലും അക്കാലത്ത് ജീവിച്ചിരുന്ന ഒരേ ഒരു പ്രാമാണികസാഹിത്യകാരൻെറ, കവിയുടെ, പേരുമാത്രം അതിലുൾപ്പെടുത്തിയിട്ടില്ല. അതു് ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടേതാകുന്നു. സ്വാമി പലപല പദ്യങ്ങളും എഴുതിയിട്ടുണ്ടെങ്കിലും അതിനെയൊന്നും നല്ല കവിതയായി മൂലൂർ ഗണിച്ചിരുന്നില്ല എന്നാണ് മനസ്സിലാക്കേണ്ടതു്. എന്തെങ്കിലും പക്ഷപാതം സ്വാമിതിരുവടികളോടുണ്ടായിരുന്നെങ്കിൽ നൂററിപ്പതിനൊന്ന്കവികളെപ്പററി പറഞ്ഞ കൂട്ടത്തിൽ ഒരു പദ്യം കൂടെ രചിയ്ക്കാവുന്നതേയുള്ളു. അതുകൊണ്ട്, മൂലൂർ എസ്. പത്മനാഭപ്പണിക്കർ അനർഹമായി ചട്ടമ്പിസ്വാമികളെസ്തുതിയ്ക്കുന്ന പ്രകൃതക്കാരനല്ലെന്നും തന്നോട്ട് വാത്സല്യമുള്ളവരെ മനസ്സാക്ഷിയ്ക്കു വിരുദ്ധമായി മഹാനാക്കുന്നതരക്കാരനല്ലെന്നും മനസ്സിലാക്കാം

താൻ പറയുന്നകാര്യം മററുള്ളവർക്കു ഹിതകരമാണോ എന്നു നോക്കാതെ തന്നെ സത്യം തുറന്നടിച്ചു പറയുന്നതിൽ ശ്രീ. മൂലൂർ പുലർത്തിപ്പോന്ന ധീരതയ്ക്കു ശ്രീ. മൂക്കോത്തു കുമാരൻ അർപ്പിയ്ക്കുന്ന പൂച്ചെണ്ടു മനോഹരമായിരിയ്ക്കുന്നു. മൂക്കോത്തു കുമാരൻെറ പത്രാധിപത്യത്തിൽ എറണാകുളത്തു നിന്നും പ്രസിദ്ധപ്പെടുത്തിയിരുന്ന "ദീപം" മാസികയിൽ ശ്രീ. കുമാരൻ തന്നെ എഴുതിയിരുന്നതും പിന്നീട്ട് 1933-ൽ തിരുവനന്തപുരത്തു വിദ്യാവിലാസം അച്ചുക്കൂടത്തിൽ നിന്നും പ്രസിദ്ധീകരിച്ചതുമായ 'സാഹിത്യപ്രണയികൾ' എന്ന

പുസ്തകത്തിൻെറ അഞ്ചാം ഭാഗത്തു മൂലൂരിനെക്കുറിച്ചു പറയുകയാണ്: "നാണുഗുരുസ്വാമികളുടെ ഗുരുസ്ഥാനം ചട്ടമ്പിസ്വാമികൾക്കുണ്ടോ ഇല്ലയോ എന്നുള്ള വിഷയത്തെപ്പററി ഒരിക്കൽ ചിലക്കു സംശയം നേരിട്ടു അക്കാര്യത്തിൽ കുമാരനാശാൻ പ്രതികൂലാഭിപ്രായമാണു പുറപ്പെടുവിച്ചതു്. മററു പലരും അതിനോടുയോജിച്ചു. നായന്മാരിൽ ചിലർ ഇതിനെ എതിർത്തു. ഇങ്ങനെയുള്ള ഒരു ഘട്ടത്തിൽ ചരിത്രനായകൻ തൻെറ സഹജമായ ധീരതയോടുകൂടി പത്രരംഗത്തിൽ പ്രവേശിച്ചു, ചട്ടമ്പിസ്വാമികൾ നാണുഗുരുസ്വാമികളുടെ ഗുരുവായിരുന്നു എന്നു വിശ്വസനീയമായ തെളിവുകളോടുകൂടി വാദിച്ചു സ്ഥാപിക്കയാണു് ചെയ്തതു്." മൂലൂരിൻെറ സമകാലികനും പരിചയക്കാരനും ആയ ഉള്ളൂരും ഇതേ സംഗതി വ്യക്തമാക്കിയിട്ടുണ്ടു്.

ശ്രീ ചട്ടമ്പിസ്വാമികൾ സമാധിയടഞ്ഞതിനെ തുടൎന്നു് തൻെറ അന്തർഗതമായ ആത്മവിലാപം കവിതയാക്കി ശ്രീ. മൂലൂർ പ്രകാശിപ്പിയ്ക്കുകയുണ്ടായി. മൂലൂരിൻെറ പൂജാവിഗ്രഹമായ ശ്രീനാരായണ ഗുരു അന്നും ജീവിച്ചിരിപ്പുണ്ടായിരുന്നു എന്ന കാര്യം പ്രത്യേകം ഓൎമ്മിയ്ക്കുക. "സമാധിയടഞ്ഞ ശ്രീ ചട്ടമ്പിസ്വാമികൾ" എന്ന ശീർഷകത്തിൽ ആ കവിത സമാധിവർഷമായ 1924 ൽ (1099) "മഹിള" മാസികയുടെ നാലാം വാല്യം ഏഴാം ലക്കത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടു (പുറം 217—218) മൂലൂരിൻെറ കവിതയ്ക്കു മഹിള പത്രാധിപർ ഇപ്രകാരമൊരു കുറിപ്പു് എഴുതിച്ചേർത്തു: "കഴിഞ്ഞ മേടം 23–ാനു- ദേഹവിയോഗം ചെയ്ത 'കുഞ്ഞൻപിള്ള ചട്ടമ്പി' സ്വാമികളെ ഉദ്ദേശിച്ചു് രചിച്ചിട്ടുള്ളതാണു്. മരിക്കുമ്പോൾ ഇദ്ദേഹത്തിനു എഴുപതു വയസ്സിനുമേൽ പ്രായമുണ്ടായിരുന്നു. വേദവേദാന്തങ്ങളും മന്ത്രതന്ത്രങ്ങളും ബ്രാഹ്മണാധീനത്തിൽ നിന്നും വിമോചിപ്പിച്ചു് സൎവ്വജനസാമാന്യമാക്കി തീൎക്കുന്നതിനു് എഴുത്തച്ഛൻെറ കാലശേഷം പ്രവൎത്തിച്ചിട്ടുള്ള ഏക ധീരൻ ഈ മഹാനാകുന്നു." ചട്ടമ്പിസ്വാമി തിരുവടികളെപ്പററി ശ്രീ മൂലൂർ സവിസ്തരം പ്രതിപാദിയ്ക്കുന്ന കൂട്ടത്തിൽ പറയുന്നു:

> "ശ്രീനാരായണഗുരുസ്വാമിയും ഗുരുവാക്കി
> മാനിച്ച മഹാഭാഗ്യം തികഞ്ഞ ദിവ്യഗാത്രം
> ഹാ! ഹന്ത! യോഗാനലപ്രോജ്ജ്വല സ്ഫുലിംഗത്തി-
> ലാഹുതമായി, മേടമിരുപത്തിമൂന്നാം നാൾ.
> പുല്ലായ ശിഷ്യനെക്കൊണ്ടരികിലിടുവിച്ചി-

ട്ടപ്പനേയിരിയെന്നു കല്പിച്ച വാക്യാമൃതം
ഇപ്പോഴുമതേവിധമൊഴുകീടുന്നു നിസ്തീ-
കല്പനാം മഹാമുനേ! മാമകകർണ്ണങ്ങളിൽ"

സ്വാമി തിരുവടികളും മൂലൂരും തമ്മിൽ നടന്ന സംഭാഷണത്തിൽ ശ്രീനാരായണനെപ്പററി മൂലൂരിനോട്ട് ഇപ്രകാരം പറഞ്ഞതായി അദ്ദേഹം രേഖപ്പെടുത്തുന്നു:

"ഗ്രസ്തഗ്രന്ഥന്മാരാം മററയതിമാർ പോലെയല്ല
ചിത്തസംയമിയായ ബുദ്ധിമാൻ നാണുയോഗി"

മൂലൂരിൻെറ ഈ വാക്കുകൾ വിശ്വാസയോഗ്യമല്ലെന്ന് ആർക്കെങ്കിലും പറയാൻ കഴിയുമോ! സമചിത്തതയും സത്യാന്വേഷണവുമുള്ള ഒരാൾക്കും മൂലൂരിനെ അവിശ്വസിയ്ക്കാൻ സാദ്ധ്യമല്ല. പ്രത്യേകിച്ചും മുൻപു് പ്രസ്താവിച്ച സാഹചര്യങ്ങൾ കൂടെ കണക്കിലെടുക്കുമ്പോൾ. പക്ഷേ, മൂലൂരിനെ അവിശ്വസിയ്ക്കാനും അനിഷേധ്യവും ഉത്തമബോദ്ധ്യമുള്ളതുമായൊരു സത്യം ഉറക്കെപ്പറഞ്ഞു എന്ന ഒരൊററ കാരണത്താൽ അദ്ദേഹത്തിൻെറ മഹത്വത്തിൽ കളങ്കം ചേർക്കാനും ഇപ്പോൾ ആളുണ്ടായിരിയ്ക്കുന്നു. സമുദായവികാരത്തിൻെറ വേലിയേററത്തിൽ സത്യം ഒലിച്ചു പോകുമെന്ന് ചിലരെങ്കിലും വിചാരിയ്ക്കുന്നുവെങ്കിൽ അതു് മഹാകഷ്ടം തന്നെ. ശ്രീ. പഴമ്പള്ളി അച്യുതൻ പറയുകയാണു്: "മൂലൂർ പണിക്കരുടേയും വാരനാട്ടു ശാസ്ത്രികളുടേയും മററും കവിതകൾ ഉദ്ധരിയ്ക്കുന്നതു കൊണ്ടു ഫലമില്ല. തങ്ങൾ ധരിച്ചുവച്ചതു് മററുള്ളവരെപ്പോലെ അവരും സന്ദർഭം അനുസരിച്ചു് പറഞ്ഞെന്നേയുള്ളു." (ശ്രീനാരായണസ്മരണകൾ, പുറം 69). ആരെപ്പററിയാണും ഇങ്ങനെ പറഞ്ഞതെന്നും താൻ പറഞ്ഞതിൻെറ അർത്ഥമെന്താണെന്നും ശ്രീ. അച്യുതൻ ആലോചിട്ടില്ലെന്നു തോന്നുന്നു. ശ്രീനാരായണൻെറ ആരാധകന്മാർക്കും ഈഴവ സമുദായത്തിൻെറ നവോത്ഥാനദശയെപ്പററി അറിവുള്ളവർക്കും പ്രാതഃസ്മരണീയനായ, സമാരാദ്ധ്യനായ, എസ്. എൻ. ഡി. പി. യോഗത്തിൻെറ സ്ഥാപകനേതാക്കളിൽ ഒരാളായ, സരസകവി മൂലൂർ എസ്. പത്മനാഭപ്പണിക്കരെ ഉദ്ദേശിച്ചാണു് "മൂലൂർ പണിക്കരുടേയും" എന്നു് പഴമ്പള്ളി അച്യുതൻ വളരെ ലാഘവത്തോടെ വിലയിടിച്ചു പ്രസ്താവിച്ചിട്ടുള്ളതെന്നു് ഓർമ്മിയ്ക്കുക. താൽക്കാലികമായൊരു ലാഭത്തിനുവേണ്ടി മൺമറഞ്ഞുപോയ സംപൂജ്യനായൊരു വ്യക്തിയിൽ വ്യാജവും അജ്ഞതയും ആരോപിയ്ക്കുന്നതു്

ശരിയാണോ എന്ന കാര്യം മൂലൂരിന്റെ സ്മരണയെ ബഹുമാനിക്കുന്ന ഈഴവരും ഈഴവേതരരുമായ സജ്ജനങ്ങൾ തീരുമാനിക്കട്ടെ. പഴമ്പള്ളി അച്യുതന്റെ പുസ്തകം വായിക്കുന്ന സാധാരണക്കാരുടെ കണ്ണിൽ മണ്ണിടുന്നതിനുവേണ്ടിയാണു് സരസകവി മൂലൂർ എസ്. പത്മനാഭപണിക്കരെ കേവലം മൂലൂർ പണിക്കർ എന്നു വിശേഷിപ്പിച്ചിട്ടുള്ളതെന്നു് തോന്നുന്നു. മൂലൂരിന്റെ പേരു് മുഴുവൻ പറഞ്ഞാൽ സമചിത്തതയുള്ള ഈഴവരും ഈഴവരല്ലാത്തവരും പഴമ്പള്ളിയെ അനുകൂലിക്കുകയില്ലെന്നു തീർച്ച. അതുകൊണ്ടായിരിക്കാം മൂലൂർ പണിക്കർ എന്നു തന്ത്രപരമായി പറഞ്ഞുവച്ചതു്. വായിക്കുന്ന സാധാരണക്കാർക്ക് അത്ര എളുപ്പത്തിൽ ആളിനെ മനസ്സിലാവുകയില്ല.

മൂലൂർ പത്മനാഭപ്പണിക്കരിൽ ശ്രീ.പഴമ്പള്ളി അച്യുതൻ ഗുരുതരമായ രണ്ടു കുറ്റാരോപണങ്ങൾ നടത്തിയിരിക്കുകയാണു്. (1) ചട്ടമ്പിസ്വാമികളുടെ ശിഷ്യനാണു് നാരായണഗുരു എന്നു മൂലൂർ പറഞ്ഞതു് അദ്ദേഹമെങ്ങനെയോ ധരിച്ചുവശായ കാര്യമാണു്. (2) സന്ദർഭം നോക്കി, തരം കണ്ടു, താൻ ധരിച്ചിരുന്ന അബദ്ധമെടുത്തു വിളമ്പി. ഈ രണ്ടു കാര്യങ്ങളും പറഞ്ഞതു് മൂലൂരിന്റെ വ്യക്തിത്വത്തെ കണക്കിലെടുത്തിട്ടല്ല. ആദ്യത്തെ വാദം മൂലൂരിന്റെ പ്രസ്താവനയിൽ വ്യാജം ആരോപിക്കുമ്പോൾ രണ്ടാമത്തേതു് അദ്ദേഹത്തിൽ കാര്യലാഭം ആരോപിക്കുന്നു. സന്ദർഭോചിതമായി കള്ളം പറയുന്നതു് കാര്യലാഭത്തിനു് വേണ്ടിയാണെന്നു് മനസ്സിലാക്കുന്നതിനു് ബൃഹത്തായ ഭാഷ്യമൊന്നും ചമയ്ക്കേണ്ടതില്ലല്ലോ. ചട്ടമ്പിസ്വാമിയുടെ ശിഷ്യനാണു് നാരായണഗുരുവെന്നു പറഞ്ഞുപോയി എന്ന ഒറ്റക്കാരണത്താൽ ആജീവനാന്തം ഈഴവസമുദായത്തിനു വേണ്ടി ആത്മസമർപ്പണബോധത്തോടെ സേവനമനുഷ്ഠിച്ച ഒരു മഹാപുരുഷനിൽ ഇത്രത്തോളം മോശമായ കുറ്റമാരോപിക്കുന്നതു് ശരിയാണോ എന്നൊരു പുനർവിചിന്തനം നടത്തുന്നതു് നന്നായിരിക്കും. ശ്രീ. പഴമ്പള്ളിയുടെ പരാമർശം മൂലൂരിനെ സംബന്ധിച്ചിടത്തോളമൊരു സ്വഭാവഹത്യയായി താണുപോയി എന്നുപറയാതെ വയ്യ.

കൂടുതൽ ജുഗുപ്സാവഹമായ മറ്റൊരു കാര്യവും ശ്രീ. പഴമ്പള്ളി അച്യുതൻ പറയുന്നുണ്ടു്. ശ്രീനാരായണഗുരുവിനേയും ശ്രീചട്ടമ്പിസ്വാമികളേയും അടുത്തറിഞ്ഞിട്ടുള്ള ശ്രീനാരായണഭക്തനായ മൂലൂർപറയുന്നതു് അവിശ്വസനീയമെന്നു് ഒരൊറ്റ ശ്വാസത്തിൽ പറ

ഞ്ഞുതള്ളിയ പഴമ്പള്ളി, മുൻപിൻവിചാരം കൂടാതെ മൂലൂരിൽ കഥയില്ലായ്മയും കാര്യലാഭവും ആരോപിച്ച പഴമ്പള്ളി, വിശ്വസനീയമെന്ന് കരുതുന്നതും നമ്മോട് വിശ്വസിയ്ക്കാൻ പറയുന്നതും എന്താണെന്നോ?. വളരെ രസകരമാണത്. അദ്ദേഹം പറയുന്നു: "മുപ്പതു കൊല്ലത്തിനു മുൻപ് ഈ ലേഖകൻ ഇതിനെക്കുറിച്ച് ചില അന്വേഷണങ്ങൾ നടത്തിയിട്ടുണ്ട്. രണ്ടുപേരുടേയും ജന്മസ്ഥലത്തിനടുത്തുള്ളവരും ഓരോരുത്തരേയും പരിചയമുള്ളവരും വിശ്വാസ്യരുമായ വൃദ്ധജനങ്ങളെ സമീപിച്ച് വൃത്താന്തങ്ങൾ ചോദിച്ചറിയുകയാണു ചെയ്തതു്". ഫലമോ? ചട്ടമ്പിസ്വാമിയുടെ ശിഷ്യനല്ല നാരായണഗുരു എന്ന് അദ്ദേഹത്തിന് ബോദ്ധ്യമായി! ആ ബോദ്ധ്യത്തിന് കാരണക്കാരായ സാധുക്കളായ അയൽവാസികളെ അവിശ്വസിയ്ക്കേണ്ട കാര്യമില്ലത്രേ! അദ്ദേഹം 30 കൊല്ലം മുൻപെന്ന് പറഞ്ഞത് 1930ലാണ്. അതായത് ശ്രീചട്ടമ്പിസ്വാമി മരിച്ചിട്ട് ആറാം വർഷം. നാരായണഗുരു മരിച്ചതിന്റെ അടുത്ത വർഷം. ശ്രീനാരായണൻ സന്യാസം സ്വീകരിച്ചിട്ട് അൻപതോളം വർഷങ്ങൾക്കു ശേഷം. എന്നാൽ, ശ്രീ. മൂലൂർ പത്മനാഭപ്പണിക്കർക്ക് രണ്ടു സന്യാസിമാരെയും ചെറുപ്പത്തിലേ അറിയാമായിരുന്നു. ചട്ടമ്പിസ്വാമിയുടെ ശിഷ്യനാണ് നാരായണഗുരുവെന്ന് ആ നാരായണഭക്തൻ എഴുതി പ്രസിദ്ധീകരിച്ചതു ശ്രീനാരായണഗുരു ജീവിച്ചിരിയ്ക്കുമ്പോൾ തന്നെയായിരുന്നു. ഇതിലേതാണ് കൂടുതൽ സ്വീകാര്യം?. മറ്റൊന്ന് ഗുരുശിഷ്യബന്ധത്തെക്കുറിച്ച് അയൽക്കാർക്ക് ഉണ്ടാകാനിടയുള്ള അറിവിന്റെ അടിസ്ഥാനമാണ്. ചട്ടമ്പിസ്വാമിയുടെ തറവാട് മലയിൻകീഴ് ദേശത്തും താമസസ്ഥലം കണ്ണമ്മൂലയുമായിരുന്നു. നാരായണഗുരു ജനിച്ചതു് ചെമ്പഴന്തിയിലും ആദ്യവിദ്യാഭ്യാസം കുമ്മമ്പള്ളിയിലും തപസ്സാധന അരുവിപ്പുറത്തും, പ്രവർത്തനം കേരളക്കരമുഴുവനുമായിരുന്നു. ഇവിടെയെല്ലാം ചെന്ന് പൊതുജനങ്ങളെ വിളിച്ചു വരുത്തി മൊഴിയെടുത്തു ഗുരുശിഷ്യബന്ധം തീരുമാനിയ്ക്കണമെന്ന് ശഠിയ്ക്കുന്നതു് മിതമായ ഭാഷയിൽ പറഞ്ഞാൽ ഭോഷ്ക്കാണ്. വിവാഹം, തിരണ്ടുകുളി, സഞ്ചയനം മുതലായ കാര്യങ്ങൾ അയൽക്കാരുടെ അറിവോടും സാക്ഷ്യത്തോടും കൂടി നടത്തിയിരുന്നു എന്നു പറഞ്ഞാൽ നമുക്കതു വിശ്വസിയ്ക്കാം. പക്ഷേ, ആത്മീയശിഷ്യത്വം എന്നു പറയുന്നതു് അയൽക്കാരെ വിളിച്ചുവരുത്തി പലകപ്പുറത്തു് ഇരുന്ന് വിളക്കും കത്തിച്ചുവച്ച് നിർവഹിയ്ക്കുന്ന ഒരു ചടങ്ങല്ല. ആയിരുന്നെങ്കിൽ പഴമ്പള്ളിയുടെ തെളിവെടുപ്പിൽ കഴമ്പുണ്ടാ

കമായിരുന്നു. ഈവക കാര്യങ്ങൾ പൊതുജനം അറിയുന്നതുതന്നെ ഗുരുവിനും ശിഷ്യനും അടുപ്പമുള്ള അന്തേവാസികളും അനുയായികളും മററും പറഞ്ഞിട്ടാണ്. രണ്ടു സന്യാസിമാരുമായി അടുത്തബന്ധം സ്ഥാപിച്ചിരുന്ന കരുവാ കൃഷ്ണനാശാനും മൂലൂർ പത്മനാഭപ്പണിക്കരും മററും പറയുന്നതു് കളവാണ്, അവിശ്വാസ്യമാണ് എന്നൊക്കെപ്പറയുന്ന പഴമ്പള്ളി അച്യുതൻ തന്നെ അവരെക്കുറിച്ചു കേട്ടുകേഴ്വി മാത്രമുള്ള അയൽക്കാരുടെ മൊഴി വിശ്വസനീയമാണെന്നും അവിശ്വസിയ്ക്കാൻ കാരണമില്ലെന്നും പറയുന്നതു് പരിഹാസ്യമല്ലേ? വായനക്കാരെ തീരെ മറയന്മാരാക്കുന്ന ഇത്തരം കഴമ്പററകാര്യങ്ങൾ ശ്രീ. പഴമ്പള്ളിയെപ്പോലൊരു വ്യക്തിയിൽ നിന്നുണ്ടാകുന്നതു് നിർഭാഗ്യകരം തന്നെ.

## ഡോ. ഗോപാലപിള്ള

ശ്രീചട്ടമ്പിസ്വാമിയേയും ശ്രീനാരായണഗുരുവിനേയും ആത്മനിർവിശേഷം അടുത്തറിയാനും ഇടപഴകാനും ഭാഗ്യം സിദ്ധിച്ച ഒരാളായിരുന്നു ഡോ. ഗോപാലപിള്ള. ശ്രീചട്ടമ്പിസ്വാമിയെപ്പററി അറിയാവുന്നവർക്കെല്ലാം ഗോപാലപിള്ളയേയും അറിയാം. ശ്രീചട്ടമ്പിസ്വാമികളുടെ ജീവചരിത്രം വായിച്ചിട്ടുള്ളവരോടു് അദ്ദേഹത്തെക്കുറിച്ചു് വിശേഷിച്ചെന്തെങ്കിലും പറഞ്ഞറിയിയ്ക്കേണ്ട ആവശ്യമില്ല. എന്നാൽ, ശ്രീനാരായണഗുരുവും ഡാ. ഗോപാലപിള്ളയും തമ്മിലുണ്ടായിരുന്ന ബന്ധത്തെപ്പററി വളരെയൊന്നും പ്രസിദ്ധമായി അറിയപ്പെടുന്നില്ല. ശ്രീനാരായണഗുരുദേവന്റെ ജീവചരിത്രങ്ങളിൽ ഡാ. ഗോപാലപിള്ളയെ സംബന്ധിച്ച പരാമർശത്തിന്റെ പൊടി പോലും കാണുകയുമില്ല. ശ്രീനാരായണഗുരുവിനെ ഏററവും അടുത്തറിയാവുന്നയാളും അദ്ദേഹത്തിന്റെ ഒരാരാധകനും ശ്രീനാരായണന്റെ മഹത്വം പ്രചരിപ്പിയ്ക്കുന്നതിനു് വളരെയേറെ ഉത്സാഹിച്ചിട്ടുള്ള വ്യക്തിയുമായ ഗോപാലപിള്ളയെപ്പററി ഗുരുദേവചരിതങ്ങൾ അജ്ഞാനമവലംബിയ്ക്കുന്നതെന്തുകൊണ്ടെന്നു് എത്ര ആലോചിട്ടും മനസ്സിലാകുന്നില്ല.

ശ്രീനാരായണഗുരുവിന്റെ അവതാരസ്ഥലമായ ചെമ്പഴന്തിദേശത്തിന്റെ ആധിപത്യമുണ്ടായിരുന്ന പിള്ളമാരിൽ പ്രമുഖനായ ഒരാളിന്റെ പുത്രനാണ് ഗോപാലപിള്ള. ശ്രീനാരായണനെ പ്രസവിച്ച

ഉടൻതന്നെ അന്നത്തെ നാട്ടുമാമൂലനുസരിച്ച് ഗുരുദേവന്റെ പിതാവായ മാടനാശാൻ തനിയ്ക്കു് ഒരു പുത്രൻ ജനിച്ച വിവരം ശ്രീ ഗോപാലപിള്ളയുടെ പിതാവിന്റെ ജ്യേഷ്ഠനായ കണ്ണങ്കര അധികാരിയെ അറിയിയ്ക്കുകയുണ്ടായി. ഈ കണ്ണങ്കര അധികാരി തന്നെയാണ് ഗുരുദേവനെ എഴുത്തിനിരുത്തിയതു്. പിൽക്കാലത്തു് ശ്രീനാരായണഗുരുദേവൻ സംസാരവിമുഖനായി ഒരു ഗുരുവിനെത്തേടി അലയുകയും ഈഴവനാണെന്ന കാരണം പറഞ്ഞു് പല സന്യാസിമാരും ശിഷ്യത്വം കൊടുക്കാതെ ഒഴിഞ്ഞുമാറുകയും ചെയ്തതിനെ തുടർന്നു് ഗുരുദേവനെ ശ്രീചട്ടമ്പിസ്വാമികൾക്കു പരിചയപ്പെടുത്തിക്കൊടുത്തതു് ഡോ. ഗോപാലപിള്ളയുടെ തന്നെ മറെറാരു പിതൃസഹോദരനായ കൊടിപ്പറമ്പിൽ നാരായണപിള്ളയായിരുന്നു. തദനന്തരം പലപ്പോഴും ശ്രീചട്ടമ്പിസ്വാമിയും ശ്രീനാരായണനും ചെമ്പഴന്തിയിലെ മാടമ്പിയും ഗോപാലപിള്ളയുടെ പിതാവുമായ മാന്യന്റെ വസതിയിലെത്തി ഒന്നിച്ചു പാർത്തിരുന്നു. ഈയൊരു പശ്ചാത്തലത്തിലാണ് ഗോപാലപിള്ളയും നാരായണഗുരുവുമായുള്ള ബന്ധം ഉടലെടുക്കുന്നതു്. നാരായണഗുരുവിനെക്കുറിച്ചു് സൂക്ഷ്മമായി അറിയാതെ, ഗോപാലപിള്ളയെപ്പോലെയോ അദ്ദേഹത്തിന്റെ പിതാവിനെപ്പോലെയോ ഉള്ള ഒരാൾ അദ്ദേഹത്തെ ഇത്രയേറെ ആരാധിയ്ക്കുമെന്നു തോന്നുന്നില്ല. നാരായണഗുരു സമാധിയാകുന്നതിന് ഏഴുകൊല്ലം മുൻപുവരെ ചെമ്പഴന്തിപ്പിള്ള ജീവിച്ചിരുന്നു എന്നതും പ്രസ്താവയോഗ്യമാണ്.

അങ്ങനെ, ശ്രീചട്ടമ്പിസ്വാമിയോടും ശ്രീനാരായണഗുരുവിനോടും അടുത്ത പരിചയവും തന്നിമിത്തമുള്ള സൂക്ഷ്മജ്ഞാനവും ഉണ്ടായിരുന്ന ഡോ. ഗോപാലപിള്ള ഇരുവർക്കും തമ്മിലുള്ള ഗുരുശിഷ്യബന്ധത്തെപ്പററി പറഞ്ഞിട്ടുള്ളതു് എന്താണെന്നു നോക്കാം. അതിനു മുൻപു മറെറാരു കാര്യം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ഗോപാലപിള്ള നാരായണഗുരുവിനോട് അനുഭാവമുള്ള ആളല്ലെന്നും ചട്ടമ്പിസ്വാമിയുടെ ഭക്തനാണെന്നും ഈഴവനല്ലെന്നും അതുകൊണ്ടു് അദ്ദേഹം പറയുന്നതു് വിശ്വാസയോഗ്യമല്ലെന്നും ചിലർ വാദിച്ചേയ്ക്കാം. സത്യമെന്തെന്നു് അറിയാത്തതുകൊണ്ടോ സത്യത്തെക്കാളുപരി വർഗ്ഗീയപരിഗണയ്ക്കു് മുൻതൂക്കം കൊടുക്കുന്നതുകൊണ്ടോ മാത്രമേ ഇങ്ങനെയൊരു നിലപാടിലെത്തിച്ചേരാൻ കഴിയുകയുള്ളൂ. നമ്മുടെ മുമ്പിൽ അനിഷേധ്യമായ ചില വസ്തുതകളുണ്ടു്. നാരായണഗുരുവിനുവേണ്ടി ഗുരുഭക്തന്മാരെന്നു് പറഞ്ഞു് നടക്കുന്നവരെക്കാൾ കൂടുതൽ പ്രവർത്തിച്ചിട്ടുള്ള

ആളായിരുന്നു ഗോപാലപിള്ള. യാതൊരു വിഭാഗീയപരിഗണനയും അദ്ദേഹത്തെ തീണ്ടിയിരുന്നില്ല. ശ്രീനാരായണഗുരുവിനെ ഈഴവസമുദായത്തിലെ ഒരു വിഭാഗമെങ്കിലും എതിർത്തിരുന്നു എന്ന കാര്യം വിസ്മരിച്ചു കൂടാ. ആ പരിതസ്ഥിതിയിലും നാരായണഗുരുവിൻെറ ആരാധകനായിരുന്ന, ഈഴവനല്ലാത്ത, ഗോപാലപിള്ളയിൽ മററെന്തു തന്നെ ആരോപിച്ചാലും വർഗ്ഗീയപക്ഷപാതം ആരോപിയ്ക്കുന്നതു് മഹാപരാധമാണു്, അധാർമ്മികമാണു്.

ഒരു കാര്യം അനുസ്മരിയ്ക്കുക. ശ്രീനാരായണഗുരുവിൻെറ ഒരു ജീവചരിത്രകാരൻ എന്ന നിലയിൽ ഗോപാലപിള്ള സാമാരാദ്ധ്യനാണു്. അക്കാര്യത്തിൽ ഈഴവജനസാമാന്യത്തിനും ഈഴവനേതാക്കൾക്കും അദ്ദേഹം അതീവ സമ്മതനുമായിരുന്നു. ശ്രീനാരായണഗുരുവിൻെറ ജന്മദിനാഘോഷം സംബന്ധിച്ചും മററും ഈഴവർ നടത്തിയിരുന്ന യോഗങ്ങളിൽ അദ്ദേഹം പങ്കെടുത്തു പ്രസംഗിച്ചിട്ടുണ്ടു്, നാരായണഗുരുവിൻെറ അപദാനം ഉച്ചൈസ്തരം ഉൽഘോഷണം ചെയ്തിട്ടുണ്ടു്. ഗുരുദേവൻെറ ആദ്യത്തെ ജീവചരിത്രം എഴുതിയതു് ശ്രീ. ഗോപാലപിള്ളയായിരുന്നു എന്ന വസ്തുത പലരും അറിഞ്ഞിട്ടുതന്നെയില്ല. ഈ ജീവചരിത്രസംക്ഷേപം നാരായണഗുരുവിൻെറ 58-ാം തിരുനാൾ പ്രമാണിച്ചു് ചെമ്പഴന്തിയിൽ കൂടിയ പൊതുയോഗത്തിൽ അദ്ദേഹം തന്നെ വായിയ്ക്കുകയുണ്ടായി. അതു സംബന്ധിച്ചു് ശ്രീനാരായണധർമ്മപരിപാലനയോഗത്തിൻെറ ഔദ്യോഗിക ജിഹ്വയായിരുന്ന വിവേകോദയത്തിൻെറ ഒൻപതാം വാല്യത്തിൽ ചേർത്തിരുന്ന ഒരു റിപ്പോർട്ടു് ഇവിടെ ഉദ്ധരിയ്ക്കാം.

“ദിവ്യശ്രീ നാരായണഗുരുസ്വാമി തൃപ്പാദങ്ങളിലെ തിരുനാളുത്സവം ഇവിടെ സ്വാമിപാദത്തിലെ ജന്മഭൂമിയിൽ സ്ഥാപിച്ചിട്ടുള്ള മഠത്തിൽ വച്ചു് പൂർവ്വാധികം ഭംഗിയായി കൊണ്ടാടിയിരിയ്ക്കുന്നു. അനേകം സാധുക്കൾക്കു് ആഹാരം കൊടുക്കുകയും സ്വാമിപാദങ്ങളിലെ ഛായാപടം വെച്ചു് ഭജനമുതലായതു നടത്തുകയും തൽസംബന്ധമായി കൂടിയിരുന്ന സഭയിൽ മാ രാ. രാ ഉള്ളൂർ കെ.ജി. ഗോപാലപിള്ള അവർകൾ സ്വാമിപാദങ്ങളിലെ ജീവചരിത്രത്തെ സംക്ഷേപിച്ചെഴുതി വായിക്കയുമുണ്ടായി”

ഇതിൽ നിന്നു് രണ്ടു കാര്യങ്ങൾ വ്യക്തമാകുന്നു. ശ്രീ. നാരായണ ഗുരുവിൻെറ ആദ്യത്തെ ജീവചരിത്രകാരൻ ശ്രീ. ഗോപാലപിള്ളയാ

യിരുന്നു. ആ നിലയിൽ അദ്ദേഹം ഗുരുദേവഭക്തന്മാരായ ഈഴവർക്കും കൂടെ സ്വീകാര്യനമായിരുന്നു. വാഴവിളമററത്തു നാണു ശ്രീനാരായണഹംസചരിതമെഴുതിയതു് 1084 ലാണെങ്കിലും അതു വെറുമൊരു വഞ്ചിപ്പാട്ടുമാത്രമാണു്. അതൊരു വിശദമായ ജീവചരിത്രമാണെന്നു് ആരും കരുതുകയില്ലല്ലോ?

ശ്രീ. ഗോപാലപിള്ള എഴുതിവച്ചിരുന്ന ശ്രീനാരായണൻെറ ജീവചരിത്രം 1087 ലാണു് ചെമ്പഴന്തിയിൽ വച്ചു് സഭയിൽ വായിച്ചതു്. അന്നൊരു തിരുനാൾ ദിനവും കൂടെയായിരുന്നു എന്നതു് ശ്രദ്ധേയമാണു്. ചില വർഷങ്ങൾക്കുശേഷം അദ്ദേഹം കൽക്കട്ടാ മെഡിക്കൽ കാളേജിൽ വൈദ്യവിദ്യാഭ്യാസത്തിനു പോയി. കൊല്ലവർഷം 1090നും 1096നാ ഇടയ്ക്കു അഞ്ചുവർഷത്തോളം കാലം അദ്ദേഹം കൽക്കട്ടയിലായിരുന്നു. ഈ കാലത്താണു് ഗുരുശിഷ്യബന്ധത്തെക്കുറിച്ചുള്ള വിവാദം പൊന്തിവന്നതു്. ശ്രീനാരായണഗുരുവിൻെറ ആദ്യകാല ജീവിതത്തെക്കുറിച്ചു് ശ്രീ. ഗോപാലപിള്ളയ്ക്കുണ്ടായിരുന്ന അറിവും അനുഭവവും കുമാരനാശാനുണ്ടായിരുന്നില്ല. ഗുരുദേവൻെറ നാല്പതാമത്തെ വയസ്സിലാണു് കുമാരനാശാനെ കാണുന്നതു്. ഗോപാലപിള്ളയുടെ കുഡുംബവുമായി ഗുരുദേവനു് ജനനനിമിഷം മുതൽ ബന്ധമുണ്ടു്. കുമാരൻആശാൻ ഗുരുദേവനെക്കുറിച്ചു് കേട്ടറിയുന്ന കാലത്തു് ഗോപാലപിള്ളയ്ക്കു സ്വാമിയെ അടുത്തറിയാമായിരുന്നു. ചുരുക്കിപ്പറഞ്ഞാൽ ശ്രീ. ഗോപാലപിള്ളയ്ക്കു നേരിട്ടു അറിയാവുന്നതിൻെറശതാംശംപോലും കുമാരനാശാനു് ഗുരുദേവൻെറ ആദ്യകാലജീവിതത്തെക്കുറിച്ചു് അറിയാൻകഴിയുമായിരുന്നില്ല. എങ്കിലും ആശാൻ ഗുരുദേവൻെറഗുരുവാരാണെന്നകാര്യത്തിൽ പുതിയൊരു വ്യാഖ്യാനം കൊടുക്കുക എന്ന സാഹസത്തിനു് ഒരുമ്പെട്ടതു് രണ്ടുപേരെയും അടുത്തറിയാവുന്ന പലരേയുമെന്നപോലെ ഗോപാലപിള്ളയേയും ചൊടിപ്പിച്ചു. ആശാൻെറ അല്പത്വത്തെ അപലപിച്ചുകൊണ്ടു അദ്ദേഹം കൽക്കട്ടയിൽ നിന്നും ഒരെഴുത്തു് ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾക്കയച്ചു. സുദീർഘമായ ആ എഴുത്തിൻെറ അവസാനഖണ്ഡികയിൽ അദ്ദേഹം ഇപ്രകാരം പ്രസ്താവിച്ചു:-

"കുമാരനാശാൻ നാണുആശാൻ അവർകളുടെ ജീവചരിത്രം വിവേകോദയത്തിൽ എഴുതിയ കൂട്ടത്തിൽ നമ്മുടെ സ്വാമിതൃപ്പാദങ്ങളെക്കുറിച്ചു പറഞ്ഞിരിക്കുന്ന ഘട്ടം അവിടുന്നു കണ്ടിരിക്കുമല്ലോ.

അതു വായിച്ചിട്ടു് അനങ്ങാതിരിയ്ക്കാൻ തീരെ ക്ഷമയുണ്ടാകുന്നില്ല. നാണു ആശാൻെറ ഗുരു ആണു് സ്വാമിതൃപ്പാദങ്ങൾ എന്നു പറയുന്നതു് ആയാൾക്കു് അത്രകുറച്ചിലായി തോന്നിയതു് ഓർക്കുമ്പോൾ തോന്നുന്നതു അറിയിയ്ക്കുന്നില്ല. എവിടെവച്ചാണു് ഉപദേശം കൊടുത്തിട്ടുള്ളതെന്നുകൂടി അറിയാം. അതെല്ലാം എടുത്തുവച്ചും കൊണ്ടു കുമാരനാശാൻെറ നേർക്കു പത്രമുഖേന അടിയൻ ഒന്നു ചോദിക്കാൻ ഒരുങ്ങിയിരിക്കയാണു്. കുമാരനാശാൻ, നാണുആശാൻ അവർകളുടെ ശിഷ്യനോ ഗുരുവോ എന്നു് അടിയനു് ഇന്നിന്നകാരണങ്ങളാൽ വളരെ സംശയമുണ്ടെന്നു നേരിട്ടു ചോദിക്കുക തന്നെ ചെയ്യും. മറുപടി എഴുതുന്ന വിഷയത്തിൽ കുമാരനാശാനും അടിയനും ഈ രണ്ടു കൈകൾ തന്നെയാണു് ദൈവം തന്നിട്ടുള്ളതു്. ഒന്നു അവിടെ കൂടുതൽ കൊടുത്തിരുന്നു എങ്കിൽ നിവൃത്തിയില്ലായിരുന്നു "

ഈ കത്തു് 1091-ാമാണ്ടു് ചിങ്ങം 27-ാനു- നീലകണ്ഠതീർത്ഥപാദസ്വാമികൾക്കു ലഭിച്ചതായി അദ്ദേഹത്തിൻെറ ഡയറിയിൽ രേഖപ്പെടുത്തിയിരിയ്ക്കുന്നു. ഡോ. ഗോപാലപിള്ള കത്തിൽ സൂചിപ്പിച്ചപോലെ കുമാരനാശാൻെറ അല്പത്വത്തെപ്പററി പത്രത്തിലെഴുതിയെന്നു തോന്നുന്നില്ല. കാരണം, ശ്രീചട്ടമ്പിസ്വാമികളുടെ പ്രശിഷ്യനും മഹാതാർക്കികനുമായ പന്നിശ്ശേരി നാണുപിള്ള പത്രദ്വാരാ ആശാൻെറ നാവടയ്ക്കുകയും അങ്ങനെ ഗോപാലപിള്ളയുടെ ഉദ്ദേശം സഫലീകരിക്കുകയും ചെയ്തു.

ഡോ. ഗോപാലപിള്ള വൈദ്യവിദ്യാഭ്യാസം പൂർത്തിയാക്കി തിരുവനന്തപുരത്തു് തിരിച്ചെത്തിയശേഷം ആദ്യം ലഭ്യമായ സന്ദർഭമുപയോഗിച്ചു് വിവാദവിഷയം ശ്രീനാരായണഗുരുവിനോടുതന്നെ നേരിട്ടു ചോദിക്കുകയും ചെയ്തു, ശ്രീനാരായണനോടു് വ്യക്തിപരമായ വിഷയങ്ങൾ സംസാരിയ്ക്കുന്നതിൽ ശ്രീ. ഗോപാലപിള്ളയ്ക്കുണ്ടായിരുന്ന സ്വാതന്ത്ര്യം കുമാരനാശാനുപോലും ഉണ്ടായിരുന്നോ എന്നു് സംശയമാണു്. ശ്രീകണ്ഠേശ്വരം ഭജനമഠത്തിൽ വച്ചു തന്നെ വന്നു കാണണമെന്നു് ശ്രീനാരായണഗുരു ആവശ്യപ്പെട്ടതനുസരിച്ചു് ശ്രീ. ഗോപാലപിള്ള ഗുരുദേവനെ ചെന്നുകണ്ടു. ഈ സന്ദർശനം സംബന്ധിച്ചു് ശ്രീ. ഗോപാലപിള്ള നൽകിയിട്ടുള്ള വിവരണം ഇവിടെ പകർത്താം:-

"ഞാൻ ഉടൻ തന്നെ ജന്മമഠത്തിലെത്തി നാണുഗുരുസ്വാമികളെക്കണ്ടു. താഴെപ്പറയുംവിധം ഞങ്ങൾ തമ്മിലൊരു സംഭാഷണം നടന്നു.

നാരായണഗുരു:- ചട്ടമ്പിസ്വാമികൾ അവിടത്തന്നെയുണ്ടല്ലോ, സുഖം തന്നെയല്ലോ?

ഗോ. പി:- ഉണ്ട്. സുഖം തന്നെ.

നാ. ഗു:- നാം അദ്ദേഹത്തെ കണ്ടിട്ടു വളരെ നാളായി, ഒന്നു കണ്ടുകൂടെയോ?

ഗോ. പി:- അവിടേയ്ക്കു നേരിട്ടുതന്നെ വരാമായിരുന്നു. കാണുന്നതിൽ അവിടെ യാതൊരസൗകര്യവുമില്ല.

നാ. ഗു:- അവിടുന്നു പലതും നമ്മെ സംബന്ധിച്ച് തെററിദ്ധരിച്ചിട്ടുള്ളതായി നാം കേട്ടു. ശരിയാണോ?

ഗോ. പി:- ഒരിക്കലും സ്വാമിതിരുവടികൾക്ക് അവിടുത്തെക്കുറിച്ച് ഒരു തെററിദ്ധാരണയുള്ളതായിട്ട് എനിയ്ക്കു തോന്നിയിട്ടില്ല. ഒരിക്കൽ ശങ്കരൻതമ്പി അവർകളുടെ നിർബന്ധപ്രകാരം ഞാനും സ്വാമിതിരുവടികളുംകൂടി അദ്ദേഹത്തെ കാണ്മാൻ പോയിരുന്നു. സംഭാഷണമദ്ധ്യേ ചട്ടമ്പിസ്വാമികൾ അവിടുത്തെ ഗുരുവല്ലെന്നും മററും ആയിടെ ഏതോ പത്രത്തിൽ കണ്ടതായി അദ്ദേഹം സ്വാമികളോടു പറഞ്ഞു. അതിനുത്തരമായിട്ട് "നാണു അതു പറയുകയില്ല. തീക്കട്ടയിൽ എറുമ്പരിയ്ക്കുമോ" എന്നാണ് സ്വാമിതിരുവടികൾ മറുപടി പറഞ്ഞതു്. അവിടുന്നു തെററിദ്ധാരണയെന്നു പറഞ്ഞതു് ഇതു സംബന്ധിച്ചായിരിയ്ക്കുമെന്നു ഊഹിച്ചാണ് ഈ നടന്ന സംഭവമറിയിച്ചതു്.

നാ. ഗു:- അതെ. അതുതന്നെ നാം പറഞ്ഞതും.

ഗോ; പി:- അതിൻെറ പരമാർത്ഥമൊന്നറിവാൻ എനിക്കും വളരെ ആഗ്രഹമുണ്ട്.

നാ. ഗു:- അങ്ങനെ അങ്ങനല്ലെന്നു ആരെങ്കിലും പറയുമോ"

ശ്രീ. ഗോപാലപിള്ളയുടെ വാക്കുകൾ എങ്ങനെ അവിശ്വസനീയമാകുമെന്ന് മനസ്സിലാകുന്നില്ല. ഒന്നുകിൽ ബുദ്ധിയുടെ സമനില

തെററണം. അല്ലെങ്കിൽ വിവേകോദയത്തിൻെറയും സമകാലികങ്ങളായ മററു പല മാസികകളുടേയും ലക്കങ്ങൾ കണ്ടുകെട്ടണം.

## പരമാനന്ദനാഥൻ

പരമാനന്ദനാഥൻ എന്ന സന്യാസപ്പേരുകൊണ്ട് അറിയപ്പെടുന്ന പണ്ഡിതകേസരിയായ പന്നിശ്ശേരി നാണുപിള്ള ശ്രീചട്ടമ്പിസ്വാമി തിരുവടികളേയും ശ്രീനാരായണഗുരുദേവനേയും അറിയുന്നവർക്കു സുപരിചിതനാണ്. അപാരമായ തത്വജ്ഞാനവും അദ്ധ്യഷ്യമായ തർക്കശേഷിയും കൊണ്ട് അനുഗ്രഹീതനായിരുന്നു അദ്ദേഹം. ഇൻഡ്യയൊട്ടുക്കു സഞ്ചരിച്ച് ശാസ്ത്രസംവാദം നടത്തി മഹാജ്ഞാനികളെപ്പോലും മുട്ടുകുത്തിയ്ക്കുന്നതു് ഒരു പതിവുപരിപാടിയായി സ്വീകരിച്ചിരുന്ന "പ്രതിവാദിഭയങ്കരൻ" എന്ന പണ്ഡിതനെ കൊല്ലം 1093-ാമാണ്ട് ഇരിങ്ങാലക്കട വച്ച് തർക്കത്തിൽ തോല്പിച്ചുവിട്ട മഹാധിഷണാശാലിയായിരുന്നു പന്നിശ്ശേരി. വാഗ്ഭടാനന്ദനെ പെരിനാട്ടു വച്ച് വാദത്തിൽ പരാജയപ്പെടുത്തി. ശ്രീ ചട്ടമ്പിസ്വാമികളുടെ ശിഷ്യനും സ്വാമിതിരുവടികൾ ജീവനോടിരിയ്ക്കുമ്പോൾ തന്നെ മഹാസമാധി പൂകിയ ജ്യേഷ്ഠവര്യനുമായ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ ശിഷ്യനായിരുന്നു പന്നിശ്ശേരി. ശ്രീ ചട്ടമ്പിസ്വാമികളുടെ പ്രശിഷ്യനായിരുന്നെങ്കിലും സമ്പ്രദായരഹസ്യം പരമഗുരുപാദരിൽ നിന്നു തന്നെയാണ് ഗ്രഹിച്ചതു്. ശ്രീനാരായണഗുരുദേവനോടും അദ്ദേഹത്തിനു് ഉററബന്ധവും അടുത്തറിവും ഉണ്ടായിരുന്നു. ശ്രീനാരായണൻെറ ഗുരു ശ്രീചട്ടമ്പിസ്വാമിയല്ലെന്നു ധ്വനിപ്പിയ്ക്കുന്ന ലേഖനം കുമാരനാശാൻ പ്രസിദ്ധീകരിച്ച് അധികം താമസിയാതെ തന്നെ ആശാൻെറ സത്യവിരോധത്തെ ചോദ്യം ചെയ്തുകൊണ്ട് 1091-ാമാണ്ടു ധനുമാസം 9-ാം ലക്കം ധർമ്മപോഷിണിയിൽ "ഒരു വിപ്രതിപത്തി" എന്നൊരു ലേഖനം പ്രസിദ്ധീകരിയ്ക്കുകയുണ്ടായി എന്നു മുൻപു പ്രസ്താവിച്ചല്ലോ. അതിൽ നിന്നുള്ള പ്രസക്തഭാഗങ്ങൾ ഉദ്ധരിയ്ക്കുകയും ചെയ്തു.

അതിനുശേഷം കൊല്ലം 1099-ാമാണ്ട് മീനമാസം 13-ാനു പ്രാക്കുളത്തു ശ്രീ. പരമേശ്വരൻപിള്ളയുടെ വസതിയിൽ വച്ച് ശ്രീ. പന്നിശ്ശേരിയും ശ്രീനാരായണഗുരുവും തമ്മിൽ ഹൃദയം തുറന്ന ഒരു

സംഭാഷണം നടന്നു. ശ്രീ. ചട്ടമ്പിസ്വാമികളെ കാണാനായിട്ടാണ് നാരായണഗുരു പ്രാക്കുളത്തെത്തിയത്. പന്നിശ്ശേരിയെക്കൂടാതെ ശ്രീ. തീർത്ഥപാദപരമഹംസസ്വാമികൾ, പ്രാക്കുളം പരമേശ്വരൻ പിള്ള, കൊററിനാട്ടു നാരായണപിള്ള, കരുവാ കൃഷ്ണനാശാൻ മുതലായവരും അപ്പോഴവിടെ സന്നിഹിതരായിരുന്നു. ആ സന്ദർഭം ശരിയ്ക്കും പ്രയോജനപ്പെടുത്തി ശ്രീ. പന്നിശ്ശേരി തദ്വിഷയത്തെപ്പററി ശ്രീനാരായണഗുരുവിനോട് തുറന്നടിച്ച് ചോദിയ്ക്കുക തന്നെ ചെയ്തു.

പന്നിശ്ശേരി– അവിടത്തെ ഗുരുവിഷയത്തിൽ അഭിപ്രായവ്യത്യാസം പുറപ്പെട്ടു കാണുന്നു. ഗുരു ശ്രീ ചട്ടമ്പിസ്വാമിതിരുവടികളല്ലേ ?

നാരായണഗുരു:– അതേ. അതിനു അഭിപ്രായവ്യത്യാസമെന്താണ് ?

പന്നിശ്ശേരി:– കുമാരനാശാനും മററും തയ്ക്കാട്ടയ്യാവെന്ന് എഴുതിക്കണ്ടു.

നാ. ഗു:- ആ അഭിപ്രായം അവർക്കല്ലേ. അതു സാരമില്ല.

പന്നിശ്ശേരി:– അവിടത്തെയും ശ്രീ. സ്വാമിതിരുവടികളേയും ആദ്യം കൂട്ടിമുട്ടിച്ചത് ചെമ്പഴന്തി നാരായണപിള്ളയല്ലേ ?

നാ. ഗുരു:– ഇതാരു പറഞ്ഞു ?

പന്നിശ്ശേരി:– സ്വാമിതിരുവടികൾതന്നെ പറഞ്ഞു.

നാ. ഗുരു:- ഇതൊക്കെ ഇപ്പോൾ ഓർക്കുന്നോ ? വലിയ മേധാബലമുള്ള ആളല്ലേ. അത്രയും ബുദ്ധിയും ഓർമ്മയും ആർക്കുമില്ല.

പന്നിശ്ശേരി:- ശിഷ്യനാമ ഗുരോരാജ്ഞാം .......... ഭാവയെ ഭാവനാകാരം..........എന്നു തുടങ്ങുന്ന ശ്രീ ചട്ടമ്പിസ്വാമികളെപ്പററിയുള്ള രണ്ടു ശ്ലോകങ്ങൾ അവിടുന്നെഴുതിയതല്ലേ.

നാ. ഗു:– അതേ.

പന്നിശ്ശേരി:– ഒരു ക്ഷേത്രത്തിൻെറ നടയിൽ വച്ചാണ് ആദ്യം തമ്മിൽക്കണ്ടതെന്നു കേട്ടു. ആ ക്ഷേത്രത്തിൻെറ പേരെന്താണോ?

നാ. ഗു:- അണിയൂർ ക്ഷേത്രമെന്നാണ്.

പന്നിശ്ശേരി:- യോഗം ഉപദേശിച്ചതും അഭ്യസിപ്പിച്ചതും നെയ്യാററിൻകരെ ഒരു പോററിയുടെ ഗൃഹത്തിൽ വച്ചല്ലേ?

നാ. ഗു:– അതേ.

പന്നിശ്ശേരി:– ഖേചരീ സിദ്ധിവരെ യോഗം ചെയ്തിട്ടുണ്ടല്ലോ?

നാ. ഗുരു:– ഓ! കുറേ കഷ്ടം പോരും. കുറേയൊക്കെ സാധിച്ചിട്ടുണ്ട്.

## അനന്തക്കുറുപ്പ്

തിരുവിതാംകൂറിലെ ജാതീയമായ ചേരിതിരിവും ജാതിക്കുശുമ്പും തീരെ തീണ്ടിയിട്ടില്ലാത്ത ഒരു പ്രദേശമാണ് മലബാർ. ഇന്നും മലബാറിൽ നിന്നും കൂട്ടിച്ചേർക്കപ്പെട്ട പ്രദേശത്ത് നിലവിലുള്ള സ്ഥിതി അതാണ്. ഈ കാലഘട്ടത്തിൽ പോലും ജാതിസ്പൃതീതമായി കാര്യങ്ങൾ നോക്കിക്കാണാൻ മററുള്ളവരെക്കാൾ അവിടത്തുകാർക്കു കൂടുതൽ കഴിയും. അപ്പോൾ, അൻപതു വർഷങ്ങൾക്കു മുൻപുള്ള സ്ഥിതിയോ? ഏറെക്കുറെ ജാതിനിരപേക്ഷമായിരിയ്ക്കും അവരുടെ കാഴ്ചപ്പാടെന്നു തീർച്ച.

ററി. ആർ. അനന്തക്കുറുപ്പ് തലശ്ശേരിക്കാരനാണ്. ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ആത്മീയപ്രഭാവം അനന്തക്കുറുപ്പിനെസ്വാമിയുമായി അടുപ്പിച്ചു. അങ്ങനെ, പരമസാത്വികനും പരിണതപ്രജ്ഞനുമായ കുറുപ്പിനോട് സ്വാമിതിരുവടികൾക്കും വലിയ വാത്സല്യമായിരുന്നു. വളരെക്കാലം അനന്തക്കുറുപ്പ് സ്വാമിതിരുവടികളുമായി സഹവസിച്ചിട്ടുണ്ട്. എറണാകുളത്തു വച്ച് ശ്രീചട്ടമ്പിസ്വാമി തിരുവടികളും വിവേകാനന്ദസ്വാമികളും തമ്മിലുള്ള ചരിത്രപ്രസിദ്ധമായ കൂടിക്കാഴ്ച നടക്കുമ്പോൾ അനന്തക്കുറുപ്പും കൂടെയുണ്ടായിരുന്നു

ശ്രീചട്ടമ്പിസ്വാമികൾ നിർവാണപദം പൂകിയതിനെത്തുടർന്ന് ശ്രീ. അനന്തക്കുറുപ്പ് ഒരു വിലാപകവിതയെഴുതി അന്നത്തെ ചില മാസികകളിൽ പ്രസിദ്ധീകരിച്ചിരുന്നു. അതിലദ്ദേഹം ഇപ്രകാരം പ്രസ്താവിച്ചു:–

കേരളോർവിയെപ്പാരം പാവിതമാക്കിപ്പോന്ന
ചാരുവാമാദ്ധ്യാത്മികപ്രവാഹം വററിപ്പോയി
പഞ്ചമരാഗം പാടി നെഞ്ചകം കുളിർപ്പിച്ച
സഞ്ചിതയോഗാഭ്യാസകോകിലം മൂകമായി

ഭാരതത്തിനു നവ്യകാന്തിജാതനായിന്നി-
ക്കേരളമാതാവിനു ശങ്കരാചാര്യരായി
നായകന്മാർക്കു സാക്ഷാലെഴുത്തച്ഛനുമായി
തീയർക്കു കുലപതിതൻ ഗുരുതാനുമായി
പണ്ഡിതർ തീർത്ഥസ്വാമി പ്രശാന്തൻ നാണുസ്വാമി
പ്രസംഗപ്രഗത്ഭനാം പരമഹംസസ്വാമി
ഇങ്ങനെ മൂന്നു ശിഷ്യത്രിവേണിയേയും
മംഗലാത്മാവാമേതു് മാമലയുദിപ്പിച്ചു.

ഈ മനോഹരമായ കവിതാശകലത്തിൽ അനന്തക്കുറുപ്പു് വ്യക്തമാക്കുകയാണു്, ചട്ടമ്പിസ്വാമികൾക്കു് മൂന്നു് ശിഷ്യോത്തമന്മാരുണ്ടായിരുന്നു എന്നു്. പണ്ഡിതനായ നീലകണ്ഠതീർത്ഥപാദസ്വാമികളും ശാന്തിവനമായ നാരായണ ഗുരുസ്വാമികളും പ്രസംഗപ്രവീണനായ തീർത്ഥപാദപരമഹംസസ്വാമികളുമായിരുന്നു അവർ. ഇതെഴുതിയതു് ചട്ടമ്പിസ്വാമിതിരുവടികളുടെ സമാധിവർഷമായ 1099-ാമാണ്ടായിരുന്നു എന്നതു് പ്രത്യേകം ഓർമ്മിക്കുക. അന്നു് ശ്രീനാരായണ ഗുരു ജീവിച്ചിരുന്നു. മഹാസാത്വികനും ശുദ്ധാത്മാവുമായ അനന്തക്കുറുപ്പിനു് ശ്രീനാരായണനെ ചട്ടമ്പിസ്വാമിയുടെ ശിഷ്യനാക്കിയിട്ടു് എന്താണു് സാധിക്കാനുള്ളതെന്നു് ജാതിക്കുശുമ്പും വികാരതീവ്രതയും മാററിവച്ചു് ശാന്തമായി ആലോചിച്ചുനോക്കേണ്ടതാണു്. തനിക്കു ഉത്തമബോദ്ധ്യമില്ലാത്ത കാര്യം ആരാനും ആങ്ങാടിയിൽ പറയുന്നതു് കേട്ടു് വിശ്വസിച്ചു് തനിക്കുംകൂടി സമാരാദ്ധ്യനായ ശ്രീനാരായണൻ ജീവിച്ചിരിക്കുമ്പോൾത്തന്നെ ഇങ്ങനെയൊരു വ്യാജം രേഖപ്പെടുത്തത്തക്കവണ്ണം അധഃപതിച്ചവനായിരുന്നു അനന്തക്കുറുപ്പെന്നു് ആരും പറയുമെന്നു്തോന്നുന്നില്ല. ഒരേവർഷംതന്നെ അനന്തക്കുറുപ്പിൻേറയും മൂലൂർ എസ്. പത്മനാഭപ്പണിക്കരുടേയും വിലാപ കവിതകൾ പുറത്തുവരുന്നു. രണ്ടിലും ഒരേകാര്യം പരാമർശിക്കുന്നുമുണ്ടു്. അതു് അയഥാർത്ഥമാണെന്നും അസ്വീകാര്യമാണെന്നും ബുദ്ധിക്കു് ഉലിതാവസ്ഥയുള്ളവർക്കു പറയാൻ കഴിയുകയില്ല. സമുദായത്തിൻേറ കയ്യടി അദ്ദേഹത്തിനു് വേണ്ടിയിരുന്നില്ല. ആരുടേയും അംഗീകാരവും അതുകൊണ്ടുള്ള കാര്യലാഭവും ആ ശുദ്ധാത്മാവു് ആഗ്രഹിച്ചില്ല. വളരെ ഒതുങ്ങിയ മട്ടിൽ ജീവശേഷം കഴിച്ചുകൂട്ടിയ അനന്തക്കുറുപ്പു് പഴമ്പള്ളി പറയുന്ന അയൽക്കാരെക്കാൾ സത്യസന്ധനും വിശ്വാസയോഗ്യനുമാകുന്നു.

അനന്തക്കുറുപ്പിന്റെ ജാതിയേതെന്നുള്ളതു് അപ്രസക്തമാണെങ്കിൽ അദ്ദേഹത്തിന്റെ വാക്കുകളെ അവിശ്വസിയ്ക്കാൻ യാതൊരു കാരണവും കാണുന്നില്ല. കുറുപ്പിനു് ചട്ടമ്പിസ്വാമിയേയും നാരായണഗുരുവിനേയും വളരെക്കാലം അടുത്തറിയാമായിരുന്നു. മഹാസാത്വികനും ശുദ്ധാത്മാവുമായ അദ്ദേഹം ക്ഷുദ്രചിന്തയ്ക്കു് അതീതനായിരുന്നു. അദ്ദേഹം പറഞ്ഞതുതന്നെ ഈഴവരായ മൂലൂർ എസ്. പത്മനാഭപ്പണിക്കരും കരുവാ കൃഷ്ണനാശാനും പറയുന്നു. അദ്ദേഹത്തിന്റെ കവിത പ്രസിദ്ധീകരിയ്ക്കുമ്പോൾ ശ്രീനാരായണഗുരു ജീവിച്ചിരിയ്ക്കുന്നു. എങ്കിൽ, അദ്ദേഹത്തിന്റെ വാക്കുകൾ വിശ്വാസയോഗ്യമല്ലെന്നു് പറഞ്ഞുകൂടാ. ശ്രീനാരായണഗുരു ശ്രീചട്ടമ്പിസ്വാമികളുടെ ശിഷ്യനായിരുന്നു എന്ന ഒരു സംഗതിയൊഴിച്ചു് മറ്റെന്തുതന്നെ അനന്തക്കുറുപ്പു് പറഞ്ഞിരുന്നെങ്കിലും ഗുരുദേവഭക്തന്മാർ അതംഗീകരിയ്ക്കുമായിരുന്നു, അതേറെ പാടുമായിരുന്നു.

## ചരമവൃത്താന്തം

ശ്രീനാരായണഗുരു കൊല്ലവർഷം 1004-ാമാണ്ടു് കന്നിമാസം 5-ാനു- യാണു് നിർവ്വാണപദം പൂകിയതു്. അതു സംബന്ധിച്ചു് 1104 കന്നിമാസത്തെ ലക്ഷ്മീഭായി മാസിക ഒരു വാർത്തപ്രസിദ്ധീകരിച്ചു. ലക്ഷ്മീഭായിയുടെ 24-ാം പുസ്തകം 6-ാം ലക്കത്തിൽ 242 മുതൽ 243 വരെ പുറങ്ങളിലായി വന്ന സമാധിവാർത്ത അങ്ങനെതന്നെ ഇവിടെ പകർത്തുന്നു:

## സമാധി

ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി തിരുമനസ്സിലെ പ്രഥമശിഷ്യനും ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ സതീർത്ഥ്യനും ഈഴവകുലഗുരുവും യോഗിയുമായിരുന്ന ബ്രഹ്മശ്രീ നാരായണഗുരുസ്വാമികൾ രോഗബാധിതനായി ഏതാനും മാസങ്ങൾ തീരെ കിടപ്പിലായിരുന്നു. തിരുവടിയുടെ ഭക്തന്മാരായ ശിഷ്യന്മാർ രോഗശമനാർത്ഥം അശ്രാന്തപരിശ്രമം ചെയ്തിട്ടും ഇച്ഛാനുകൂലമായ ഫലമല്ല അവർക്കു സിദ്ധിച്ചതു്. ജാതിമതഭേദമെന്യേ സകലർക്കും സുഖമരുളുന്നതിനായി അവ

തരിച്ച ഈ പുണ്യപുരുഷൻ ഇമ്മാസം 5-ാനു- സമാധിയടഞ്ഞ വിവരം ഞങ്ങൾ ലക്ഷ്മീഭായി വായനക്കാരെ വ്യസനപൂർവ്വം അറിയിച്ചുകൊള്ളുന്നു.

'യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത !
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം'

എന്ന ഭഗവദ്വചനമനുസരിച്ച് അവതരിച്ച ഈ യോഗിവര്യൻ തന്റെ കർമ്മമെല്ലാം അനുഷ്ഠിച്ച് തിരോധാനം ചെയ്തുവെങ്കിലും അദ്ദേഹത്തിന്റെ അനുഗ്രഹം സ്വശിഷ്യവർഗ്ഗങ്ങളിൽ എപ്പോഴും ഉണ്ടായിരിക്കുന്നതാണ്. അതിനാൽ ഈഴവാദികൾ വിശേഷിച്ചും ഒത്തൊരുമിച്ച് ആ മഹാത്മാവിന്റെ ഉപദേശങ്ങളെ പ്രവൃത്തിപദ്ധതിയിൽ വരുത്തുവാൻ പരിശ്രമിക്കേണ്ടതാകുന്നു.

ഇദ്ദേഹത്തിന്റെ ഷഷ്ട്യബ്ദപൂർത്തിയെക്കുറിച്ച് ഞങ്ങൾ സംക്ഷേപമായി പ്രസ്താവിച്ചിട്ടുള്ളതിൽ ഈ യതിവര്യനുള്ള ഗുണഗണങ്ങൾ ഒതുങ്ങിയിട്ടുള്ളതിനാൽ അതുകളെ ഇവിടെ വിവരിപ്പാൻ വിചാരിക്കുന്നില്ല. ഈ ത്യാഗിയുടെ അഭാവത്താലുണ്ടായിട്ടുള്ള നഷ്ടം മറ്റൊരു മഹാന്റെ സൽഭാവത്താൽ തീരുന്നതിനും പരേതാത്മാവിനു പരമസുഖമരുളുന്നതിനും പരാശക്തിയെ ഹൃദയപൂർവ്വം പ്രാർത്ഥിച്ചുകൊള്ളുന്നു."

ഈ പത്രറിപ്പോർട്ടിൽ ശ്രീനാരായണനെക്കുറിച്ച് അനുകൂലചിന്തയും ആരാധനാ മനോഭാവവും മാത്രമേ കാണാൻ കഴിയൂ. ഒരു വിധത്തിലുമുള്ള പക്ഷപാതവും റിപ്പോർട്ടെഴുതിയ വ്യക്തിയ്ക്കുണ്ടായിരുന്നില്ലഎന്നു വ്യക്തം. ശ്രീനാരായണനെ സാക്ഷാൽ മഹാവിഷ്ണുവിന്റെ അവതാരമായിട്ടാണ് കാണുന്നതു്. ധർമ്മസംരക്ഷണത്തിനുവേണ്ടിയുള്ള ദൈവത്തിന്റെ അവതാരം. ഗുരുദേവന്റെ ആരാധകന്മാർക്ക് കർണ്ണപീയൂഷമായിരിയ്ക്കും ഈ വാക്കുകൾ. ഈശ്വരാവതാരമായ അദ്ദേഹത്തെ ഈഴവകുലഗുരുവെന്നു വിശേഷിപ്പിയ്ക്കുന്നതു് അതിലേറെ ആനന്ദവർഷം ചൊരിയും. പക്ഷേ, ചട്ടമ്പിസ്വാമി തിരുമനസ്സിലെ ശിഷ്യനാണ് ശ്രീനാരായണനെന്നു പറഞ്ഞതു് മാത്രം ഗുരുഭക്തന്മാർക്ക് കർണ്ണകഠോരമായിത്തോന്നും. ഇവിടെയാണ് ഗുരുശിഷ്യബന്ധം സംബന്ധിച്ച വിവാദത്തിന്റെ മർമ്മം സ്ഥിതിചെയ്യുന്നതു്. ഈയൊരു കടുത്ത പ്രയോഗമില്ലായിരുന്നെങ്കിൽ ലക്ഷ്മീഭായി റിപ്പോർട്ടിന്റെ പത്തുലക്ഷം പതിപ്പെങ്കിലും ഇതിനകം പുറത്തുവരുമായിരുന്നു.

എന്തായാലും ഒരു കാര്യം തീർച്ച. പഴമ്പള്ളി തെളിവായി സ്വീകരിച്ച അയൽക്കാരായ പാവങ്ങളുടെ മൊഴിയെക്കാൾ വിശ്വാസയോഗ്യവും ആശ്രയണീയവുമാണ് ലക്ഷ്മീഭായി പത്രത്തിലെ റിപ്പോർട്ട്.

## ചില പത്ര വാർത്തകൾ

ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ സമാധിയടഞ്ഞപ്പോൾ അനുശോചിച്ചുകൊണ്ടു് കേരളത്തിലെ പ്രശസ്തമായ പത്രമാസികകളിൽ വന്ന റിപ്പോർട്ടുകളിൽ സമാധിസ്ഥന്റെ ശിഷ്യനാണ് ശ്രീനാരായണൻ എന്നു പ്രസ്താവിച്ചിരുന്നു. ശ്രീനാരായണഗുരു അന്ന് ജീവിച്ചിരുന്നു എന്ന കാര്യം പ്രത്യേകം ഓർക്കുക. വാസ്തവത്തിൽ ശ്രീനാരായണൻ ചട്ടമ്പിസ്വാമിയുടെ ശിഷ്യനായിരുന്നില്ലെങ്കിൽ കേരളത്തിലെ പത്രങ്ങൾ ചരമ റിപ്പോർട്ടിൽ ഇങ്ങനെ പറയുമായിരുന്നില്ല. ഉത്തമബോദ്ധ്യവും പൊതുജനങ്ങളുടെ അംഗീകാരവുമുള്ളതുകൊണ്ടാണ് ചട്ടമ്പിസ്വാമിയുടെ ശിഷ്യനാണ് നാരായണഗുരു എന്ന് പത്രങ്ങൾ റിപ്പോർട്ടു ചെയ്തതു്. ചട്ടമ്പിസ്വാമി സമാധിയായ കൊല്ലം 1099-ൽ ശ്രീനാരായണൻ പ്രശസ്തിയുടെ കൊടുമുടിയിൽ എത്തിയിരുന്നു. തിരുവിതാംകൂറിലും കൊച്ചിയിലും മലബാറിലും അദ്ദേഹമന്ന് പ്രശസ്തനാണ്, സർവ്വസമ്മതനാണ്. അങ്ങനെയുള്ള ഒരു വ്യക്തിയെക്കുറിച്ചു് ഉത്തമബോദ്ധ്യമില്ലാത്ത ഒരു പരാമർശം കേരളത്തിലെ പ്രമുഖ പത്രങ്ങൾ നടത്തിയെന്ന് വിശ്വസിക്കാൻ വയ്യ. മാത്രമല്ല, പരാമർശം തെറ്റായിരുന്നുവെങ്കിൽ ഇത്രയേറെ പത്രങ്ങൾക്ക് തെറ്റുപറ്റിയെന്ന് കരുതേണ്ടിവരും. ഈഴവപത്രങ്ങൾക്കും തെറ്റുപറ്റിയോ?

ചില പത്രവാർത്തകളിൽനിന്നുള്ള പ്രസക്തഭാഗങ്ങൾ ചുവടെ കൊടുക്കുന്നു:-

## സഹോദരൻ, തൃശ്ശൂർ 1099ഇടവം 4–ാംതീയതി

“ബ്രഹ്മശ്രീ ചട്ടമ്പിസ്വാമികൾ സമാധിയായ വിവരം അറിഞ്ഞു ഞങ്ങൾ അത്യന്തം പരിതപിക്കുന്നു. സ്വാമികളിൽ നമുക്കു വിവിധ

കലാവല്ലഭനായ ഒരു മഹാപണ്ഡിതനും ഒരു വലിയ യോഗിയും നഷ്ടമായി. സ്വാമികളും ശ്രീനാരായണഗുരുസ്വാമികളും വളരെനാൾ ഒരുമിച്ചു കഴിഞ്ഞിട്ടുള്ള വലിയ സ്നേഹിതന്മാരായിരുന്നു. ഗുരുസ്വാമികളെ ഏതോചിലതെല്ലാം പഠിപ്പിച്ചു ഗുരുനാഥസ്ഥാനം കൂടി ചട്ടമ്പിസ്വാമികൾക്കുണ്ടായിരുന്നുവത്രേ. മരിക്കുന്നതിനു കുറേ മുൻപു് ഗുരുസ്വാമികൾ ചട്ടമ്പിസ്വാമികളെപ്പോയിക്കാണുകയുണ്ടായി"

## പൗരൻ, കൊല്ലം, 1099 ഇടവം 4–ാം തീയതി

"അപാരമായ പാണ്ഡിത്യം, ബുദ്ധിശക്തി, സമഭാവന, ജീവകാരുണ്യം ,വിശാലഹൃദയം, ശാന്തസ്വഭാവം എന്നിവകൊണ്ടു് പ്രഖ്യാതനായ ചട്ടമ്പിസ്വാമി അവർകൾ 1099 മേടം 23 നു- പകൽ നാലുമണിക്കു പൊന്മനവച്ചു് മഹാസമാധി അടഞ്ഞു എന്നറിഞ്ഞു ഞങ്ങൾ വ്യസനിക്കുന്നു."

"ശ്രീ നാരായണപരമഹംസൻ, തീർത്ഥപാദസ്വാമികൾ പരേതനായ നീലകണ്ഠതീർത്ഥപാദസ്വാമികൾ മുതലായ അനേകം മഹാനുഭാവന്മാർ ചട്ടമ്പിസ്വാമികളുടെ ശിഷ്യന്മാരാണു്."

## മലയാളി, കൊല്ലം, 1099 മേടം 27–ാംതീയതി

"ശ്രീനാരായണഗുരു സ്വാമികൾ തീർത്ഥപാദപരമഹംസസ്വാമികൾ നീലകണ്ഠതീർത്ഥപാദസ്വാമികൾ മുതലായ മഹാത്മാക്കളുടെ ദിവ്യഗുരുനാഥനും അദ്വൈതപ്രസ്ഥാനത്തിന്റെ വിശിഷ്ടാവലംബവും ഹിന്ദുമതത്തിന്റെ ജീവനാഡിയുമായിരുന്ന വിദ്യാധിരാജ........ സ്വാമികൾ ഈ മാസം 23-ാനു- പകൽ മൂന്നുമണിക്കു ദിവ്യസമാധി അടഞ്ഞിരിക്കുന്ന വിവരം ഞങ്ങൾ അത്യധികമായ വ്യസനത്തോടു കൂടി വായനക്കാരെ അറിയിച്ചുകൊള്ളുന്നു."

## സമദർശി, തിരുവനന്തപുരം, 1099, മേടം, 28–ാം തീയതി

"ശ്രീനാരായണഗുരുസ്വാമികൾ തുടങ്ങിയ അസംഖ്യം മഹായോഗ്യന്മാരുടെ ഗുരുനാഥനും യഥാർത്ഥ പരമഹംസന്മാരിൽ ഒരാളും ഒരു

ഉത്തമ ദേശഭക്തനും പരമപണ്ഡിതനും കേരളീയരുടെ നിരന്തര ഭക്ത്യാദരങ്ങൾക്കു പാത്രീഭൂതനുമായിരുന്ന പരമഭട്ടാര ശ്രീചട്ടമ്പി സ്വാമികൾ കഴിഞ്ഞ തിങ്കളാഴ്ച സമാധിയിൽ നിത്യശാന്തി അടഞ്ഞ വിവരം വ്യസനപൂർവ്വം അറിയിച്ചുകൊള്ളുന്നു."

## ശ്രീവാഴംകോട്ട്, തിരുവനന്തപുരം, 1099, മേടം 28-ാം തീയതി

"പരിവ്രാജകാചാര്യനായ ബ്രഹ്മശ്രീ നാരായണഗുരുസ്വാമി, തിരുമനസ്സിലെ പ്രധാനശിഷ്യനും, പാണ്ഡിത്യം പ്രതിഭാവിലാസം ആത്മസാക്ഷാത്കാരം മുതലായവയിൽ ലോകൈകശ്രേഷ്ഠനായിരുന്ന ബ്രഹ്മശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ രണ്ടാമത്തെ ശിഷ്യനും ആയിരുന്നു. മൂന്നാമത്തെ ശിഷ്യൻ കേരളഭൂമിയിൽ എന്നല്ല വിദേശങ്ങളിൽ പോലും പണ്ഡിതസിംഹം എന്നപേരിൽ പ്രസിദ്ധനായ ആത്മാരാമൻ ശ്രീ തീർത്ഥപാദപരമഹംസസ്വാമികളാണ്."

## മള്ളൂർ ഗോവിന്ദപ്പിള്ള

അഭിഭാഷക ലോകത്തെ മുടിചൂടാമന്നനും ആത്മീയകാര്യങ്ങളിൽ അഭിജ്ഞനും ആത്മവിചിന്തനത്തിൽ അതീവതല്പരനും സാഹിത്യരസികനുമായിരുന്ന ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ള മതവിഷയങ്ങളിലും മററും ഉൽപതിഷ്ണുമായ ചിന്താഗതിയും ഉദാത്തവീക്ഷണവും പുലർത്തിപ്പോന്ന ഒരു ധിഷണാശാലിയായിരുന്നു എന്ന കാര്യം ഇന്നത്തെ തലമുറയ്ക്കു നന്നായിട്ടറിയാം. ശ്രീചട്ടമ്പിസ്വാമിതിരുവടികളേയും ശ്രീനാരായണഗുരുവിനേയും അദ്ദേഹം അടുത്തറിഞ്ഞിട്ടുണ്ട്, പരിചയിച്ചിട്ടുണ്ട്. അദ്ദേഹത്തിന് ശ്രീനാരായണഗുരുവിനോട് ഉണ്ടായിരുന്നത്ര അനുഭാവവും ആത്മാർത്ഥതയും ചട്ടമ്പിസ്വാമിയോട് ഉണ്ടായിരുന്നോ എന്ന കാര്യം സംശയമാണ്. ചട്ടമ്പിസ്വാമിയുടെ കാര്യത്തിലില്ലാത്ത ഒരു ആരാധനാമനോഭാവം നാരായണഗുരുവിനോട് അദ്ദേഹത്തിനുണ്ടായിരുന്നു എന്നതു് സുവിദിതമാണ്. ദിവംഗതനാകുന്നതുവരെയും മള്ളൂരിൻെറ മനോഭാവം അതായിരുന്നു. പണ്ടുകാലത്തു് പ്രമാദമായി നടന്ന ചില സിവിൽ കേസുകളിൽ ശ്രീനാരായണനു വേണ്ടി അർപ്പണമനോഭാവത്തോടെ ശ്രീ. മള്ളൂർ കോടതിയിൽ ഹാജ

രായിട്ടുമുണ്ട്. അങ്ങനെ, ശ്രീനാരായണനോട് ആരാധനയല്ലാതെ അവജ്ഞകാണിച്ചിട്ടില്ലാത്ത, ഈഴവസമുദായത്തിന്റെ ഒരു ചിരന്തന സുഹൃത്തായ, ചട്ടമ്പിസ്വാമികളോടുള്ളതിനെക്കാൾ കൂടുതൽ ഭക്തി ശ്രീനാരായണനോട് പ്രകടിപ്പിച്ചിട്ടുള്ള, ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ള ഗുരുശിഷ്യബന്ധത്തെക്കുറിച്ചു പറഞ്ഞിട്ടുള്ളത് എന്തെന്ന് പരിശോധിയ്ക്കുന്നത് കൗതുകപ്രദമായിരിയ്ക്കും. ശ്രീനാരായണന് വേണ്ടി മള്ളൂർ വാദിച്ചിട്ടുള്ള കേസിന്റെ വിശദാംശങ്ങളിലേയ്ക്കു കട ക്കുന്നില്ല. അതിവിടെ അപ്രസക്തമാണ്. മാത്രമല്ല, ശ്രീനാ രായണഗുരുവിനെ ആരാധിയ്ക്കുന്ന ചിലർക്കെങ്കിലും അത് മനോ വ്യഥയ്ക്കിടവരുത്തുകയും ചെയ്യും. അതുകൊണ്ട് ആവക കാര്യങ്ങൾ പാടേ ഉപേക്ഷിച്ച് ഗുരുശിഷ്യബന്ധത്തിന്റെ വിശദാംശങ്ങളെപ്പററി മള്ളൂർ പ്രസ്താവിച്ചിട്ടുള്ളതിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിയ്ക്കാം.

1958-ാമാണ്ട് സെപ്ററംബറിൽ ശ്രീനാരായണഗുരുവിന്റെ മുപ്പതാം സമാധിദിനം പ്രമാണിച്ച് അയ്യപ്പസേവാസംഘത്തിന്റെ ആഭിമുഖ്യത്തിൽ തിരുവനന്തപുരത്ത് ശ്രീ ചിത്രാ ഹിന്ദുമതഗ്രന്ഥശാല യിൽവച്ച് വൈകുന്നേരം അഞ്ചരമണിയ്ക്കു ഒരു മഹായോഗം ചേന്നു. ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ളയായിരുന്നു യോഗാദ്ധ്യക്ഷൻ. ശ്രീ. കെ. പി. തമ്പി, ശ്രീ എം. ദിവാകരൻ എന്നിവർ യോഗത്തിൽ സംസാ രിച്ചു. മള്ളൂരിന്റെ ഉപസംഹാരപ്രസംഗത്തിൽ ശ്രീനാരായണഗുരു വിന്റെ അനന്യസദൃശമായ അപദാനമഹിമകളെ അദ്ദേഹം പ്രകീർ ത്തിച്ചു. തനിയ്ക്കും ശ്രീനാരായണനും തമ്മിലുണ്ടായിരുന്ന അകൈതവ മായ വ്യക്തിബന്ധത്തെപ്പററിയും ഗുരുദേവന്റെ സർവാതിശായിയായ വ്യക്തിഗുണങ്ങളെപ്പററിയും അദ്ദേഹം പ്രസ്താവിച്ചു. "ഞാൻ നാരായ ണഗുരുവിനെ വളരെ അടുത്തറിഞ്ഞിട്ടുണ്ട്. അദ്ദേഹം ജനിച്ച വീട്ടിൽ ഞാൻ പോയിട്ടുണ്ട്. അദ്ദേഹം ആദ്യം പ്രതിഷ്ഠനടത്തിയ ക്ഷേത്ര ത്തിൽ ഞാൻ തൊഴുതിട്ടുണ്ട്. അദ്ദേഹം സ്ഥാപിച്ച ആശ്രമം ഞാൻ സന്ദർശിച്ചിട്ടുണ്ട്. അതു സംബന്ധിച്ച ഒരു വ്യവഹാരത്തിൽ ഞാൻ അദ്ദേഹത്തിന്റെ വക്കീലായിരുന്നിട്ടുണ്ട്. അദ്ദേഹത്തിന്റെ ചിന്താ ഗതി ഞാൻ നല്ലപോലെ ഗ്രഹിച്ചിട്ടുണ്ട്. ആദ്ധ്യാത്മികമായ അദ്ദേ ഹത്തിന്റെ നിഗമനങ്ങളിൽ ഞാൻ സമ്പൂർണ്ണമായി യോജിയ്ക്കുന്നു." സുദീർഘമായ ആ പ്രഭാഷണത്തിന്റെ ഉപസംഹാരദശയിൽ ശ്രീ മള്ളൂർ പറഞ്ഞു: "ശങ്കരൻ രാമാനുജൻ മുതലായ സ്മൃതികാരന്മാരാണ്

ഇന്നത്തെ തൊട്ടുകൂടാ തീണ്ടിക്കൂടാ ജാതി സൃഷ്ടിച്ചതു്. ഇവരുടെ മേധാവിത്വത്തെ തകൎക്കുന്നതിനു് നാരായണഗുരുസ്വാമിയും അദ്ദേഹത്തിൻെറ ഗുരുഭൂതനായ ചട്ടമ്പിസ്വാമിയും വളരെ പ്രയത്നിച്ചിട്ടുണ്ടെന്നു് അവരുടെ ഗ്രന്ഥങ്ങൾ വായിച്ചാൽ മനസ്സിലാകും." ഇത്രയുമായപ്പോൾ സദസ്യരിൽ ഒരാൾക്കു് ഗുരുഭക്തി ആളിക്കത്തി.

തുടൎന്നുണ്ടായ സംഭവങ്ങൾ 1958 സെപ്റ്റംബർ 24-ാനു- ബുധനാഴ്ച പുറപ്പെട്ട കേരളകൗമുദി ദിനപ്പത്രത്തിൽ നിന്നു് ഉദ്ധരിയ്ക്കാം:

"ഈ പതനത്തിൽ സദസ്യരിൽ ഒരാൾ (ഡോ. പത്മനാഭൻ) എണീററുനിന്നു.

മള്ളൂർ—എന്താണു വേണ്ടതു് ?

പത്മനാഭൻ— ശ്രീനാരായണഗുരു ചട്ടമ്പിസ്വാമിയുടെ ശിഷ്യനായിരുന്നില്ല.

മള്ളൂർ— ശിഷ്യനായിരുന്നു എന്നു മഹോപാദ്ധ്യായ ബാലരാമപ്പണിക്കർ തെളിവുസഹിതം എഴുതിയിട്ടുണ്ടല്ലോ ?

പത്മനാഭൻ— അതു് അങ്ങനെ എഴുതിച്ചതാണു്.

മള്ളൂർ— നിങ്ങൾ "അമ്മ" എന്നൊരു പുസ്തകം എൻെറ മുഖവുരയോടുകൂടി എഴുതി പ്രസിദ്ധം ചെയ്തിട്ടില്ലേ ?

പത്മനാഭൻ— ഉണ്ടു്.

മള്ളൂർ— അതിൽ പറഞ്ഞിട്ടുള്ളതൊക്കെ നിങ്ങളുടെ അഭിപ്രായംതന്നെയല്ലേ, അതോ വല്ലവരും പറഞ്ഞെഴുതിച്ചതാണോ ?

പത്മനാഭൻ— എൻെറ അഭിപ്രായം തന്നെയാണു്.

മള്ളൂർ- ബാലരാമപ്പണിക്കരെക്കൊണ്ടു എഴുതിച്ചതാണെന്നു് ബാലരാമപ്പണിക്കർ പറഞ്ഞിട്ടുണ്ടോ ?

പത്മ.— ഇല്ല. എനിക്കറിയാം. അയൽക്കാരാണു്.

മള്ളൂർ:— ബാലരാമപ്പണിക്കർ മറിച്ചു പറയുന്നതുവരെ ഞാൻ ചെയ്ത പ്രസ്താവന അങ്ങിനെ തന്നെ നിൽക്കട്ടെ. നിങ്ങൾ ദയചെയ്തിരിയ്ക്കു എന്നു പറഞ്ഞു.

പത്മനാഭൻ ആസനസ്ഥനായി.

മള്ളൂർ തുടർന്നു:- എനിയ്ക്കു് ഒന്നുകൂടി പറയാനുണ്ടു്. അതു് ഇതാണു്. വ്യക്തി ജാതിയ്ക്കു് അതീതനാണു്. ജാതിയ്ക്കു വിധേയമായതു് സമുദായമാണു്.

ശ്രീനാരായണഗുരുവിനെ ജാതി സ്പർശിയ്ക്കുന്നില്ല. ശങ്കരൻ വ്യാഖ്യാനിച്ച ബ്രഹ്മസൂത്രത്തിൻെറ കർത്താവു് വ്യാസനാണു്. ശൂദ്രനു് ബ്രഹ്മജ്ഞാനം നിരോധിച്ച ശങ്കരൻ വ്യാസൻെറ ജാതി നോക്കിയി ട്ടില്ല. നാരദൻ, ശുകൻ, വിദുരൻ, ഇവരൊക്കെ ശൂദ്രരാണു്. ലോകഗു രുക്കന്മാരുമാണു്. എഴുത്തച്ഛനോടുള്ള നമ്പൂരാരുടെ ഈർഷ്യ ഒരു ചോദ്യവും ഉത്തരവും കൊണ്ടു് കഴിഞ്ഞില്ലേ? തുഞ്ചൻെറ ചക്കിൽ എത്ര ആട്ടം എന്നു ചോദ്യം. നാലും ആറും ആട്ടം എന്നുത്തരം. തിരുമന സ്സിലേയ്ക്കു തൃപ്തിയായി."

ശ്രീ മള്ളൂർ ഇപ്രകാരം തൻെറ വാക്കുകൾ ഉപസംഹരിച്ചു. "മനു ഷ്യൻെറ മഹത്വവും വിലയും ആൎക്കും എളുപ്പം അളന്നു തിട്ടപ്പെടുത്താ വുന്നതല്ല എന്നു ചെമ്പഴന്തിയിൽ ഒരു ചെററക്കുടിലിൽ ജനിച്ച കൊച്ചുനാണുവിൻെറ ജീവിതം നമ്മെ പഠിപ്പിയ്ക്കുന്നു. ഈ സമാധി സ്മരണ നമ്മെ കൂടുതൽ കർത്തവ്യ നിഷ്ഠരാക്കിത്തീർക്കട്ടെ. നിങ്ങൾക്കു വന്ദനം."

# ഉപസംഹാരം

ഒരു വസ്തുത കൂടെ ചൂണ്ടിക്കാണിച്ചുകൊണ്ടു് ഈ ചർച്ച ഉപസംഹരിയ്ക്കാം. ശ്രീനാരായണഗുരുവിൻെറ കാലത്തു് തന്നെ സാഹിത്യരംഗത്തും ചരിത്ര ഗവേഷണരംഗത്തും പ്രശസ്തിയാർജ്ജിച്ചു് സർവ്വസമ്മതനായി വിരാജിച്ചിരുന്ന മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യർ തദ്വിഷയത്തെപ്പററി പറഞ്ഞിട്ടുള്ള അഭിപ്രായം ശ്രദ്ധേയമാണു്. ഉള്ളൂരിനെക്കാൾ വലിയൊരു ഗവേഷകൻ അന്നു് ജീവിച്ചിരുന്നില്ല. ശ്രീനാരായണഗുരുവിനേയും ശ്രീചട്ടമ്പിസ്വാമികളേയും പററി സൂക്ഷ്മ ജ്ഞാനമുള്ള ആളായിരുന്നു അദ്ദേഹം. ജനശ്രുതികേട്ടു് എഴുതിയതല്ല അദ്ദേഹത്തിൻെറ കേരളസാഹിത്യചരിത്രം. സത്യമെന്തെന്നു് അന്വേഷിച്ചറിഞ്ഞു്, ഗവേഷണബുദ്ധ്യാ തെളിവെടുത്തു് വിശകലനം ചെയ്തു് വിരചിച്ചതാണു് ആ പുസ്തകം. ശ്രീനാരായണഗുരുവിനെ സംബന്ധിച്ച സകല വിവരവും അദ്ദേഹത്തിനറിയാമായിരുന്നു. ശ്രീനാരായണനെ സ്പർശിയ്ക്കുന്ന സിവിലും ക്രിമിനലുമായ ചില നടപടികളിൽ ഔദ്യോഗികമായി ഇടപെടാൻ ഉള്ളൂരിനു് സൗകര്യം ലഭിച്ചു. ഗുരുദേവനെപ്പററി ആ ഗവേഷകചക്രവർത്തി നല്ലതേ പറഞ്ഞിട്ടുള്ളു. ഗുരുശിഷ്യബന്ധത്തെക്കുറിച്ചു് നടന്ന വിവാദവും ഉള്ളൂരിനറിയാമായിരുന്നു. അതു് സംബന്ധിച്ച സകല കാര്യങ്ങളും വിശദമായി ഗ്രഹിച്ചിട്ടുള്ള ഉള്ളൂർ ഗുരു-ശിഷ്യബന്ധത്തെക്കുറിച്ചു് പറഞ്ഞിട്ടുള്ളതു് ഇപ്രകാരമാകുന്നു:-

"യോഗാഭ്യാസവിധികളിൽ പ്രായോഗികവിജ്ഞാനവും സംസ്കൃതത്തിലൂടെയുള്ള അദ്വൈതവേദാന്തോപദേശവും നൽകിയതു് ചട്ടമ്പിസ്വാമികൾ തന്നെയായിരുന്നു. ആ രണ്ടു ഗുരുക്കന്മാരുടേയും അന്തേവാസിയായി നാരായണഗുരു വികസിച്ചു. ചട്ടമ്പിസ്വാമികൾ നാരായണഗുരുസ്വാമികളുടെ ആചാര്യനായിരുന്നുവോ എന്നു ചിലർ സംശയിയ്ക്കുന്നു. ആ സംശയം അനാസ്പദമാണു്." (പുറം 262)

ശ്രീനാരായണഗുരുദേവൻെറ ഗുരു അയ്യാസ്വാമിയോ ആത്മാംസ്വാമിയോ ആവോജിസ്വാമിയോ ആരുതന്നെ ആയാലും സാരമില്ല, ചട്ടമ്പിസ്വാമി മാത്രമാകരുതെന്നു് വാശിപിടിയ്ക്കുന്നതിൻെറ പിന്നിൽ ജാതിബാധയല്ലാതെ മറെറാന്നുമില്ല. ആ പരമപാതകം പുലർത്തുന്നവരോടു് പൂതാത്മാവായ ഗുരുദേവൻ ഒരു കാലത്തും ക്ഷമിയ്ക്കുകയില്ലെന്നു് തീർച്ച.

